സരസകവി

# ഒടുവിൽ കുഞ്ഞുകൃഷ്ണമേനോൻ.

## അദ്ധ്യായം ൧.

## പീഠിക.

"നാമെല്ലാവരും ഈ ലോകത്തിൽ വിദേശീയരും വിരുന്നുകാരും മാത്രമാകുന്നു" എന്നു ക്രിസ്തീയവേദം ഘോഷിക്കുന്നു. പൗരസ്ത്യ വേദാന്തസിദ്ധാന്തവും ഇതിൽനിന്നു് ഒട്ടും വിഭിന്നമല്ല. ആത്മാവു് അനശ്വരവും അലൗകികവുമാണെന്നാണു സർവ്വമതസിദ്ധാന്തം. ഐഹികങ്ങളായ ഘടനവസ്തുക്കളാൽ നിർമ്മിതമായ ദേഹത്തെ തൃപ്തിപ്പെടുത്തുവാൻ, സജാതീയങ്ങളായ ഭൗതികവസ്തുക്കൾക്കു സാധിക്കുമായിരിക്കാം. എന്നാൽ, ആത്മാവിന്റെ സ്ഥിതി അതല്ല. ഏതോ ഒരു ദിവ്യലോകത്തിൽ നിന്നു വന്ന ആ ദേഹി തൃപ്തിയടയണമെങ്കിൽ, തത്സജാതീയങ്ങളായ ചില ദിവ്യാദർശങ്ങളുടെ സഹായം കൂടിയേ തീരൂ. ഈ ആദർശങ്ങളെയാണു് ആത്മാവു് എപ്പോഴും അന്വേഷിച്ചുകൊണ്ടിരിക്കുന്നതു്. ദിവ്യമായ ആത്മചൈതന്യത്തിന്റെ പ്രേരണയിൽനിന്നു് ഉൽഭൂതമായ ഈ അന്വേഷണത്തിന്റെ ഫലമായി ചിരകാലംകൊണ്ടു കണ്ടുപിടിക്കപ്പെട്ടവയാണു ശില്പവിദ്യ, ചിത്രലേഖനം, കാവ്യം മുതലായ സുകുമാരകലകൾ.

മനുഷ്യൻ മൃഗയാരതനായി മൃഗനിർവ്വിശേഷം ജീവിച്ചിരുന്ന ഒരു കാലമുണ്ടായിരുന്നു എന്നുള്ളതു ചരിത്ര

സമ്മതമായ് ഒരു പരമാൎത്ഥമാകുന്നു. "നായാട്ടു കഴിഞ്ഞുവന്നു ക്ഷുൽപിപാസകളെ ശമിപ്പിച്ചു സസുഖം വിശ്രമിക്കുമ്പോഴും, സംസ്കാരശൈശവദശയിലെ മനുഷ്യൻ, തന്റെ വാസപ്പിടിയിന്മേലൊ മറ്റൊ ചില പക്ഷിമൃഗാദികളുടെ രൂപം കൊത്തിക്കോറി നോക്കി രസിച്ചിരുന്നിരിക്കാമെന്നും അതാണു പ്രതിമാകാരണത്തിന്റെയും ചിത്രലേഖനത്തിന്റെയും പ്രാരംഭമെന്നുമാണു് അഭിജ്ഞന്മാർ അഭിപ്രായപ്പെടുന്നതു്. പ്രകൃതിയിലെ ചിത്താവൎജ്ജകങ്ങളോ ക്ഷോഭജനകങ്ങളോ ആയ സംഗതികളേയും സംഭവങ്ങളേയും സംവീക്ഷിക്കുന്ന സന്ദൎഭങ്ങളിലാകട്ടെ, ജീവിതത്തിൽ പ്രത്യേകം പ്രാധാന്യമുള്ള വല്ല കാൎയ്യവും സംഭവിക്കുന്ന ഘട്ടങ്ങളിലാകട്ടെ, ഉള്ളിൽ തിങ്ങിത്തള്ളിവരുന്ന വികാരപരമ്പരയെ, ശബ്ദരൂപേണ പ്രകാശിപ്പിക്കുവാൻ മനുഷ്യൻ എന്നു തുടങ്ങിയോ അന്നു് ഈ ലോകത്തിൽ സംഗീതത്തിന്റെയും കാവ്യത്തിന്റെയും ബീജാവാപം കഴിഞ്ഞതായി കണക്കാക്കേണ്ടിയിരിക്കുന്നു. എന്തെന്നാൽ, ക്ഷോഭങ്ങളുടെ ശബ്ദരൂപത്തിലുള്ള ബഹിഃസ്രവണം തന്നെയാണു സംഗീതകാവ്യങ്ങളുടെ ആസ്പദം. ഇപ്രകാരം വാത്മീകിമഹൎഷിയുടെ ശോകം ശ്ലോകമായി പരിണമിച്ചതാണല്ലോ, സംസ്കൃതത്തിലെ ആ ആദിമഹാകാവ്യത്തിന്റെ ഉത്ഭവത്തിനു കാരണമായിത്തീൎന്നതു്." ഇങ്ങനെ ലോകത്തിന്റെ പ്രാരംഭദശയിൽ തന്നെ മനുഷ്യവൎഗ്ഗത്തിന്റെ വിശ്രമാവസരങ്ങളെ ആനന്ദഭരിതമാക്കിത്തീൎത്തിരുന്നിരിക്കണം. സംഗീതം അൎത്ഥരഹിതമായിരുന്നാൽ തന്നെയും, അതിന്റെ താളലയാദികൾക്കു ആഹ്ലാദജനകത്വം എന്ന ധൎമ്മം സഹ

ജമായിട്ടുണ്ട്. അതോടുകൂടി അർത്ഥമാധുര്യവുംകൂടിച്ചേരുമ്പോൾ അവിടെ ഒന്നാംതരം കാവ്യം ഉത്ഭവിക്കുന്നു. ഇങ്ങനെ ശബ്ദാർത്ഥമധുരമായി ആദികാലത്തു പ്രത്യക്ഷപ്പെട്ട ആ അസംസ്കൃതസാഹിത്യമാണ് പല ദശകളിൽക്കൂടി കടന്ന് ഇന്നത്തെ പരിഷ്കൃതനിലയിലെത്തിയിട്ടുള്ളതു്.

വേദാന്തികൾ എന്തെല്ലാം പറഞ്ഞാലും, ലൗകികന്മാരുടെ നിലയിൽനിന്നു നോക്കിയാൽ ജീവിതം ദുഃഖഭൂയിഷ്ഠമായിട്ടാണു കണ്ടുവരുന്നതു്. ചില അനുഭവങ്ങളിൽനിന്നു് അനുമാനിക്കുന്നപക്ഷം, ഈശ്വരവിഹിതം അങ്ങനെയാണോ എന്നുപോലും തോന്നിപ്പോകുന്നു. കവികൾ സംസാരത്തെ ഒരു വിഷവൃക്ഷമായി കണക്കാക്കിട്ടുള്ളതു വെറുതേയല്ല. അന്ധകാരമയമായ രാത്രിയിൽ മങ്ങിയ നക്ഷത്രങ്ങൾ പാന്ഥന്മാർക്കു് ഒട്ടു് ആശ്വാസപ്രദമായിത്തീരുന്നതുപോലെ, ദുഃഖഭൂയിഷ്ഠമായ ജീവിതത്തിൽ തെല്ലെങ്കിലും ആശ്വാസപ്രദമായിട്ടുള്ളതു കാവ്യാമൃതരസാസ്വാദം--സാഹിത്യസാരം--ഒന്നുമാത്രമാകുന്നു. സാഹിത്യത്തിന്റെ മാഹാത്മ്യത്തെ പരാമർശിച്ചു പറയുന്ന കൂട്ടത്തിൽ മഹാകവി ഉള്ളൂർ എസ്. പരമേശ്വരയ്യരവർകൾ ഒരിടത്തു് ഈ വിധം രേഖപ്പെടുത്തിയിരിക്കുന്നു:--

"ലോകത്തിലെ ബ്രഹ്മസൃഷ്ടി സുഖദുഃഖമോഹാത്മികയാകുന്നു. സുഖം സത്വസംബന്ധിയും ദുഃഖം രജസ്സംബന്ധിയും മോഹം തമസ്സംബന്ധിയുമാണ്. ഒരു നായിക എങ്ങനെ തന്റെ നായകനു സുഖത്തെ പ്രദാനം ചെയ്യുന്നുവോ, അതുപോലെ സപത്നിക്കു ദുഃഖത്തെയും, തന്നെ ലഭിക്കാത്ത കാമുകനു മോഹത്തേയും

പ്രദാനം ചെയ്യുന്നതു ബ്രഹ്മസൃഷ്ടിയുടെ നൈസർഗ്ഗികമായ ഈ വൈലക്ഷണ്യത്തിന്റെ ഫലമത്രേ. എന്നാൽ കവിതയാകട്ടെ, ഹ്ലാദൈകമയിയാകുന്നു. അതിൽ ദുഃഖലേശങ്ങൾക്കു പ്രവേശമേയില്ല. കരുണരസവും ആസ്വാദ്യതാദശയിൽ ആനന്ദമാത്രഫലമാണെന്നുള്ളതു അനുഭവവിദിതമാണല്ലോ. "നിയതികൃതനിയമരഹിതാം ഹ്ലാദൈകമയീമനന്യപരതന്ത്രാം" ഇത്യാദിപദ്യത്തിൽ മമ്മടഭട്ടാചാര്യർ, ഭാരതി, ബ്രഹ്മാവിനെ ജയിക്കുന്നതായി ഉല്ലേഖനം ചെയ്യുന്നതിനുള്ള കാരണങ്ങളിലൊന്നു ഇതാകുന്നു. വാസ്തവത്തിൽ സുഖവുമസുഖവും മിശ്രണംചെയ്തു സത്വരജസ്തമോമയമായി ഈ മനുഷ്യലോകം തന്റെ പ്രാണനാഥൻ സൃഷ്ടിച്ചു കുറേ കാലം കഴിഞ്ഞപ്പോൾ, അതിൽ കിടന്നുഴലുന്ന സ്ത്രീകളുടെയും പുരുഷന്മാരുടെയും ക്ലേശത്തെ തന്നാൽ കഴിയുന്നവിധത്തിൽ ലഘൂകരിക്കണമെന്നു കരുണാശീതളസ്വാന്തയായ സരസ്വതിക്കു തോന്നുകയും അതിന്റെ ഫലമായി ആ ദേവി വാത്മീകിയുടെ രസനാരംഗത്തെ പ്രാപിച്ചു നർത്തനമാരംഭിക്കുകയും അപ്പോൾ "നിഷാദവിദ്ധാണ്ഡജദർശനോത്ഥ"മായ ആ മഹർഷിയുടെ ശോകം ശ്ലോകരൂപേണ ശ്രോത്രീഭവിക്കുകയും ചെയ്തുവായി പ്രാചീനാലങ്കാരികന്മാർ പ്രസ്താവിച്ചിട്ടുള്ളതിൽ വളരെ അർത്ഥമുണ്ടു്. സപ്തർഷിമാരുടെ അനുഗ്രഹം ലഭിക്കുന്നതിനുമുമ്പു്, ജന്തുഹിംസാപരമായ നിഷാദവൃത്തിയിൽ ജീവിച്ചിരുന്ന വാത്മീകിമഹർഷിയുടെ രാമായണമെന്നു പ്രസിദ്ധമായ ആ ആദികാവ്യം നിമിത്തമാണു ദുഃഖഭൂയിഷ്ഠമായ ഈ ലോകം ഒരുവിധം സുഖവാസയോഗ്യമായിത്തീർന്നതു്."

മഹാശയനായ ഒരു മഹാകവിയുടെ ഈ നിർബ്ബന്ധം സാഹിത്യത്തിന്റെ പരമോൽകൃഷ്ടതയെ സൂക്ഷ്മമായും വിശദമായും വെളിപ്പെടുത്തുന്നുണ്ടല്ലോ. ഈ അഭിപ്രായത്തിന് അല്പമെങ്കിലും വില കല്പിക്കേണ്ടതാണെന്നു സമ്മതിക്കുന്നപക്ഷം, "ജീവിതാരാധനത്തിനു ശക്തി കൂടിവരുന്ന ഇക്കാലത്ത് സാഹിത്യത്തിന് സാങ്കേതികവിഷയങ്ങളുടെ പിന്നിൽ നില്ക്കാൻ മാത്രമേ കഴികയുള്ളു" എന്നുള്ള എതിരഭിപ്രായം ജീവിതസൗന്ദര്യത്തിന്റെ പ്രഭാപൂരത്തിൽ മങ്ങിമയങ്ങിപ്പോവുകയേയുള്ളു. സാഹിത്യത്തിനും ജീവിതത്തിനും തമ്മിൽ പറയത്തക്ക ബന്ധമൊന്നുമില്ലെന്നു പറയുന്ന കൂട്ടർ, ജീവിതമെന്നുവെച്ചാലെന്താണെന്നു വേണ്ടപോലെ മനസ്സിലാക്കീട്ടില്ലെന്നുവേണം വിചാരിക്കാൻ. എന്തുകൊണ്ടെന്നാൽ മനുഷ്യൻ മനുഷ്യനായിത്തീരുന്നതു്, സാഹിത്യരസസ്വാദനം ഒന്നുകൊണ്ടുമാത്രമാണു്. മനുഷ്യൻ എത്രതന്നെ പരിഷ്കൃതനായിത്തീർന്നിട്ടുണ്ടെങ്കിലും അവന്റെ മൃഗീയാംശം മുഴുവൻ അവനെ വിട്ടുപിരിഞ്ഞിട്ടുണ്ടെന്നു വിചാരിക്കാൻ നിവൃത്തിയില്ലാത്തവിധത്തിലാണു് ഇന്നും അവന്റെ ചില പ്രവൃത്തികൾ കണ്ടുവരുന്നതു്. സദാചാരബോധത്തേയും സന്മാർഗ്ഗപ്രതിപത്തിയേയും ഉൽബുദ്ധമാക്കി, മനസ്സിനെ സംസ്കരിച്ചു്, മനുഷ്യന്റെ മൃഗത്വത്തെ ഉന്മൂലനം ചെയ്യുന്നതിനുള്ള ദിവ്യശക്തി സാഹിത്യത്തിനുള്ളതുപോലെ മറ്റൊന്നിനും ഉള്ളതായി കാണുന്നില്ല. പ്രൊഫസർ പി. ശങ്കരൻനമ്പ്യാർ അവർകൾ എം. എ. ഒരിടത്തു് ഈവിധം പറഞ്ഞിരിക്കുന്നു:--

"ജീവികാസമ്പാദനം, ദാരിദ്ര്യമോചനം, രാഷ്ട്രീയസ്വാതന്ത്ര്യലബ്ധി, സമുദായപരിഷ്കരണം-മുതലാ

യി, ഗൌരവമേറിയ ഓരോരോ കാൎയ്യങ്ങളിൽ ജനസാമാന്യം നിമഗ്നമായിരിക്കുന്ന ഈ കാലഘട്ടത്തിൽ, കേവലം സാഹിത്യപരങ്ങളായ പരിശ്രമങ്ങളിൽ ബദ്ധശ്രദ്ധരായിരിക്കുന്ന വൎഗ്ഗക്കാർ മററുള്ളവരുടെ ദൃഷ്ടിയിൽ അപഹാസ്യന്മാരായിത്തീൎന്നാൽത്തന്നെ അതിൽ ഒട്ടും അത്ഭുതപ്പെടുവാനില്ല. സാഹിത്യത്തിന്നു യഥാൎത്ഥജീവിതത്തോടു യാതൊരു ബന്ധവുമില്ലെന്നും, 'സാഹിത്യശബ്ദാസ്വാദനം വെറും ലഹരിപദാൎത്ഥാസ്വാദനംപോലെയോ, സ്വപ്നദൎശനംപോലെയോ കാൎയ്യമില്ലാത്ത ഒന്നാണെന്നും, സ്വാഭിവൃദ്ധിക്കും ലോകശ്രേയസ്സിനും ആവശ്യമായിട്ടുള്ളതു സാഹിത്യപരിശ്രമമല്ലാ, ജീവിതരണാങ്കണത്തിൽ ആയുധപാണികളായി നേരെ ഇറങ്ങിനിന്നുകൊണ്ടുള്ള പോരാട്ടമാണെന്നും മററും ചില തെററിദ്ധാരണകൾ പൊതുജനങ്ങളുടെ ഇടയിൽ ഇക്കാലത്തു വേരൂന്നിക്കിടക്കുന്നതായി സംശയിക്കേണ്ടിയിരിക്കുന്നു. വാസ്തവമാലോചിച്ചാൽ, സാഹിത്യത്തിന്നു ജീവിതത്തോടു ദൃഢബന്ധമുണ്ടെന്നു മാത്രമല്ല, സാഹിത്യത്തിന്റെ ആസ്പദവും പോഷണവും, ശക്തിയും, മൎമ്മവും, ആത്മാവും മററുമെല്ലാം ജീവിതംതന്നെയാകുന്നു എന്നുകൂടി തെളിയിക്കാവുന്നതാണു്. അതേ--ജീവിതമാകുന്ന ആലവാലത്തിൽ സ്വയമേവ മുളച്ചുയൎന്നു, സ്വച്ഛന്ദം പല്ലവിതവും, കോരകിതവും, കുസുമിതവും ക്രമേണ ഫലഭരപരിനമ്രവുമായിത്തീൎന്ന ഒരു പാരിജാതംതന്നെയാകുന്നു സാഹിത്യം. സൃഷ്ടിയുടെ മകുടമെന്നു പറയപ്പെടുന്ന മനുഷ്യജാതിയെ ഇതരജാതികളിൽനിന്നു വ്യാവൎത്തിപ്പിക്കുകയും സ്രഷ്ടാവിനോടു് ഏററവും അടുപ്പിക്കുകയും ചെയ്യുവാനുള്ള ത്രാണി സാഹിത്യ

അതിനല്ലാതെ മറേറതിനെങ്കിലും ഇത്രയുണ്ടോ എന്നു സംശയമാണു്. ജീവിതമാകുന്ന പാല്ക്കടൽ കവിത്വമാകുന്ന മന്ഥരംകൊണ്ടു കടയുമ്പോൾ ഉണ്ടാകുന്നതായ അമൃതമത്രേ സാഹിത്യം. ഇതിന്റെ ആസ്വാദനംകൊണ്ടത്രേ മനുഷ്യൻ, തന്റെ മൃഗീയാംശങ്ങളെ സ്വയമേവ ത്യജിച്ചു ദിവ്യത്വം പ്രാപിക്കുന്നതു്—ഇതത്രേ സാഹിത്യത്തിന്റെ മാഹാത്മ്യം."

സാഹിത്യത്തിന്റെ ലോകോത്തരമായ ഈ മാഹാത്മ്യംകൊണ്ടാണു്, കവികളും സാഹിത്യകാരന്മാരും ലോകത്തിൽ എന്നെന്നും അജരാമരന്മാരായി ജീവിക്കുന്നതു്. തേങ്ങയുടെ തൊണ്ടിലുള്ള ചകരികൊണ്ടു കയറുപിരിക്കാമെന്നു ആദ്യമായി കണ്ടുപിടിച്ച ആൾ മനുഷ്യലോകത്തിനു ജീവികാസമ്പാദനസംബന്ധമായി ചെയ്തിട്ടുള്ള ഉപകാരം അത്ര കുറച്ചൊന്നുമല്ല; ഇലച്ചക്രം തിരിച്ചു വയലുകളിൽനിന്നു വെള്ളമിറക്കാമെന്നു കണ്ടുപിടിച്ച കൃഷീവലന്റെ സ്ഥിതിയും ഇതുതന്നെയാണു്; എന്നാൽ ഈ ബുദ്ധിമാന്മാരെ സംബന്ധിച്ചു സ്മരണയെ, എഴുത്തച്ഛൻ, കുഞ്ചൻനമ്പ്യാർ, പുനം നമ്പൂരി മുതലായവരുടെ വിഷയത്തിലെന്നപോലെ, ലോകം ആദരിക്കാത്തതു് എന്തുകൊണ്ടാണെന്നുള്ളതു ചിന്തിച്ചു നോക്കേണ്ട ഒരു പ്രമേയമല്ലെന്നു വരുമോ? ഇതു സാഹിത്യത്തിന്റെ അനശ്വരമായ മാഹാത്മ്യത്തെയല്ലാതെ മറെറന്തിനെയാണു് വിളിച്ചുപറയുന്നതു്? "ഒരു കവി ഒരിക്കലും മരിക്കുന്നില്ല. അയാൾ എന്നും ചിരംജീവിയാകുന്നു" എന്നാണു് ഒരു പാശ്ചാത്യവിമർശകൻ അഭിപ്രായപ്പെട്ടിട്ടുള്ളതു്.

ഇങ്ങനെ എന്നെന്നും അനശ്വരമായ സാഹിത്യസാമ്രാജ്യത്തിലെ പൌരത്വംകൊണ്ടു ശാശ്വതമായ കീർത്തി സമ്പാദിച്ച്, അചഞ്ചലമായ വിജയസ്തംഭംനാട്ടി, ഇന്നും യശശ്ശരീരനായി ജീവിക്കുന്ന ഒരു സഹൃദയാഗ്രേസരനാണു സരസകവി ഒട്ടവിൽ കുഞ്ഞുകൃഷ്ണമേനോനവർകൾ. അദ്ദേഹത്തിന്റെ ഒരു ജീവചരിത്രസംക്ഷേപം രേഖപ്പെടുത്താനായി ചെയ്യുന്ന പരിശ്രമം ഒരിക്കലും നിഷ്ഫലമായിത്തീരാനിടയില്ല. എന്നുമാത്രമല്ല, സാഹിത്യകാരന്മാരെ സംബന്ധിച്ച് അതു് അത്യന്തം പ്രയോജനകരമായിരിക്കയും ചെയ്യും.

---

## അദ്ധ്യായം ൧.

## സ്വദേശവും ജനനവും.

പരിതഃസ്ഥിതികളുടെ ആനുകൂല്യപ്രാതികൂല്യങ്ങളാണ് ഒരാളുടെ ഉയർച്ചയ്ക്കും താഴ്ചയ്ക്കും നിദാനമായിട്ടുള്ളതെന്നു ചിലർ അഭിപ്രായപ്പെടാറുണ്ടു്. ഇതിൽ അല്പം അതിശയോക്തികൂടി കലൎന്നിട്ടുണ്ടായിരിക്കാമെങ്കിലും, വാസ്തവാംശം ഒട്ടുമില്ലെന്നു പറയാൻ നിവൃത്തിയില്ല. നയനമനോമോഹനമായ പ്രകൃതിരാമണീയകം ഏതൊരാളുടെ മനസ്സിലും കവിതാങ്കുരങ്ങളെ ഉല്പാദിപ്പിക്കുമെന്നുള്ളതിൽ എന്താണു സംശയം? പരിശുദ്ധമായ വായു, കായികമായ ആരോഗ്യത്തെ വർദ്ധിപ്പിക്കുന്നതുപോലെ ശാന്തമായ അന്തരീക്ഷം മാനസികമായ പ്രവൃത്തികൾക്കു സഹായകമായിത്തീരുന്നു. വാസ്തവത്തിൽ ആളുകളുടെ വിദ്യാഭ്യാസം ശൈശവ

തിൽതന്നെ ആരംഭിക്കപ്പെടുന്നു എന്നും അക്കാലത്തു് അവരുടെ അദ്ധ്യാപകത്വം വഹിക്കുന്നതു് പ്രകൃതിമാതാവുതന്നെയാണെന്നും മനഃശ്ശാസ്ത്രജ്ഞന്മാർ അഭിപ്രായപ്പെടുന്നതിൽ വളരെ അർത്ഥമുണ്ടു്. ശൈശവത്തിൽ മനസ്സിൽ രൂപീകരിക്കപ്പെടുന്ന ആശയങ്ങളാണു കാലാന്തരത്തിൽ പ്രവൃത്തിരൂപത്തിൽ പ്രത്യക്ഷപ്പെടുന്നതു് എന്നു സിദ്ധാന്തിക്കുന്ന ഒരു കൂട്ടരും ഇല്ലെന്നില്ല. ഉണ്ടായാലും, ബാല്യത്തിനും യൗവനത്തിനും മാർഗ്ഗദർശകമായിത്തീരുന്നതു ശൈശവമാണെന്നും, ആ പ്രായത്തിൽ വെളുത്ത കടലാസ്സുപോലെ നിർമ്മലമായിരിക്കുന്ന മനസ്സിൽ പതിയുന്ന ഏതുരേഖയും എളുപ്പം മാച്ചുകളയാൻ സാധിക്കയില്ലെന്നും, സമ്മതിച്ചേ തീരൂ. "ജന്മഭൂമിയാണു് ആളുകളുടെ സ്വഭാവത്തെ രൂപീകരിക്കുന്നതു്" എന്നു പറയപ്പെടുന്നതും ഇതുകൊണ്ടുതന്നെയായിരിക്കാം. അകൃത്രിമമായ പ്രകൃതിവിലാസത്തിനു് എന്തെങ്കിലും ഒരു ശക്തിയുണ്ടെങ്കിൽ, അതു തദ്ദേശവാസികളിലും പ്രതിഫലിക്കാതിരിക്കുമോ? പരിതഃസ്ഥിതികളുടെ ഉച്ചനീചത്വം ഈ പ്രതിഫലനത്തിന്റെ ശക്തിയെ കൂട്ടുകയോ കുറയ്ക്കുകയോ ചെയ്യാതിരിക്കയില്ല. ഇതിനപ്പുറമേ, വാസന എന്നുപറയുന്ന ഒരു പ്രത്യേകശക്തി, കലകളെ സംബന്ധിച്ചു--സുകുമാരകലകളെ സംബന്ധിച്ചു പ്രത്യേകിച്ചും--സമമായി കാരണമായിട്ടുണ്ടെന്നാണു വെച്ചിട്ടുള്ളതു്. അതൊക്കെ എങ്ങനെയിരുന്നാലും, ശൈശവത്തിലെ സ്വഭാവരൂപീകരണത്തിനു പ്രയോജകീഭവിക്കുന്നതു സ്വദേശവും സ്വഗൃഹവുമാണെന്നുള്ളതു നിർവ്വിവാദമാണല്ലോ. ആ സ്ഥിതിക്കു

ഏതെങ്കിലും വിധത്തിൽ മഹാന്മാരായിത്തീൎന്നിട്ടുള്ള ആളുകളെപ്പററി പറയുമ്പോഴും അവരുടെ ജന്മഭൂമിയെ വിസ്മരിച്ചുകളയുന്നതു് ഒരിക്കലും ഉചിതമായിരിക്കയില്ല.

വടക്കാഞ്ചേരി, കൊച്ചിസംസ്ഥാനത്തിൽ ഒരുവിധം പ്രസിദ്ധിയുള്ള ഒരു ദേശമാണു്. തലപ്പിള്ളിതാലൂക്കിന്റെ ഒരംശമായിട്ടാണു് അതു സ്ഥിതിചെയ്യുന്നതു്. ഇനിയും പാശ്ചാത്യരുടെ കരകൗശലം കടന്നു കൈയേറിക്കഴിഞ്ഞിട്ടില്ലാത്ത വടക്കാഞ്ചേരിക്കടുത്തു് എങ്കക്കാട്ടു് എന്നൊരു വില്ലേജുണ്ടു്. ആ വില്ലേജിന്റെ ഒരംശമായ എങ്കക്കാട്ടു് എന്ന ദേശമാണു് ഒടുവിൽ കുഞ്ഞുക്കൃഷ്ണമേനവന്റെ ജന്മഭൂമി.

എറണാകുളം--ചെറുവണ്ണൂർ തീവണ്ടിപ്പാത തലപ്പിള്ളിതാലൂക്കിന്റെ ഏതാണ്ടു് ഒത്തനടുവിൽക്കൂടി, വളഞ്ഞുപുളഞ്ഞുപോകുന്ന ഒരു പെരുമ്പാമ്പിനെപ്പോലെ തെക്കുവടക്കു നീണ്ടുകിടക്കുന്നു. എങ്കക്കാട്ടു ദേശത്തിന്റെ പടിഞ്ഞാറുവശത്തുകിടക്കുന്ന ചില ചെറുകുന്നുകളെ നിർദ്ദയം ഭേദിച്ചുകൊണ്ടാണു് അതു തന്റെ സഞ്ചാരത്തെ തുടരുന്നതു്. നാമമാത്രമായ ഈ പ്രകൃതിഭഞ്ജനംപോലും ചരിത്രനായകന്റെ ജനനകാലത്തു് ആ ദിക്കിനെ ബാധിച്ചിരുന്നില്ല. ഈ ഒരു യന്ത്രപ്രാഭവം നീക്കിയാൽ, ആ പ്രദേശം അന്നത്തെപ്പോലെ പ്രകൃതിരമണീയമായിത്തന്നെയിരിക്കുന്നു.

എങ്കക്കാട്ടുപ്രദേശം, തെക്കുകിഴക്കേ ഭാഗത്തായി തലയുയർത്തി സ്ഥിതിചെയ്യുന്ന മച്ചാട്ടുമലയുടെ അക പടിസ്ഥാനത്തെ അവലംബിക്കുന്നുവെന്നു് ആലങ്കാരിക

ഭാഷയിൽ വേണമെങ്കിൽ പറയാം. കിഴക്കും, തെക്കും പടിഞ്ഞാറും അധികം അകലത്തല്ലാതെ, സാഭിമാനം തല പൊക്കിപ്പിടിച്ചു നില്ക്കുന്ന കുന്നുകളാലും മലകളാലും ചുററപ്പെട്ട എങ്കക്കാട്ട ദേശത്തിന്റെ പ്രകൃതിരാമണീയകം, ഏതു ദേശത്തിനും അസൂയാജനകമാണെന്നുള്ളതിൽ സംശയമില്ല. മിക്കവാറും ആമൂലശിഖം കാട്ടുകെട്ടി കിടക്കുന്നവയും ശിരസ്സുകളിൽ ചില കരിമ്പാറകളെ വഹിക്കുന്നവയുമായ ഈ കുന്നുകൾ, സന്ധ്യാസമയങ്ങളിൽ ആദിത്യഭഗവാന്റെ ചെങ്കതിർകണങ്ങൾ പ്രതിഫലിക്കുമ്പോൾ, സ്വർണ്ണത്തലക്കെട്ടുകൾ ധരിച്ചു പുറത്തു വിരിച്ചിട്ടുള്ള പച്ചപ്പില്ലസ്സോടുകൂടി മഹോത്സവാവസരങ്ങളിൽ അണിനിരന്നു നില്ക്കുന്ന ഗജവീരന്മാരെപ്പോലെ കാണികളുടെ മനസ്സിനെ ബലാൽകാരമായി ആകർഷിക്കുന്നു. തെക്കും, പടിഞ്ഞാറും മുഴുവനും, കിഴക്ക് ഏതാനും ഭാഗവും പരന്നു കിടക്കുന്ന ധാന്യക്ഷേത്രങ്ങൾ, ഇളംകാററത്തു സസന്തോഷം തലയാട്ടിസ്സുഖിക്കുന്ന നെൽചെടികളെ മടിയിലേന്തി, പച്ചപ്പട്ടുടുത്ത പരിചാരികമാരെപ്പോലെ എങ്കക്കാട്ടുദേശത്തെ എപ്പോഴും ശുശ്രൂഷിച്ചുകൊണ്ടിരിക്കുന്നു. മന്ദമാരുതൻ വൃക്ഷങ്ങളുടെ ശിരസ്സുകളിൽകൂടി സഞ്ചാരവിഹാരം ചെയ്യുമ്പോൾ, അങ്ങുമിങ്ങുമുള്ള ഇല്ലിപ്പടലുകളിൽ നില്ക്കുന്ന കീചകങ്ങളിൽനിന്നു മധുരമായ ശബ്ദം പുറപ്പെടുന്നതു കേട്ടാൽ നയനമനോമോഹനമായ ആ ദിക്കിലെ പ്രകൃതി ദേവിയെ പ്രീണിപ്പിക്കുന്നതിനുവേണ്ടി വനദേവതമാർ പാട്ടുപാടുകയാണോ എന്നു തോന്നും.

മച്ചാട്ടുമലയിൽനിന്നു പുറപ്പെടുന്ന ഒരു നദീസ്രോതം എങ്കക്കാട്ടു പ്രദേശത്തിൻെറ ചുററും കിടക്കുന്ന ധാന്യക്ഷേത്രങ്ങളുടെ ഉള്ളുകുളുർപ്പിച്ചുകൊണ്ടു്, കൃതകൃത്യതയോടുകൂടി പടിഞ്ഞാട്ടേക്കു പാഞ്ഞുപോകുന്നു. "വണ്ണമില്ലാത്തവരും എണ്ണത്തിൽ പെടും" എന്നുള്ള തത്വത്തെ പ്രവൃത്തിരൂപത്തിൽ പ്രസംഗിച്ചുകൊണ്ടാണു് ഈ നദീസ്രോതം ജീവിച്ചുപോരുന്നതു്. അകലെ കാണുന്ന കുന്നുകളും, അടുത്തു കിടക്കുന്ന നദീസ്രോതവും അതിനുള്ളിൽപെട്ട ധാന്യക്ഷേത്രങ്ങളും, അതിനും ഉള്ളിലായി "കേരക്രമുകപനസമാകന്ദാദികൾ" ഇടതിങ്ങി നില്ക്കുന്ന കരയും മററും കൂടി ആകമാനം ആലോചിച്ചു നോക്കിയാൽ എങ്കക്കാട്ടുദേശംതന്നെ ഒരു ഒന്നാംതരം കവിതയാണെന്നു വേണം പറയാൻ. വനദേവതകളുടേയും, വനലക്ഷ്മിയുടേയും നിത്യസാന്നിദ്ധ്യമുള്ള ഈ പ്രദേശം വാണീസ്തനജനിതയായ കവിതാവനിത വിളയാടുന്ന വിശിഷ്ടരംഗങ്ങളിൽ ഒന്നാണെന്നു പറയുന്നതിൽ ഒട്ടും അസാംഗത്യമില്ല.

ഇങ്ങനെ പ്രകൃതിദേവി പരിപൂർണ്ണമായ അനുഗ്രഹബുദ്ധിയോടുകൂടി കാലഭേദമില്ലാതെ കളിയാടിക്കൊണ്ടിരിക്കുന്ന ഈദിക്കിൽ കൊല്ലവർഷം ൧൦൪൭-ാമാണ്ടു തുലാമാസം ൧൦-ാം തീയതി തിരുവാതിര നക്ഷത്രത്തിൽ നമ്മുടെ ചരിത്രനായകൻ ഭൂജാതംചെയ്തു. സുശീലയും ഈശ്വരഭക്തയുമായ ഒട്ടുവിൽ കുഞ്ഞിക്കുട്ടിഅമ്മയും രസികനും സഹൃദയനുമായ ആലത്തൂർ പരമേശ്വരൻ നമ്പൂതിരിപ്പാടുമായിരുന്നു മാതാപിതാക്കന്മാർ. പിതാവിനു കവിതാവാസനയുണ്ടായിരുന്നുവെന്നും അ

ദ്ദേഹം പല ഒററ ശ്ലോകങ്ങളുമുണ്ടാക്കീട്ടുണ്ടെന്നും പറയപ്പെടുന്നു. പുസ്തകരൂപത്തിൽ ഒന്നും പ്രസിദ്ധപ്പെട്ടുത്തിക്കണ്ടിട്ടില്ല എങ്കിലും, അദ്ദേഹത്തിന്റെ മററു രണ്ടു ഭാൎയ്യമാരിലുണ്ടായിട്ടുള്ള ആലത്തൂർ അനുജൻ നമ്പൂതിരിപ്പാട്ട്, പാലിയത്തു ചെറിയകുഞ്ഞുണ്ണിഅച്ചൻ എന്നീ പുത്രന്മാർ ഒടുവിൽ കുഞ്ഞുകൃഷ്ണമേനവനെപ്പോലെ തന്നെ, ഗദ്യത്തിലും പദ്യത്തിലും ഒരുപോലെ വിദഗ്ദ്ധന്മാരായി കാണുന്നതുകൊണ്ടു, ഭാഗ്യശാലിയായ ആ പിതാവ് ഒരു നല്ല സാഹിത്യരസികനും കവിയുമായിരുന്നു എന്നു നമുക്കു ന്യായമായി അനുമാനിക്കാം.

ഒടുവിൽ കുഡുംബത്തിന്റെ ധനസ്ഥിതി അത്ര തൃപ്തികരമായിരുന്നില്ല. സദാചാരവും ഈശ്വരവിശ്വാസവും സമ്പത്തിന്റെ കൂട്ടത്തിൽ കരുതാമെങ്കിൽ, ആ കുഡുംബത്തിലെ ഓരോ അംശവും അതിവസമ്പന്നന്മാരായിരുന്നു, എന്നുള്ളതു തീർച്ച തന്നെ. ഇങ്ങനെ ശീലസമ്പന്നരായ കുഡുംബാംഗങ്ങളുടേയും സാധുശീലരായ മാതാപിതാക്കളുടേയും വാത്സല്യപൂർവമായ ലാളനയേൽക്കുന്നതിന്നു ഭാഗ്യമുണ്ടായ ചരിത്രനായകൻ തന്റെ ശൈശവകാലത്തെ പറയത്തക്ക യാതൊരു ക്ലേശവും കൂടാതെ സസുഖം കഴിച്ചുകൂട്ടി.

---

## അദ്ധ്യായം ൨.

## ബാല്യവും വിദ്യാഭ്യാസവും

ഇന്നത്തേപ്പോലെ നാടു മുഴുവൻ പാഠശാലകളും വീടുതോറും അദ്ധ്യാപകന്മാരുമുള്ള കാലമായിരു

ന്നില്ല അത്. വല്ല നാട്ടെഴുത്താശാന്മാരും നടത്തിവന്നിരുന്ന കുടിപ്പള്ളിക്കൂടങ്ങളായിരുന്നു ഭൂരിപക്ഷം കുട്ടികളുടേയും "സർവകലാശാലകൾ." ഉയൎന്ന വിദ്യാഭ്യാസം വിശേഷിച്ചും ഇംഗ്ലീഷ് വിദ്യാഭ്യാസം--ധനവാന്മാൎക്കായി നീക്കിവെച്ചിരുന്നു; ഭാഷയിലെ ഉൽകൃഷ്ടവിദ്യാഭ്യാസം എന്നുവെച്ചാൽ, സംസ്കൃതം പഠിക്ക എന്നായിരുന്നു അൎത്ഥം. ഇതു സാധാരണക്കാൎക്കു ക്ഷിപ്രസാദ്ധ്യമായിരുന്നില്ല. ഇരുവക കാരണങ്ങളാൽ നാട്ടെഴുത്താശാന്മാരാണ് അന്നു വിദ്യാവിഷയകമായ എല്ലാ ചുമതലകളും വഹിച്ചിരുന്നത്. ജനസാമാന്യത്തിന്റെ ഇടയിൽ--പ്രത്യേകിച്ചും ഇടനാടുകളിൽ--ആശാന്മാൎക്കുള്ള സ്ഥാനം എത്രയോ ഉയൎന്നതായിരുന്നു. കളരികളും പള്ളിക്കൂടങ്ങളും ഗുരുകുലവാസത്തിന്റെ ദുഷിച്ച അവശിഷ്ടങ്ങളാണെന്നു ചിലർ പറയുന്നതിൽ എത്രമാത്രം വാസ്തവമുണ്ടെന്ന് അറിഞ്ഞുകൂടാ. എങ്ങനെയായാലും, എഴുത്താശാന്മാർ വിദ്യാഭ്യാസത്തിന്റെ സർവാധിപത്യവും വഹിച്ചിരുന്ന ഒരു കാലം കേരളത്തിലുണ്ടായിരുന്നു എന്നുള്ളതിന് അങ്ങുമിങ്ങും ചില തെളിവുകൾ ഇന്നും കാണുന്നുണ്ട്.

ഇങ്ങനെയുള്ള ഒരു ആശാന്റെ കീഴിൽ ചരിത്രനായകൻ തന്റെ അഞ്ചാമത്തെ വയസ്സിൽ വിദ്യാഭ്യാസമാരംഭിച്ചു. കൊളംപ്പുറത്തു കുഞ്ഞനെഴുത്തച്ഛൻ എന്നായിരുന്നു ആശാന്റെ പേര്. അദ്ദേഹം തന്നെയാണ് "കുഞ്ഞുകൃഷ്ണ"നെക്കൊണ്ട് ഒന്നാമതായി "ഹരിഃശ്രീ" വരപ്പിച്ചത്. സാധുശീലനായിരുന്ന ഈ ആശാൻ "എഴുത്തച്ഛ"നായിത്തീൎന്ന ചരിത്രം രസാവഹ

മാണു്. പതിനെട്ടു വയസ്സിൽ വെച്ചു "കുഞ്ഞൻ" നായി ഒടുവിൽ കുഡുംബത്തിൽ കയറിയ ആ യുവാവിനെ ചരിത്രനായകൻെറ മാതാവാണു് "എഴുത്താശാ"നാക്കിത്തീൎത്തതെന്നു പറയപ്പെടുന്നു. ഏങ്കക്കാട്ടു ദേശത്തോ സമീപപ്രദേശങ്ങളിലോ കുടിപ്പള്ളിക്കൂടങ്ങൾപോലും ഇല്ലാതിരുന്നതിനാൽ, വീട്ടിലെ കുട്ടികളെ പഠിപ്പിക്കുന്നതിനായി കുഞ്ഞിക്കുട്ടിഅമ്മ കുഞ്ഞനെ നിയമിച്ചു. രാച്ചുണ്ണിമേനോൻ തുടങ്ങിയവരെ പഠിപ്പിച്ചതും ഈ ആശാൻ തന്നെയായിരുന്നു. അക്കൂട്ടത്തിൽ അയൽവീട്ടുകളിലെ കുട്ടികളും പഠിക്കാൻ വന്നുതുടങ്ങി. കാലക്രമത്തിൽ അവിടെ ഒരു പള്ളിക്കൂടം ആവിർഭവിച്ചു. കൊച്ചിമഹാരാജാവിൻെറ അനുഗ്രഹത്താൽ "എഴുത്തച്ഛൻ പദവി"യിലേക്കു കയററം കിട്ടിയ കുഞ്ഞൻ, കുഞ്ഞനെഴുത്തച്ഛനായിത്തീരുകയും ചെയ്തു. ഈ സംഭവത്തെപ്പററി ചരിത്രനായകൻെറ കനിഷ്ഠസഹോദരനായ കവിതിലകൻ ഒടുവിൽ ശങ്കരൻകുട്ടിമേനോനവർകളും പ്രസ്തുത ഗ്രന്ഥകർത്താവിനോടു പറഞ്ഞതു് ഈ വിധമാണു്:—

"അടുത്തെങ്ങും പള്ളിക്കൂടമില്ലാതിരുന്നതിനാൽ വീട്ടിലെ കുട്ടികളെ പഠിപ്പിക്കുന്നതിനായി, അമ്മ പ്രത്യേകമൊരാളെ ശമ്പളത്തിനു നിയമിച്ചിരുന്നു. ആ മനുഷ്യനാണു പിന്നീടു കുഞ്ഞനെഴുത്തച്ഛനായിത്തീൎന്നതു്. അന്നു് ആൎക്കും എഴുത്തച്ഛനായിത്തീരാമായിരുന്നു. കൊച്ചി വലിയ തമ്പുരാൻ തിരുമനസ്സിലേക്കു ഇരുപത്തു പണം തിരുമുൽക്കാഴ്ച വെച്ചു വിവരം തിരുമനസ്സുണർത്തിച്ചാൽ, അദ്ദേഹം അപേക്ഷകൻെറ പേരിനോടു്

"എഴുത്തച്ഛാ" എന്ന പേരു മൂന്നു പ്രാവശ്യം ആ പേരു ച്ചരിക്കും. അന്നുമുതൽ അയാൾ നാട്ടാൎക്കു് ഒരെഴുത്തച്ഛനായിത്തീരുകയും ചെയ്യും. ഏതെങ്കിലും ഒരാൾക്കു് ഈ സ്ഥാനം കിട്ടിയാൽ അയാളുടെ കുഡുംബക്കാൎക്കു പാരമ്പൎയ്യമായി അതുപയോഗിക്കാമെന്നായിരുന്നു നിയമം. ഇന്നത്തെ എഴുത്തച്ഛന്മാരെല്ലാം ഇത്തരത്തിൽ സ്ഥാനം സിദ്ധിച്ചവരുടെ അവകാശികളായിരിക്കാനാണു് എളുപ്പം. ഞങ്ങളുടെ ഗുരുനാഥനു് എഴുത്തച്ഛൻസ്ഥാനം വാങ്ങിക്കൊടുക്കുന്നതിനു വേണ്ട ഏർപ്പാടുകളെല്ലാം ചെയ്തതു അമ്മയായിരുന്നു. എഴുത്താശാൻ എന്ന വാക്കു ദുഷിച്ചു് എഴുത്തച്ഛൻ ആയതായിരിക്കണമെന്നാണു് എൻ്റെ അഭിപ്രായം."

ഇദ്ദേഹത്തിൻ്റെ അനുമാനം ശരിയാണെങ്കിൽ ആദ്യത്തെ എഴുത്താശാൻ ഉച്ചാരണവൈകല്യത്താൽ എഴുത്തച്ഛനും കാലക്രമത്തിൽ എഴുത്തച്ചനുമായി മാറി ഒടുവിൽ ഇന്നത്തെ എഴുത്തച്ഛനായിത്തീൎന്നതായിരിക്കാനാണു് അധികം എളുപ്പം. അതെങ്ങനെയെങ്കിലുമാകട്ടെ; നമുക്കു പ്രകൃതം തുടരാം.

നിലത്തെഴുത്തു്, കണക്കു്, ഗണനാഷ്ടകം, മുകുന്ദാഷ്ടകം, അമരം, വാക്യം, സിദ്ധരൂപം ഇതായിരുന്നു ആശാന്മാരുടെ പാഠക്രമം. നമ്മുടെ ചരിത്രനായകനും ഈ പടികളെല്ലാം ചവിട്ടേണ്ടിവന്നു. പ്രാഥമികവിദ്യാഭ്യാസകാലത്തു പദ്യങ്ങൾ ഉരുവിടുന്ന വിഷയത്തിലല്ലാതെ മററു കാൎയ്യങ്ങളിലൊന്നും ചരിത്രനായകൻ വലിയ സാമൎത്ഥ്യം പ്രദൎശിപ്പിച്ചിരുന്നതായി അറിവില്ല. മേൽ പറഞ്ഞ പാഠങ്ങളവസാനിപ്പിച്ചു് ശ്രീരാമോദ

ന്തം വായിച്ചു തുടങ്ങിയപ്പോൾ വടക്കാഞ്ചേരിയിൽ ഇ ദംപ്രഥമമായി ഒരു ഗ്രാൻറ പ്രൈമറിസ്കൂൾ ആരംഭിച്ചു തായി അറിവു കിട്ടുകയാൽ വീട്ടുകാർ "കുഞ്ഞുകൃഷ്ണ" നെ ആ സ്കൂളിലേക്കയച്ചു. അന്നു നാലു ക്ലാസ്സുകളോടു കൂടി ആരംഭിച്ച ആ ചെറിയ സ്കൂളാണു ഒടുവിൽ ഇന്ന ത്തെ ഹൈസ്കൂളായിത്തീൎന്നതു്. ആ പാഠശാലയിൽ കുഞ്ഞുകൃഷ്ണൻ നാലു കൊല്ലം പഠിച്ചു. എല്ലാ ക്ലാസ്സി ലും തോല്ക്കാതെ ജയിക്കുകയും ചെയ്തു. അടുത്തു മിഡിൽ സ്കൂളോ ഹൈസ്കൂളോ ഇല്ലാതിരുന്നതിനാൽ സഹപാഠ ികളിൽ മിക്കവരും പഠിപ്പു നിറുത്തിയെങ്കിലും ചരിത്ര നായകൻ വീട്ടുകാരെ നിർബ്ബന്ധിച്ചു സമ്മതിപ്പിച്ചു തൃ ശ്ശൂർ മിഷ്യൻ സ്കൂളിൽ ചെന്നു ചേൎന്നു. ൧൦൬൭-ൽ അദ്ദേഹം മിഡിൽസ്കൂൾ പരീക്ഷ പാസ്സായി. ഇ പ്പോൾ മദ്രാസ് സർവ്വകലാശാലയിൽ വൈസ് ചാൻ സലറായിരിക്കുന്ന കോങ്കോത്തു രാമുണ്ണിമേനോൻ അ വർകൾ മിഡിൽസ്കൂളിൽവെച്ചു ചരിത്രനായകൻെറ സഹപാഠിയായിരുന്നു. രണ്ടുപേരും പരീക്ഷയ്ക്കു ചേൎന്ന തും ജയിച്ചതും ഒന്നിച്ചുതന്നെയാണു്.

മിഡിൽസ്കൂളിൽ പഠിച്ചുകൊണ്ടിരിക്കുമ്പോൾ തന്നെ മലയാളപുസ്തകങ്ങൾ വായിക്കുന്നതിൽ പ്രദ ർശിപ്പിച്ചിരുന്ന ശ്രദ്ധ ഹൈസ്കൂൾക്ലാസ്സുകളിൽ ചെന്ന പ്പോൾ വളരെ വർദ്ധിച്ചു. നാൽക്കാലികളെഴുതി കൂട്ടുകാ രെ പരിഹസിക്കാനാരംഭിച്ചു; ചെറിയ ചെറിയ ശൃം ഗാരപദ്യങ്ങളുണ്ടാക്കിത്തുടങ്ങി; കുറെ കഴിഞ്ഞപ്പോൾ "ഒടുവിൽ കുഞ്ഞുകൃഷ്ണമേനവൻെറ" തിരുനാൾ മംഗള ങ്ങൾ പത്രങ്ങളിൽ പ്രത്യക്ഷപ്പെട്ടു. ചുരുക്കിപ്പറഞ്ഞാൽ

ഹൈസ്കൂൾ വിദ്യാഭ്യാസം അവസാനിച്ച കാലത്തു ചരിത്രനായകന്റെ വകയായി അനേകം പദ്യങ്ങളും ഒരു നോട്ടുബുക്കിൽ സ്ഥലംപിടിച്ചിരുന്നു. ഒരു നിധിയെപ്പോലെ സൂക്ഷിച്ചിരുന്ന ആ "കവിതാസംഗ്രഹ"വും കൊണ്ടാണു് അദ്ദേഹം എഫ്. ഏ. ക്ലാസ്സിൽ ചേരാൻ എറണാകുളത്തേക്കു പോയതു്. കൊച്ചിഗവൺമെണ്ടു സർവീസിൽ ഒരു താസിൽദാരായിരുന്നു പെൻഷ്യൻ വാങ്ങിയ പുത്തേഴത്തു ഗോവിന്ദമേനോനവർകൾ ബി. ഏ. ഒരിടത്തു ഈ വിധം എഴുതിക്കാണുന്നു.—

"എറണാകുളം കാളേജിൽ ചെന്നുചേർന്നപ്പോൾ, അദ്ദേഹം [ഒട്ടുവിൽ കുഞ്ഞുകൃഷ്ണമേനോൻ] അതേവരെ പല അവസരങ്ങളിലായി ഉണ്ടാക്കീട്ടുള്ള ചില പൊട്ടും പൊടിയും പൊടിക്കൈകളും അടങ്ങിയ ഒരു കൈയെഴുത്തു പുസ്തകം അന്നു കാളേജിൽ ഒരു മാസ്റ്ററായിരുന്ന പരേതനായ പുത്തേഴത്തു ഗോപാലമേനോൻ അവർകളെ കാണിച്ചു് അഭിപ്രായം ചോദിക്കുകയുണ്ടായി. ആ പുസ്തകത്തിലുണ്ടായിരുന്ന കവിതകളിൽ ചിലതു് ശ്ലോകങ്ങളും ചിലതു ഓട്ടൻതുള്ളലും ചിലതു കിളിപ്പാട്ടും മറ്റുംകൂടി ആകപ്പാടെ ഒരു "അവിൽ" യോഗമായിരുന്നു. വാസനാവൈഭവം നിമിത്തം ആ അവിൽ ആസ്വാദ്യമായിരുന്നുവെങ്കിലും വ്യുൽപത്തിയിൽ കുറെക്കൂടി നിഷ്കർഷിച്ചു കഷണം നന്നാക്കാൻ ശ്രമിക്കേണ്ടതാണെന്നായിരുന്നു ഗോപാലമേനോൻ ഉപദേശിച്ചതു്."

ഉചിതമായ ഈ ഉപദേശം, മുത്തുച്ചിപ്പിയിൽ പതിച്ച ജലബിന്ദുപോലെ, അമൂല്യമായ ഫലത്തെ പ്ര

ദാനംചെയ്തു. കാളേജുക്ലാസ്സുകളിലെ ഭാഷാപാഠങ്ങളിൽ കൂടുതൽ ശ്രദ്ധപതിപ്പിക്കുന്നതിന് ഇതു് ഒരു പ്രധാനകാരണമായിത്തീൎന്നു. ഭാഷാനൈഷധചമ്പു, കിൎമ്മീരവധം, നളചരിതം തുടങ്ങിയ കൃതികളാണു അന്നു മലയാളത്തിലെ പാഠപുസ്തകങ്ങളായിരുന്നതു്. സാധാരണ വിദ്യാൎത്ഥികളെപ്പോലെ ക്ലാസ്സുകയററം കിട്ടുന്നതിനായിമാത്രം ഇവയെല്ലാം ഉരുവിട്ടു പഠിക്കുന്ന സമ്പ്രദായം ചരിത്രനായകൻ ഒട്ടും ഇഷ്ടപ്പെട്ടില്ല. അദ്ദേഹം അവയിൽ ഓരോകൃതിയും ശ്രദ്ധിച്ചു പഠിച്ചുതുടങ്ങി. ഇതോടുകൂടി കവിതയിലുള്ള വാസനയും വൎദ്ധിച്ചു. ഒരു നല്ല സാഹിത്യരസികനായിരുന്ന സി. എസ്സ്. ഗോപാലപ്പണിക്കർ ബി. ഏ. അന്നു് എറണാകുളം കാളേജിൽ ചരിത്രനായകന്റെ ക്ലാസ്സിൽ പഠിക്കയായിരുന്നു. പണിക്കരുടെ സഹവാസം, അഗ്നിയ്ക്കു കാറെറന്നപോലെ, മേനവന്റെ സാഹിത്യസംരംഭങ്ങൾക്കു ഒന്നാന്തരം ഒരു ഉദ്ദീപകമായിത്തീൎന്നു. അക്കാലത്തു മേനവനുണ്ടാക്കിയ ചില രസികൻ ഒററ ശ്ലോകങ്ങൾ ഇന്നും ചിലർ മനഃപാഠമാക്കി വെച്ചിട്ടുണ്ടു. അദ്ദേഹം മലയാളമനോരമ മുതലായ പത്രങ്ങളിലേക്കു വൎത്തമാനക്കത്തുകളും ലേഖനങ്ങളും എഴുതിത്തുടങ്ങിയതും ഇക്കാലത്തു തന്നെയാണു്. ഈ വക വിഷയങ്ങളെപ്പററി കൂടുതലായി അടുത്ത ചില അദ്ധ്യായങ്ങളിൽ വിവരിക്കുന്നതായിരിക്കും.

സാഹിത്യവിഷയകമായ നിരന്തരപരിശ്രമം മററു പാഠങ്ങൾക്കു ഒരു ബാധകമായിത്തീൎന്നു. എഫ്. ഏ. പരീക്ഷയിൽ അദ്ദേഹം പരാജിതനായി. ഒരിക്കലല്ല,

രണ്ടു പ്രാവശ്യം തോററു. കൂട്ടുകാരനായ ഗോപാലപ്പണിക്കർ ഇക്കാര്യത്തിലും കൂട്ടുകാരനായിത്തന്നെ കൂടി. "മലയാളമനോരമ"യിലെ കവിതാപിശാചിയാണു ഇദ്ദേഹത്തെ തോല്പിച്ചതെന്നു് അക്കാലത്തു പലരും കളിയായി പറയാറുണ്ടായിരുന്നു. ഇതു തീരെ അവാസ്തവമാണെന്നു പറയാനും നിവൃത്തിയില്ല. രണ്ടായാലും ചരിത്രനായകൻ പരാജയംനിമിത്തം ഭഗ്നോത്സാഹനായിത്തീൎന്നു. കുഡുംബത്തിലെ ധനസ്ഥിതിയും ആശാസ്യമായിരുന്നില്ല. അതിനാൽ അദ്ദേഹം പഠിപ്പു നിർത്തി നാട്ടിലേക്കു തിരിച്ചു.

വടകരാഞ്ചേരിയിലെ പ്രൈമറിസ്കൂൾ ഒരു മിഡിൽസ്കൂളായിത്തീൎന്നിരുന്ന കാലമായിരുന്നു അതു്. വിജ്ഞാനത്തിന്റെ വില വേണ്ടപോലെ മനസ്സിലാക്കിയ ചരിത്രനായകൻ, നാട്ടുകാരുടെ ഇടയിൽ വിദ്യാഭ്യാസം പ്രചരിപ്പിക്കണമെന്നുള്ള ഉദ്ദേശത്തോടുകൂടി ആ സ്കൂളിൽ ഒരദ്ധ്യാപകനായിത്തീൎന്നു. കലാശാലാജീവിതം പൂർത്തിയാക്കി ബിരുദം നേടണമെന്നുള്ള മോഹം അന്നും അദ്ദേഹത്തെ വിട്ടുപിരിഞ്ഞിരുന്നില്ല. അങ്ങനെയിരിക്കുമ്പോഴാണു് ഒരു സ്നേഹിതന്റെ നിർബന്ധം "ഓടുന്നതോണിക്കു ഒരുന്തു" എന്നു പറയുന്നതുപോലെ ഈ ആശയെ ഉദ്ദീപിപ്പിച്ചതു്. തിരുവിതാംകൂർ സർവീസിലെ ഒരു സർക്കാർ വക്കീലിന്റെ നിലയിൽ പലൎക്കും സുപരിചിതനായ പി. ജി. ഗോവിന്ദപ്പിള്ള ബി. ഏ. ബി. എൽ. അവർകൾ അന്നു മദ്രാസിൽ പഠിക്കയായിരുന്നു. അദ്ദേഹം, എഫ്. ഏ. പരീക്ഷയിൽ എങ്ങനെയെങ്കിലും വിജയം നേടണമെന്നും മദ്രാസിലേക്കു വരുന്നപക്ഷം അതിനു വല്ല സൗകര്യങ്ങ

ളും ഉണ്ടാക്കാമെന്നും മററും പറഞ്ഞു തന്റെ ആപ്തമിത്രമായ ചരിത്രനായകനെ പ്രോത്സാഹിപ്പിച്ചുകൊണ്ടിരുന്നു. ഇതിന്റെ ഫലമായി ൧൦൭൪-ൽ മേനോൻ മദ്രാസിലേക്കു പോകയും ൧൦൭൫-ൽ എഫ്. ഏ. പരീക്ഷയിൽ പാസ്സാവുകയും ചെയ്തു.

തുടൎന്നു പഠിച്ചാൽ കൊള്ളാമെന്ന മോഹമുണ്ടായിരുന്നു എന്നുവരികിലും ധനസ്ഥിതി അനുവദിക്കാതിരുന്നതിനാൽ അദ്ദേഹം വീണ്ടും വടക്കാഞ്ചേരി സ്കൂളിൽ പ്രഥമാദ്ധ്യാപകജോലി സ്വീകരിച്ചു. ൨൦-കയായിരുന്നു ശമ്പളം. മാനേജർ സ്വന്തം ഒരാളായിരുന്നതുകൊണ്ടാണു ആ സംഖ്യയെങ്കിലും കിട്ടിയതു്. അതിനു മുമ്പു ഹെഡ്മാസ്റ്ററായിരുന്ന ആൾക്കു ൧൭-ക മാത്രമേ ശമ്പളം കൊടുത്തിരുന്നുള്ളു. ഇങ്ങനെ രണ്ടുകൊല്ലം കഴിച്ചുകൂട്ടി. ഒരു മാതൃകാദ്ധ്യാപകനെന്ന നിലയിൽ ചരിത്രനായകൻ വിദ്യാൎത്ഥികളോടും രക്ഷകൎത്താക്കളോടും പെരുമാറിയ രീതിയെപ്പററി ഇന്നും ആ ദിക്കുകാരിൽ പലരും പ്രശംസിച്ചു പറയുന്നതു കേൾക്കാം. മലയാള മനോരമയിലെ ലേഖകസ്ഥാനം അദ്ധ്യാപകജോലിയുടെ ഇടയിലും തുടൎന്നുകൊണ്ടാണിരുന്നതു്. "കവിതാവാസനയുള്ളവരേയും ഗ്രന്ഥരചനയ്ക്കു സാമൎത്ഥ്യമുള്ളവരേയും അന്വേഷിച്ചു കണ്ടറിഞ്ഞു ധനംകൊണ്ടും സ്തുതികൊണ്ടും അവരെ പ്രോത്സാഹിപ്പിച്ചു പോരികയും അങ്ങനെ ചെയ്യുന്നതിനു ദേശവ്യത്യാസമോ ജാതിവ്യത്യാസമോ മതവ്യത്യാസമോ അശേഷം ഗണിക്കാതിരിക്കുകയും" ചെയ്യുന്ന കാൎയ്യത്തിൽ കണ്ടത്തിൽ വറുഗീസ് മാപ്പിള അവർകൾ എത്രയോ പ്രശംസനീയമായ രീതിയിലാണു പ്രവൎത്തിച്ചിരുന്നതെന്നുള്ളതു പ്ര

സിദ്ധമാണല്ലോ. ഈ വിധത്തിലുള്ള പ്രോത്സാഹനത്തിനു ചരിത്രനായകനും പാത്രമായിത്തീൎന്നിരുന്നു.

പ്രഥമാദ്ധ്യാപകന്റെ നിലയിൽ കിട്ടിക്കൊണ്ടിരുന്ന ആദായം ശേഖരിച്ചു വെച്ചിരുന്നതുകൊണ്ടും മനോരമയുടെ സാഹിത്യപ്രോത്സാഹനം തുടൎന്നു കിട്ടിക്കൊണ്ടിരിക്കുമെന്നു ധൈൎയ്യമുണ്ടായിരുന്നതുകൊണ്ടും ൧൦൭൭-ൽ തിരുവനന്തപുരത്തു ബി. ഏ. ക്ലാസ്സിൽ ചേരാൻ ചരിത്രനായകൻ അധൈൎയ്യപ്പെട്ടില്ല. അന്ന് ഉള്ളൂർ എസ്. പരമേശ്വരയ്യർ അവർകൾ സീനിയർ ബി. ഏ. ക്ലാസിലും കെ. രാമകൃഷ്ണപിള്ള അവർകൾ എഫ്. ഏ. ക്ലാസിലും പഠിച്ചുകൊണ്ടിരിക്കയായിരുന്നു. മനോരമവഴിയായും മററും കേട്ടുപരിചയിച്ചിരുന്ന അവർ പരസ്പരം കണ്ടുമുട്ടിയപ്പോൾ ആത്മസുഹൃത്തുക്കളായിത്തീൎന്നു. സാഹിത്യവിഷയകമായി നോക്കിയാൽ തിരുവനന്തപുരത്തെ അന്തരീക്ഷം എറണാകുളത്തേതിനേക്കാളും പ്രസന്നമാണെന്നുള്ളതു പ്രസിദ്ധമാണല്ലോ. ഇത് ഇന്നുമാത്രമല്ല; അന്നത്തെ സ്ഥിതിയും ഇതു തന്നെയായിരുന്നു. കുഞ്ഞുകൃഷ്ണമേനോൻ, രാമകൃഷ്ണപിള്ള, ഉള്ളൂർ മുതലായവർ ചേൎന്ന് അന്നു പ്രത്യക്ഷമായും പരോക്ഷമായും ഏതെല്ലാം സാഹിത്യസംരംഭങ്ങളിലാണു് ഏൎപ്പെട്ടിരുന്നതെന്നു തീൎത്തുപറവാൻ പ്രയാസമാണു്. സരസകവി മൂലൂർ എസ്. പത്മനാഭപ്പണിക്കരവർകളുടെ കവിരാമായണത്തെ സംബന്ധിച്ച വാദപ്രതിവാദ കോലാഹലത്തിൽ അരയും തലയും മുറുക്കി അങ്കത്തിനിറങ്ങിയവരിൽ പ്രധാനികൾ ഈ ത്രിമൂൎത്തികളായിരുന്നു എന്നുള്ളതു പ്രസിദ്ധമാണല്ലോ.

ചക്രീചങ്കരം നാടകത്തിന്റെ കൎത്താവെന്ന നിലയിൽ സാഹിത്യലോകത്തിൽ സുപ്രസിദ്ധനായിത്തീൎന്നിട്ടുള്ള മുൻഷി രാമക്കുറുപ്പു് ബി. ഏ. യായിരുന്നു അന്നു തിരുവനന്തപുരം കാളേജിൽ മലയാളം പഠിപ്പിച്ചിരുന്നതു്. പുതിയ ശിഷ്യന്റെ സാഹിത്യരസികതയും കവിതാവാസനയും "മുൻഷി"യെ അത്യന്തം സന്തുഷ്ടനാക്കിത്തീൎത്തു. "മനോരമയിലെഴുതും മററും കവിതകൾ കണ്ടു, മേനോൻ കുറെ പ്രായക്കൂടുതലുള്ള ഒരാളായിരിക്കുമെന്നാണു ഞാൻ വിചാരിച്ചിരുന്നതു്" എന്നാണത്രെ, ചരിത്രനായകനെ ആദ്യമായി ക്ലാസ്സിൽ കണ്ടപ്പോൾ അദ്ദേഹം പറഞ്ഞതു്. കവിതാരചനയിൽ അദ്ദേഹം നിരന്തരം ശിഷ്യനെ പ്രോത്സാഹിപ്പിച്ചുകൊണ്ടിരുന്നു. ശിഷ്യന്മാർ തന്നെക്കാൾ പ്രസിദ്ധന്മാരായിത്തീൎന്നേക്കുമോ എന്നു ഭയന്നു അവരുടെ യോഗ്യതയെ മറച്ചുവെക്കാൻ ശ്രമിക്കുന്ന സ്വഭാവം അദ്ദേഹത്തിനുണ്ടായിരുന്നില്ല; എന്നുമാത്രമല്ല, യോഗ്യന്മാരെ ക്ലാസ്സിൽ വെച്ചു തുറന്നു് അഭിനന്ദിക്കാൻ അദ്ദേഹം മടിച്ചിരുന്നുമില്ല. ഉള്ളൂരിന്റെ ഭാഷാപാണ്ഡിത്യം കണ്ടു സന്തുഷ്ടനായ ആ മുൻഷി, സീനിയർ ബി. ഏ. ക്ലാസ്സിൽ പഠിച്ചിരുന്ന ആ ശിഷ്യനെക്കൊണ്ടു ജൂനിയർ ക്ലാസ്സിലെ ചോദ്യക്കടലാസുകളുണ്ടാക്കിച്ചതും ഉത്തരക്കടലാസുകളെ പരിശോധിപ്പിച്ചതും വിദ്യാൎത്ഥികളെല്ലാം അത്യ സസന്തോഷം സമ്മതിച്ചിട്ടുള്ളതും മററും പ്രസിദ്ധമാണല്ലോ. ഇങ്ങിനേയുള്ള ഒരു സാഹിത്യരസികനിൽ നിന്നു മേനവനു കിട്ടിയ പ്രോത്സാഹനം ഏതുതരത്തിലായിരുന്നിരിക്കണമെന്നു നമുക്കു ധാരാളം അനുമാനിക്കാം.

തിരുവനന്തപുരം കാളേജിൽ ചരിത്രനായകനെ വാത്സല്യപൂർവ്വം വീക്ഷിച്ചിരുന്ന മറെറാരാൾ പ്രഫസർ സുന്ദരംപിള്ളയായിരുന്നു. ഐച്ഛികവിഷയമായ തത്വശാസ്ത്രത്തിൽ കാണിച്ച ശ്രദ്ധമാത്രമല്ല, ആ തത്വശാസ്ത്രപ്രശംസികനെ സന്തുഷ്ടനാക്കിയതു്. ചരിത്രനായകന്റെ സ്വഭാവനൈർമ്മല്യവും സാഹിത്യപരിശ്രമവും സാധുശീലനായ ആ പ്രഫസരെ കൂടുതൽ ആകർഷിച്ചു. അദ്ദേഹം ചിലപ്പോഴൊക്കെ തന്റെ ശിഷ്യകവിയെ അടുക്കൽ വിളിച്ചു്, കവിത ചൊല്ലാൻ ആവശ്യപ്പെടുകയും അക്ഷരവ്യക്തിയോടുകൂടി മധുരമായ സ്വരത്തിൽ പദ്യങ്ങളുച്ചരിക്കുന്നതു കേട്ടു സന്തോഷിക്കുകയും ചെയ്ക പതിവായിരുന്നുവത്രേ. എന്നാൽ, അതേ അവസരത്തിൽ തന്നെ, സാഹിത്യപരിശ്രമം പരീക്ഷാവിജയത്തിനു വിഘാതമായിത്തീരാതിരിക്കാൻ പ്രത്യേകം ശ്രദ്ധിക്കണമെന്നു സ്നേഹപൂർവ്വം ഉപദേശിക്കുയും ചെയ്തിരുന്നു. പ്രഫസ്സർ സുന്ദരംപിള്ളയെപ്പററി മേനോൻ ചില പദ്യങ്ങളുണ്ടാക്കീട്ടുണ്ടു്. ൧൦൭൨-വൃശ്ചികത്തിൽ ഒരിക്കൽ പ്രഫസ്സർ തന്റെ സഹായാദ്ധ്യാപകന്മാരേയും വിദ്യാർത്ഥികളേയും വീട്ടിലേക്കു് ക്ഷണിച്ചു ഒരു വിരുന്നു നടത്തുകയുണ്ടായി. വിരുന്നിന്റെ അവസാനത്തിൽ, ശിഷ്യനായ നമ്മുടെ കവി ഗുരുനാഥന്റെ ഗുണഗണങ്ങളെ വർണ്ണിച്ചു ഏതാനും പദ്യങ്ങളുണ്ടാക്കിച്ചൊല്ലി. കുഞ്ഞുകൃഷ്ണമേനവന്റെ ഈ ഉചിതകൃത്യം സഹപാഠികളെയും ഗുരുനാഥന്മാരെയും അത്യധികം സന്തോഷിപ്പിക്കുകയും അവരെല്ലാവരും ഒരുപോലെ കവിയെ പ്രശംസിക്കുകയും ചെയ്തു. ഇക്കാര്യത്തെപ്പററി അന്നു മല

യാളമനോരമയിലേയ്ക്കു് ഒരാൾ ഈ വിധം റിപ്പോർട്ടു ചെയ്തുകാണുന്നു:--

ഈ മാസം ൨൩-ാംനു- കാളേജ് പ്രൊഫസ്സർ സുന്ദരം പിള്ള അവർകളുടെ ബംഗ്ലാവിൽ വെച്ചു് ബി. ഏ. ക്ലാസ്സിൽ പഠിക്കുന്ന തന്റെ ശിഷ്യസമൂഹത്തിനും വാദ്ധ്യാന്മാർക്കും ഒരു പലഹാരസദ്യകഴിക്കുകയുംസദ്യകഴിഞ്ഞ ഉടനെ സരസകവിയായ ഒടുവിൽ കുഞ്ഞുകൃഷ്ണമേനോൻ അവർകൾ പ്രൊഫസ്സർ സുന്ദരം പിള്ളയുടെ അപാരപാണ്ഡിത്യത്തേയുംശിഷ്യവാത്സല്യത്തേയുംവർണ്ണിച്ചു നാലുശ്ലോകങ്ങൾ ചൊല്ലുകയും ഉണ്ടായി. സന്ദർഭോചിതവും ഗുരുഭക്തിദ്യോതകവുമായ ഈ പ്രവൃത്തിയിൽ മി. മേനവനെ സദസ്യരെല്ലാവരും ഹൃദയപൂർവ്വം അഭിനന്ദിച്ചു. ഒടുവിൽ സുന്ദരംപിള്ള അവർകൾ തന്റെ ശിഷ്യവൃന്ദത്തോടു ഉപദേശരൂപത്തിൽ ചിലതൊക്കെ പറയുകയും തന്റെ കവിശിഷ്യനെ പ്രത്യേകം പ്രശംസിക്കുകയും ചെയ്തു. "ഗുരുവിനു ശിഷ്യ"ന്റെ നേരെ എത്രമാത്രം വാത്സല്യമുണ്ടായിരുന്നുവോ ശിഷ്യനു ഗുരുവിനോടു അത്രമാത്രം ഭക്തിയുമുണ്ടായിരുന്നു. ൧൦൭൨-മേടം ൧൪-ാംനു- പ്രൊഫസർ സുന്ദരംപിള്ള തിരുവനന്തപുരത്തുവെച്ചു പരേതനായ അവസരത്തിൽ ചരിത്രനായകൻ മലയാളമനോരമയ്ക്കു എഴുതി അയച്ച ചരമപദ്യങ്ങൾ എത്രയോ ഹൃദയസ്പൃക്കുകളായിരുന്നു. അവയിൽ ചിലതു ഇവിടെ ഉദ്ധരിക്കാം:=

വിദ്യാവാരിധി പൂർണ്ണ ചന്ദ്രനമലൻ
പി. സുന്ദരംപിള്ളയെ-
ന്നിദ്ധാത്രീതലമൊക്കെയും പുകളെഴും
പുണ്യാബ്ധി മദ്ദേശികൻ

ആരുള്ളൂ തത്വശാസ്ത്രാബ്ധിയിലിതിൻ സമം
മുങ്ങി നീന്തുള്ള ധീമാ-
നാരുള്ളൂ സ്ഥാനമാനാക്ഷരനിരയിതുപോൽ
സംഭരിച്ചുള്ളൊരുത്തൻ?

ലോകത്തിൻ ദൂരഭാഗങ്ങളിലുടയ മഹാ-
തത്വശാസ്ത്രജ്ഞർ കൂടി-
ശ്ലാഘിച്ചിട്ടെത്ര കത്താനനമിവസമയ-
യുന്നതിപ്പൂണ്യവാനായ്
നാകത്തിൽപ്പൂക്കൊരീ വസ്തുതയവരറിയാ-
തിന്നിയും കത്തയച്ചാൽ
ഹാ കഷ്ടം! കാണുവാനുള്ളൊരു മിഴികളട-
ഞ്ഞൂഴിയിൽ പററിയല്ലോ.

വെറും മാമൂലാകുന്ന മൂശയിൽ വാർത്തെടുത്ത ചരമ പദ്യങ്ങളുടെ സ്ഥാനമല്ല ഇവയ്ക്കുള്ളതു്. മനസ്സിന്റെ അടിത്തട്ടിൽ തട്ടിയ കഠിനഭാരത്താൽ വെന്തുരുകിയ ഹൃദയത്തിൽ നിന്നു പൊട്ടിപ്പുറപ്പെട്ട വിലാപഗാനം തന്നെയാണിതെന്നു പറയുന്നതിൽ ഒട്ടും അതിശയോക്തിയില്ല.

തിരുവനന്തപുരത്തു പഠിച്ചു താമസിച്ചിരുന്ന കാലത്തു രാമാനുജൻ എന്ന വർത്തമാനപത്രത്തിന്റെ ആധിപത്യം അദ്ദേഹം കുറെക്കാലം വഹിക്കയുണ്ടായി. എന്നാൽ എഫ്. എ. ക്ലാസ്സിലെ അനുഭവം ആവർത്തിക്കാതിരിക്കുന്നതിനായി പഠിപ്പിൽ പ്രത്യേകം ശ്രദ്ധവെക്കയും ചെയ്തു. ൧൧൦൭-ൽ ബി. എ. പരീക്ഷയ്ക്കു ചേർന്ന് അട്ടിലെത്തി "റിസൽട്ടും" കാത്തിരിപ്പായി.

ഈയിടയിൽ ദിവാൻെറ നിലയിൽ കൊച്ചിഗവണ്മെൻറു സർവ്വീസിൽനിന്നു പെൻഷ്യൻപററിപ്പിരിഞ്ഞ നാരായണയ്യരവർകൾ അന്നു വടക്കാഞ്ചേരി മുൻസിപ്പായിരിക്കയായിരുന്നു. അവിടെ അടുത്തദിക്കിലായി അദ്ദേഹത്തിനു മാത്രമേ അന്നു "ഇംഗ്ലീഷ് ന്യൂസ് പേപ്പർ" വന്നിരുന്നുള്ളു. ബി. ഏ. യുടെ പരീക്ഷാഫലം പ്രസിദ്ധീകരിച്ച പത്രം വന്നിരിക്കുന്നു എന്നു കേട്ടുടനെ ചരിത്രനായകൻ മുൻസിപ്പിൻെറ മഠത്തിലേക്കോടി. "നിങ്ങളുടെ നമ്പ്ര പത്രത്തിൽ കാണുന്നില്ലല്ലോ" എന്നു പത്രം പരിശോധിച്ചതിനുശേഷം മുൻസിപ്പ് പറഞ്ഞുകേട്ടപ്പോൾ അല്പം സംഭ്രമിച്ചു എങ്കിലും വളരെ വിനയത്തോടുകൂടി അങ്ങനെ വരാൻവഴിയില്ല, എന്നു മേനോൻ അറിയിച്ചു. ഏഹ? അതെങ്ങനെ? മൂന്നാംക്ലാസിൽ മാത്രമല്ല, രണ്ടാംക്ലാസിലും ഞാൻ നോക്കി, അതിലും നിങ്ങളുടെ നമ്പരില്ല. എന്നായി മുൻസിപ്പ്. എന്നാൽ ഒന്നാംക്ലാസിലും കൂടി ഒന്നു നോക്കിയാൽ കൊള്ളാം. എന്നു മേനോൻ പതുക്കെ അറിയിച്ചു നോക്കിയപ്പോൾ അവിടെ ഒന്നാമതായി കാണുന്നതു മേനവൻെറ നമ്പ്ര തന്നെ; മി. അയ്യർ വളരെ സന്തോഷിച്ചു. ക്ഷമായാചനപൂർവ്വകം ചരിത്രനായകനെ അഭിനന്ദിച്ചാശീർവദിക്കുകയും ചെയ്തു. ഇങ്ങനെ ഒടുവിൽ കുഞ്ഞുകൃഷ്ണമേനോൻ ൧൦൫൨-ൽ മദ്രാസ് പ്രസിഡൻസിയിൽ ഒന്നാമനായി ബി. ഏ. പരീക്ഷ പാസ്സായി.

രണ്ടുപ്രാവശ്യം പരീക്ഷയിൽ തോല്ക്കുകയും, സാമ്പത്തികമായ വിഷമസ്ഥിതി കൂടക്കൂടെ ക്ലേശിപ്പിച്ചു

കൊണ്ടിരിക്കുകയും, ഇടയ്ക്കു മൂന്നു നാലുകൊല്ലം പരിഷ്പുപേക്ഷിച്ച വീട്ടിൽ താമസിക്കേണ്ടിവരികയും ചെയ്തിട്ടും ആ വക പ്രാതികൂല്യങ്ങളോടെല്ലാം സധൈര്യം പോരാടി, ഒടുവിൽ അഭിമാനപൂർവ്വം വിജയം കരസ്ഥമാക്കിയ ചരിത്രനായകന്റെ പരിശ്രമശീലം വിദ്യാർത്ഥികൾക്കു വിശിഷ്ടമായ ഒരാദർശമായിരിക്കേണ്ടതാണെന്നുള്ളതിനു സംശയമില്ല. വാസ്തവമാലോചിച്ചാൽ, സർവ്വകലാശാലവകപരീക്ഷയിലല്ല, ദൈവത്തിന്റെ പരീക്ഷയിലാണ് അദ്ദേഹം ജയിച്ചതു് എന്നുവേണം പറയാൻ. ദൈവം മനുഷ്യരെ ക്ലേശങ്ങളിൽ കൂടി പരീക്ഷിക്കുന്നു എന്നാണല്ലോ വേദവാക്യം.

---

## അദ്ധ്യായം ൪

# സാഹിത്യപരിശ്രമം.

## ൧ – പദ്യകൃതികൾ.

### ക. സമകാലീനസാഹിത്യം.

ഒരു കവിയുടെ കൃതികളെപ്പററി ചെയ്യുന്ന നിരൂപണം നിഷ്പക്ഷവും നിഷ്കൃഷ്ടവും ആയി തീരണമെങ്കിൽ അദ്ദേഹത്തിന്റെ സമകാലീനമായ സാഹിത്യത്തേയും സാഹിത്യകാരന്മാരേയും പററി സാമാന്യമായ ഒരു ജ്ഞാനം സമ്പാദിച്ചിരിക്കേണ്ടതു് അത്യാവശ്യമാകുന്നു. ഒടുവിൽ കുഞ്ഞുകൃഷ്ണമേനോൻ സാഹിത്യലോകത്തിൽ പ്രവേശിക്കുന്ന കാലത്തു മലയാളഭാഷയുടെ സ്ഥിതി ഇന്നത്തേപ്പോലെ ആശാസ്യമായ ഒരു

ന്നിലയിലെത്തിയിരുന്നില്ല. പഴയ മാമൂൽ വിട്ടു ഒരടിയെങ്കിലും മുന്നോട്ടു വെക്കുന്നതിനു ആളുകൾ വളരെ മടിച്ചിരുന്നു. പുതിയ രീതിയിലുള്ള ഭാഷാകവിതയുടെ ആദികൎത്താവു പൂന്തോട്ടത്തു നമ്പൂതിരിയാണെന്നും വെണ്മണിനമ്പൂരിപ്പാടന്മാർ അദ്ദേഹത്തിന്റെ സമ്പ്രദായത്തെ ഒന്നു പരിഷ്കരിക്ക മാത്രമേ ചെയ്തിട്ടുള്ളുവെന്നും ഇന്നു ഭാഷാചരിത്രകാരന്മാർ ഒരുപോലെ സമ്മതിക്കുന്നുണ്ടല്ലോ. ഈ കേരളബ്രാഹ്മണരുടെ കവിതയ്ക്കു ശരിയായ പ്രചാരം കിട്ടുന്നതിനു മുൻപാണു ചരിത്രനായകൻ കവിതാരംഗത്തിൽ പ്രവേശിച്ചതു്. വെണ്മണിക്കവിതയെപ്പററി സൎവ്വസമ്മതമായ ഒരു സദഭിപ്രായം അന്നു പരന്നുകഴിഞ്ഞിരുന്നില്ല; എന്നു മാത്രമല്ല, കേരളീയഭാഷാശാകുന്തളകൎത്താവായ കേരളവൎമ്മ വലിയകോയിത്തമ്പുരാനും മററും അന്നു ചമ്പൂകാരന്മാരെപ്പോലെ ദീൎഘവും അതിശയോക്തിപ്രചുരവുമായ ഒരു രീതിയേയാണു് ഭാഷാകവിതയിൽ അംഗീകരിച്ചിരുന്നതു്.

കാലേഽസ്മിൻ ധൎമ്മരാജം വിപിനഭുവി തഥാ-
ഭ്രാതൃമാലോക്യ കോപ-
ജ്വാലാവാരാന്നോത്ഥ ദുശ്ശാസനശിഥിലിത കേ-
ശാംബരാം ദ്രൗപദീം താം
ബാലാൎക്കകണ്ഠശ്രീസൂനുഃ ഘനശഹനചരൻ
ഭീമസേനോ ബഭാഷേ
വേലാതീതാന്തരാപം വലരിപുതനയം
വീക്ഷ്യ കോഷ്ണം ശ്വസന്തം

എന്നിങ്ങനെ മേൽപൊടിക്കു മാത്രം ഇടയ്ക്കു വല്ലേടത്തും ഒരു മലയാളപദമോ, മലയാളപ്രത്യയമോ കുത്തിത്തി

രുകി മലയാളമാണെന്നുള്ള അവകാശവും പറഞ്ഞു കൊണ്ടു പുറപ്പെടുന്ന സംസ്കൃതപദ്യങ്ങളും

കാലേ തത്ര ബലാബലമറിഞ്ഞു പഠിക്കാൻ
കാണേണമെന്നാൽ സുകാഃ
പാഞ്ചാലീമഹിത സ്വയംവരമഹോ
കല്യാണകോലാഹലം
വേലാതീതഗുണോജ്ജ്വലാ ഗൃഹപതിം
ഭൂദേവമാമന്ത്ര്യതാം
ചേലേന്ദ്രം ധരണീശ്വരബലസഹിതം
വന്നീടിനാർ പാണ്ഡവാഃ

എന്നിങ്ങനെ, "നെല്ലും മോരും" എന്നപോലെ, പച്ച-മലയാളപദങ്ങളും കടുത്ത സംസ്കൃതപദങ്ങളും, തമ്മിൽ പൊരുത്തമില്ലാത്തവിധം കൂട്ടിയിണക്കിക്കൊണ്ടു രംഗപ്രവേശം ചെയ്യുന്ന ഒരുവക വികൃതപദ്യങ്ങളും അക്കാലത്തു ഒട്ടും അസാധാരണമായിരുന്നില്ല. ദൂരാന്വയം ഒരു കവിതാദോഷമാണെന്നു അന്നത്തെ കവികളും മനസ്സിലാക്കിയിരുന്നുവോ എന്നു സംശയമാണു.

ഏറ്റവും ശോഭിപ്പതെല്ലാം പരിചിനൊടെതിർഭോ-
ഗത്തെഴും മാനവാനാം-
മേറ്റമേറ്റീടുന്ന കണ്ണീർക്കൃതമഴ ചൊരിയു-
ന്നങ്ങഹോ കാൺകമൂലം

എന്ന പദ്യത്തിൽ "ശോഭിപ്പതെല്ലാം കാൺകമൂലം" എന്നാണത്രേ അന്വയം. ഇങ്ങനേയുള്ള ഒരു കാലത്താണു "എട്ടാമണ്ടത്തിയമ്മോരുമെന്റെ ശിവനേ" എന്നിത്യാദി "ഹോട്ടൽവർണ്ണനയുംകൊണ്ടു കുഞ്ഞുകൃഷ്ണമേനോൻ രംഗപ്രവേശം ചെയ്തതു. ഒടുവിലേപ്പോലെ നല്ല മലയാളത്തിൽ ലളിതമായ രീതിയിൽ

കവിത എഴുതുന്നവരെ അന്ന് ആളുകൾ അത്ര വകവെച്ചിരുന്നില്ല. നല്ല മലയാളത്തിൽ കവിത എഴുതുന്നതു് അയോഗ്യതയുടെ ലക്ഷണമായിട്ടാണ് അക്കൂട്ടർ ഗണിച്ചതു്. ശ്രീമാൻ വി. കെ. രാമമേനോൻ അവർകൾ [ബി. ഏ. എൽ. റ്റി] തന്റെ ഉറ്റസ്നേഹിതനായിരുന്ന ഒട്ടുവിനെപ്പററി ഒരിടത്തു ഈ വിധം പറഞ്ഞു കാണുന്നു:==

"എറണാകുളത്തു കായൽ വക്കത്തു കൂടി സ്നേഹിതന്മാരൊന്നിച്ച് അത്യുച്ചത്തിൽ ശ്ലോകങ്ങൾ ചൊല്ലിക്കൊണ്ടു പോകുന്നതായിട്ടാണ് ആദ്യം ഈ ലേഖകൻ അദ്ദേഹത്തെ [ഒട്ടുവിനെ] കണ്ടതു്. (ഇതു് ഏകദേശം ൲൪൬-ലൊ ൲൪൭-ലൊ ആയിരിക്കണം] ശ്ലോകങ്ങളിൽ ശ്രോതാക്കളുടെ ശ്രദ്ധ എത്രത്തോളം പതിഞ്ഞിരുന്നു എന്നറിഞ്ഞുകൂടാ. അവയുടെ ഗുണങ്ങളെ വർണ്ണിച്ചിരുന്നതു കവി തന്നെയാണ്. ഒരു ദിവസത്തിൽ ഒരു നൂറു ശ്ലോകമുണ്ടാക്കുവാൻ യാതൊരു പ്രയാസവും തോന്നുന്നില്ലെന്നു അദ്ദേഹം പറഞ്ഞതു അല്പം പുച്ഛരസത്തോടുകൂടിയാണു മററുള്ളവർ കേട്ടിരുന്നതെന്ന് അവർ തനിച്ചായപ്പോഴുണ്ടായ സംഭാഷണത്തിൽനിന്നു ലേഖകനു മനസ്സിലായി. ആകപ്പാടെ ആത്മപ്രശംസ ചെയ്യുന്നവരിൽ അഗ്രഗണ്യനെന്നുള്ള ഒരഭിപ്രായമാണു അദ്ദേഹത്തെപ്പററി അപ്പോൾ ജനിച്ചതു്. എന്നുതന്നെയല്ല, അദ്ദേഹത്തിന്റെ കവിത കേൾക്കുമ്പോൾ നെററി ചുളിക്കാത്തവർ അന്നാരും ഉണ്ടായിരുന്നില്ലെന്നു തന്നെ പറയാം. ഇതിനു പ്രത്യേക കാരണങ്ങളുണ്ടു്. ഭാഷാകവിതയുടെ ശരിയായ സ്വഭാവം ഗ്രഹിച്ചിരുന്നവർ അക്കാലത്തു അധികം ഉണ്ടായിരു

ന്നില്ല. ഭാഷാനൈഷധചമ്പു, അഭിജ്ഞാനശാകുന്തളം, കിർമ്മീരവധം തുടങ്ങിയ ആട്ടക്കഥകൾ എന്നിവയാണു സർവകലാശാലാ പരീക്ഷകൾക്കു തെരഞ്ഞെടുത്തിരുന്നതു്. കൊച്ചിരാജ്യത്തെ ദിവാൻപദമലങ്കരിച്ചിരുന്ന ഒരു മലയാളി, ഭാഷയിൽ കവിത എന്നു പറവാൻ അർഹതയുള്ള ഗ്രന്ഥം ഭാഷാനൈഷധചമ്പു മാത്രമാണെന്നു പറഞ്ഞതായി കേട്ടിട്ടുണ്ടു്. ഈ വക ഗ്രന്ഥങ്ങൾ മാത്രം വായിച്ചു പരിചയിച്ചിട്ടുള്ളവർക്കു്,

പടററുകാ പത്തിരുത്തുവാങ്ങി–
കൊടുത്തയക്കാമിതി ചൊന്നവാക്യം
കിടപ്പതില്ലേ മന്താരിലിപ്പോ–
ളടുത്തു കാര്യക്കൂടിയന്തരം മേ.

മടിക്കയോ മറ്റൊരു കാര്യമുള്ളിൽ
കിടക്കകൊണ്ടോ കിടയാഞ്ഞു കൊണ്ടോ
തിടുക്കമില്ലെന്നു നിനച്ചമാത്രം
പിടിക്കകൊണ്ടോ പറയേണമെല്ലാം.

എന്നിങ്ങനെയുള്ള മലയാള പദ്യങ്ങൾ രുചിക്കുമെന്നു വിചാരിക്കാൻ ന്യായമില്ലല്ലോ. കൊടുങ്ങല്ലൂർ തമ്പുരാക്കന്മാർ വിദഗ്ദ്ധതകൊണ്ടു പ്രസിദ്ധകവികളായിത്തീർന്നതാണു്. വെണ്മണി നമ്പൂരിപ്പാടന്മാർ ലളിതപ്രയോഗങ്ങൾകൊണ്ടും, പ്രാസപ്രയോഗചാതുര്യംകൊണ്ടും ഭാഷാകാവ്യലോകത്തിൽ ഒരു ഉയർന്ന സ്ഥാനം കൈവശപ്പെടുത്തി. ഇവരുടെ യോഗ്യത മലയാളികൾ പരക്കെ അറിയാൻ ഇടയായതു തന്നെ വിദ്യാവിനോദിനിയുടെ ആവിർഭാവത്തോടുകൂടിയാകുന്നു. ഉത്തമമായ ഭാഷാകവിതയുടെ രീതി നമ്മെ വഴിപോലെ മനസ്സിലാക്കിയതു സി. അച്യുതമേനോൻ അവർകളല്ലാതെ

മററൊരുമല്ല. അതിനു പിന്നീടാണു ഭാഷാകവിത വാ യിക്കുന്നതിൽ പലക്കും താല്പൎയ്യം ജനിച്ചുതുടങ്ങിയതു്. അതിനാൽ വളരെ കാലത്തോളം ഒട്ടുവിന്റെ യോഗ്യത അധികം പേരും മനസ്സിലാക്കാതിരുന്നതിൽ അത്ഭുതപ്പെടുവാനില്ലല്ലോ.

ഇങ്ങനെ പൂൎണ്ണാനുകൂല്യമില്ലാത്ത ഒരു പരിതഃസ്ഥിതിയിലിരുന്നുകൊണ്ടാണു് ഒട്ടു കവിത എഴുതിത്തുടങ്ങിയതു്. വെണ്മണിപ്രസ്ഥാനത്തിൽ അദ്ദേഹത്തിനു ദൃഢമായ വിശ്വാസമുണ്ടായിരുന്നു. ശുദ്ധമായ മണിപ്രവാളം, സ്ലിഷ്ടമായ പദപ്രയോഗം, കർണ്ണസുഖപ്രദമായ ശയ്യാഗുണം എന്നിവയാണല്ലോ വെണ്മണിപ്രസ്ഥാനത്തിന്റെ പ്രത്യേകതകൾ. ആഭാസശൃംഗാരമെന്നുള്ള കുററം ചുമത്തി ഇന്നത്തെ ആളുകൾ വെണ്മണിക്കവിതകളെ പുറംതള്ളി വിട്ടിരിക്കയാണെങ്കിലും അന്നത്തെ യുവാക്കന്മാരിൽ പലരും ആവക ശൃംഗാരപദ്യങ്ങളെ മനഃപാഠമാക്കി ബഹുമാനപൂർവ്വം ആദരിച്ചുവന്നിരുന്നു. വിദ്യാൎത്ഥിയായ കുഞ്ഞുകൃഷ്ണമേനോൻ വെണ്മണിക്കവിതയേയും, വെണ്മണിപ്രസ്ഥാനത്തേയും കൂടുതലായി ആദരിക്കാനുള്ള കാരണം ഇതായിരുന്നു. ഇതുതന്നെയാണു അദ്ദേഹത്തിന്റെ കവിത നല്ല മലയാളത്തിലായിത്തീരുന്നതിനു കാരണമായിത്തീൎന്നതു്.

തൽക്കാലേ പാണ്ഡവാ മാതരമിനിയ കുലാ-
ലാലയേ വെച്ചുവിട്ടേച്ചു
രൊക്കത്തക്കത്തടാ ചെന്നഖിലജനഘടാ-
പൂരിതേ ഗോപുരാന്തേ

അഗ്രേതേലബ്ധമാർഗ്ഗാ ദ്രുപദപുരമകം-
        പുക്കു നിർമ്മായരമ്യം
മുഖ്യാനാം ഭൂസുരാണാം നടുവിലുടനിരു-
        ന്നീടിനാർ ശ്രദ്ധശ്രദ്ധം.
ദ്യൂതേ ദുര്യോധനാവഞ്ചിതശകുനികൃത-
        ച്ഛത്മനാ നഷ്ടരാജ്യാ
യാതാഃ കാന്താരമാപാദിത കുരുവിഭവാ
        ഭാനുമാലിപ്രഭാവാൽ
പ്രീതാഃ കിർമ്മീരരക്ഷോനിധനമപി വിധാ-
        യാത്മകാന്താസമേതാഃ
ദൈപതാരണ്യേ നിഷേദുർവിശദതരയശോ
        മണ്ഡനാഃ പാണ്ഡവാസ്തേ
എന്നിങ്ങനെയുള്ള രീതിയിൽ മലയാളികൾക്കു മനസ്സിലാക്കാൻ സാധിക്കാത്ത വിധം വികൃതമായിക്കിടന്ന ഭാഷാപദ്യശൈലിയെ,
പോരാടിപ്പണ്ടു പോത്താം മനുജനോടു കടുംചോര കോരിക്കുടിച്ചു-
ങ്ങാറോടിത്തച്ചുകീറിക്കുടലുടലിലണി-
        ഞ്ഞാത്തുകൊണ്ടാത്തമോദം
പാരിൽ ശ്രീകോടിലിംഗാലയമടിയരുളും
        ഭദ്രതൻഭദ്രമേകം
ചാരുശ്രീചേവടിത്താരുകതളിരിലിണ-
        ച്ചൻപിൽ ഞാൻ കുമ്പിടുന്നേൻ.
പയ്യേപ്പൈക്കുട്ടിതന്നെച്ചുരിചിനൊടു പിടി-
        ച്ചന്തിനിക്കിട്ടു തള്ള-
പ്പയ്യിൻ കാക്കുടണഞ്ഞിട്ടുവിടവിടവിടെ-
        ത്താൻ പതുക്കെത്തലോടി,

തല്ലാരായ് മുട്ടകത്തിത്തടത്തുഖമുയ-
ർത്തിച്ചുരത്തും നരുംപ്പേട്-
ലച്ചാ ; മുട്ടികുട്ടികളും പുത്രപൌത്രപട്ടം
കേവലം മേവല്ലംബർ.

എന്നിങ്ങനെ കേവലം പാമരന്മാൎക്കുംകൂടി മനസ്സിലാകത്തക്ക നല്ല മലയാളത്തിലാക്കിത്തീൎത്ത വെണ്മണിയുടെ കാലടികളെ പിന്തുടൎന്ന കുഞ്ഞുകൃഷ്ണമേനോൻ, കാലാന്തരത്തിൽ

ഭൂതിങ്ങും ജംഗമസ്ഥാവരനിരയിൽ നിറ-
ഞ്ഞുജ്ജ്വലിക്കുന്ന മായേ,
പാതിവ്രത്യാദ്യധൎമ്മം പരിചൊടു പരിപാ-
ലിച്ചു പോരുന്ന തായേ
നീതിക്കൊക്കാത്തൊരാരി ചെയ്‌വതു ജഗതി തിനിരോ-
ധിച്ചു നിൻദാസരാമെൻ-
ഖ്യാതിക്കൂനം ഭവിക്കാതൊരുവിധമവനം
ചെയ്ക ലോകൈകമാതേ!

ജാതിപ്രഖ്യാതി സമ്പൽസ്ഥിതികൾ കരുതിടാ-
താശ്രിതന്മാൎക്കശേഷം
നീതിന്യായത്തണൽപ്പൂന്തണമരുളുമൊരീ
ഊണസാമ്രാജ്യവൃക്ഷം
ഭൂതശ്രീകാലമേഘപ്രഭകട കരുണാം
വൃഷ്ടിയാൽ പുഷ്ടകീൎത്തി
പൂത്തിങ്ങിസ്സൽഫലശ്രേണികളൊടു നെടുനാൾ
വാഴ്ക വാട്ടം വരാതെ.

എന്നും മറ്റുമുള്ള രസികൻ പദ്യങ്ങളെഴുതാൻ ശക്തനായിത്തീൎന്നതിൽ എന്താണത്ഭുതം?

* * * *

## ൪. പ്രാരംഭപരിശ്രമം.

ചരിത്രനായകൻ ആദ്യമായി കവിത എഴുതിത്തുടങ്ങിയതെന്നാണെന്നു തീർത്തു പറയാൻ നിവൃത്തിയില്ല. ഹൈസ്കൂൾ ക്ലാസ്സിൽ പഠിച്ചുകൊണ്ടിരുന്ന അവസരത്തിൽ തന്നെ അദ്ദേഹം പദ്യനിർമ്മാണത്തിൽ ഏർപ്പെട്ടിരുന്നുവെന്നു മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ. മട്രിക്കുലേഷൻ പാസ്സായി എഫ്. ഏ. ക്ലാസ്സിൽ പ്രവേശിച്ചതോടുകൂടി മേനവന്റെ മട്ടാകെ മാറി. വളരെക്കാലം തിരുവിതാംകൂർ സ്കൂളുകളിൽ കഴിച്ചുകൂട്ടി കവിതാരചനയിൽ ഒരുവിധം തഴക്കവും പഴക്കവും സമ്പാദിച്ചുകഴിഞ്ഞിരുന്നതുകൊണ്ട്, അരങ്ങത്തു പ്രവേശിക്കാൻ അന്ന് അദ്ദേഹത്തിനു യാതൊരു ക്ലേശവും തോന്നിയില്ല. പ്രോത്സാഹകന്മാരും ധാരാളമുണ്ടായിരുന്നു. സരസനും സഹൃദയനുമായിരുന്ന പരേതനായ സി. എസ്. ഗോപാലപ്പണിക്കർ അന്നു കുഞ്ഞുകൃഷ്ണമേനവന്റെ സഹപാഠിയായിരുന്നു. മലയാളത്തിൽ തെറ്റുകൂടാതെ രണ്ടു വരികൂട്ടിയെഴുതാവുന്നവരായി വല്ലവരുമുണ്ടെങ്കിൽ അവരെ കണ്ടുപിടിച്ചു യഥോചിതം പ്രോത്സാഹിപ്പിക്കുന്നതിൽ അനിതരസാധാരണമായ ഔത്സുക്യം പ്രദർശിപ്പിച്ചിരുന്ന അനുഗൃഹീതനാമാവായ കണ്ടത്തിൽ വറുഗീസുമാപ്പിളയുടെ മലയാളമനോരമ രംഗപ്രവേശം ചെയ്തതും ഏകദേശം ആ കാലത്തു തന്നെയാണു. മനോരമയുടെ പ്രാരംഭം മുതൽക്കു തന്നെ അതിലെ കവിതാപംക്തിയിൽ മേനവന്റെ പേർ പ്രത്യക്ഷപ്പെട്ടുതുടങ്ങി. "അഞ്ചുമുറി" എന്ന പ്രസിദ്ധനാമധേയത്തിൽ പറഞ്ഞറിയപ്പെട്ടിരുന്ന ബ്രാഹ്മണഹോട്ടലിൽ ഉണ്ണു

കഴിച്ചു വെറുത്ത ചരിത്രനായകൻ, കൊളന്തയ്യന്റെ സ്മൃതിക്കുകെട്ട ആ ഹോട്ടലിനെപ്പറ്റി ഉണ്ടാക്കിയ,

എട്ടാണ്ടെത്തിയ മോരുമെന്റെ ശിവനേ
ചുണ്ണാമ്പുംചോറും പുഴു-
ക്കൂട്ടം തങ്ങുമൊരുപ്പിലിട്ടതുമഹോ
കയ്പ്പേറുമുപ്പേരിയും
പൊട്ടച്ചുക്കയിൽ മോരൊഴിച്ചു വഷളാ-
ക്കിത്തീർത്ത കൂട്ടാനമീ-
മട്ടിൽ ഭക്ഷണമുണ്ടു ഛർദ്ദിവരുമാ-
റെർണാകുളം ഹോട്ടലിൽ.

എന്ന പദ്യം മലയാളമനോരമയിൽ പ്രത്യക്ഷപ്പെട്ടതുമുതൽക്കാണു "ഒടുവിൽ കുഞ്ഞുകൃഷ്ണമേനോൻ" എന്നപേർ, കവിതയെ സംബന്ധിച്ചിടത്തോളം എല്ലാവരും ശ്രദ്ധിച്ചുതുടങ്ങിയതു്. കവിയുടെ വാസന പത്രാധിപരേയും വല്ലാതെ ആകർഷിച്ചു. അദ്ദേഹം വിദ്യാർത്ഥിയായ കവിയെ വാക്കുകൊണ്ടും പ്രവൃത്തികൊണ്ടും പ്രോത്സാഹിപ്പിച്ചുതുടങ്ങി. ഇങ്ങനെ കാലക്രമത്തിൽ കുഞ്ഞുകൃഷ്ണമേനോൻ മലയാളമനോരമയിലെ കവിതാപംക്തിയിൽ ഒരു പതിവുകാരനായിത്തീർന്നു.

ഇന്നത്തെ മനോരമയോടു താരതമ്യപ്പെടുത്തിക്കൊണ്ടു് അന്നത്തെ വറുഗീസുമാപ്പിളയുടെ സാഹിത്യപ്രോത്സാഹനകൃത്യത്തെ നിർണ്ണയിക്കുന്നതു ഒരിക്കലും ശരിയായിരിക്കയില്ല. സമസ്യാപൂരണങ്ങൾ ഭാഷാന്തരങ്ങൾ, ഒററ ശ്ലോകങ്ങൾ, ചിത്രപ്രശ്നങ്ങൾ, വർത്തമാനക്കുറിപ്പുകൾ, വാദപ്രതിവാദങ്ങൾ എന്നു തുടങ്ങിയ വിനോദങ്ങൾക്കു് വേണ്ടിടത്തോളം സ്ഥലമനുവദിച്ചു്,

യുവകവികളെ ഔദാര്യത്തോടുകൂടി പ്രോത്സാഹിപ്പിച്ചുകൊണ്ടാണ് അന്നു മനോരമയുടെ ഓരോ ലക്കവും പുറപ്പെട്ടിരുന്നത്. കാലാന്തരത്തിൽ സാഹിത്യലോകത്തിൽ പേരും പെരുമയും നേടിയ പല മഹാന്മാരും മനോരമ വഴിയായിട്ടാണ് ആ നിലയിലെത്തിച്ചേർന്നതെന്ന് അവർ തന്നെ തുറന്നു സമ്മതിച്ചിട്ടുണ്ട്. ഇക്കൂട്ടത്തിലൊരാളായിരുന്നു നമ്മുടെ ചരിത്രനായകൻ. ആദ്യകാലത്ത് അദ്ദേഹമെഴുതിയ സമസ്യാപൂരണങ്ങളുടെ സംഖ്യ കുറച്ചൊന്നുമല്ല; അവയിൽ ഒന്നെങ്കിലും നീരസമായിരുന്നുമില്ല. അസാധാരണമായ രസികത, പുഞ്ചിരി തൂകത്തക്ക പൊടിക്കൈ ഇവയിലേതെങ്കിലും ഒന്ന് ഒട്ടുവിന്റെ സമസ്യാപൂരണങ്ങളിൽ കാണുമെന്നുള്ളതു തീർച്ചയാണ്. ഒരിക്കൽ മനോരമയിൽ "കക്കും മഞ്ജജനുടെ ചരിത്രം വിചിത്രം നിനച്ചാൽ" എന്ന ഒരു സമസ്യ ആരോ പ്രസിദ്ധീകരിക്കയുണ്ടായി. പലരും പലവിധത്തിൽ പൂരിപ്പിച്ചു. അവയിൽ എല്ലാംകൊണ്ടും മികച്ചു നിന്നിരുന്നതു്,

ആരുംകാണാതൊളിച്ചങ്ങനെ നിശയിലൊരേ-
ടത്തുചെന്നല്പവിത്തം
പാരം കൂട്ടം ഭയാൽ കട്ടിട്ടുമൊരുകളവി-
ന്നത്ഭുതം തെല്ലുമില്ല;
സാരംഗാക്ഷീജനത്തിൻ ഹൃദയധനമനേ-
കം ജനം നോക്കിനില്ക്കും-
നേരം കൂസാതെ "കക്കും മഞ്ജജനുടെ ചരി-
ത്രം വിചിത്രം നിനച്ചാൽ."

എന്ന ഒട്ടുവിന്റെ പൂരണമായിരുന്നു. "കേലിയുടെ ഫലിതം മൃത്തുമൃത്തേവമായി" എന്ന സമസ്യയെ

സ്വദേശത്തുണ്ടായ ഒരു സ്ത്രീചോരണകഥയെ ഘട്ടിപ്പി-
ച്ചുകൊണ്ട്,

ബാല്യപ്രായം മുതൽക്കേ ചിലവുകൾ മുഴുവൻ
 നൽകി വേണ്ടും വിധത്തിൽ
സമൂലപ്രേമം പുലർത്തീടിന കണവനെ ഹാ!
 കൈവെടിഞ്ഞെന്റെ നാട്ടിൽ
നീലക്കാർവേണിയാളുമൊരുവളപരനോ-
 ടൊത്തുപോയത്ര കമ്പ-
ത്താലിക്കാശ്ശും "നിനച്ചാൽ കലിയുടെ ഫലിതം
 മൂത്തമൂത്തേവമായി"

എന്നിങ്ങനെ മേനോൻ പൂരിപ്പിച്ചത് അന്ന് അനവധി ആളുകളുടെ പ്രശംസയ്ക്കു പാത്രമായിത്തീരുകയുണ്ടായി.

തന്നെസ്സൃഷ്ടിച്ച സർവ്വേശ്വരനതികൃപയാ
 തന്ന ബുദ്ധിക്കിളക്കം
വന്നീടും മാറു മൂർക്കോളിയമനചരിതം
 കള്ളമോതിത്തിരിഞ്ഞാൽ
ഒന്നല്ലാദോഷ, മൈശ്വര്യമൊടനുപമസൽ-
 കീർത്തിയാരോഗ്യമെന്നീ
"മൂന്നും പോയീടുമുള്ളിൽ പുനരവനുളവാം
 താപവും വാച്യമല്ലേ."

എന്ന സമസ്യാപൂരണവും ബഹുജനങ്ങളുടെ സശിരഃകമ്പമായ ശ്ലാഘയെ സമ്പാദിച്ച ഒന്നാണ്.

ഓരോരോ ലേഖനം കണ്ടറിവിനുതകിടും
 കാര്യമേററം ഗ്രഹിക്കാം;
പാരം ദൂരസ്ഥമാം ദിശചരിവരമുടനുടൻ
 നോക്കി നന്നായ് രസിക്കാം;

ഈ രണ്ടും സർവ്വപത്രങ്ങളിലുമൊരുവിധം
കണ്ടുപോരുന്നുവെന്നാൽ
പേരാണ്ടുള്ളോരു ചേതോരമയിലൊരു ഗുണം
കൂടിയുണ്ടെന്നു സിദ്ധം.

എന്നു തുടങ്ങിയ ഒററ ശ്ലോകങ്ങളും കവിയുടെ ആദ്യകൃതികളിൽപെട്ടവയത്രേ.

൫. പ്രധാന കൃതികൾ.

പത്രങ്ങളിലോ, മാസികകളിലോ ചേർക്കുന്നതിനുവേണ്ടി സ്നേഹിതന്മാരുടെ നിർബ്ബന്ധപ്രകാരം ചില ചില്ലറ കൃതികളൊക്കെ പലപ്പോഴായി കുത്തിക്കുറിച്ചിട്ടുള്ളതല്ലാതെ, പുസ്തകരൂപത്തിൽ ചരിത്രനായകൻ വളരെയൊന്നും എഴുതീട്ടുള്ളതായി അറിയുന്നില്ല. വിനോദിനി, ലക്ഷ്മീവിലാസശതകം, അജാമിളമോക്ഷം വഞ്ചിപ്പാട്ട്, ഒരു പതിവ്രതയുടെ കഥ, പോലീസിൻസ്പെക്ടറുടെ വധം, അപരാധിയായ അന്തർജ്ജനം എന്നിവയാണു് ദൈർഘ്യംകൊണ്ടു നോക്കിയാൽ മികച്ചുനില്ക്കുന്ന ഖണ്ഡകൃതികൾ. വിരാടരാജ്യത്തെ ഭരിച്ചിരുന്ന മനോഹരരാജാവിന്റെ കഥയെ ആസ്പദമാക്കി നാലു സർഗ്ഗങ്ങളിലായി എഴുതിയിട്ടുള്ള വിനോദിനിയിൽ ആകെ ൧൨൬ പദ്യങ്ങളടങ്ങിയിരിക്കുന്നു. കാശിരാജാവിന്റെ പുത്രിയായ വിനോദിനിയെ മനോഹരൻ പാണിഗ്രഹണം ചെയ്യുന്നതാണു് ഇതിലെ ഇതിവൃത്തം.

നെഞ്ചലിഞ്ഞതണയുമദ്രിപുത്രിയോ?
പഞ്ചബാണജായയുമവ്വൈജയന്തിയോ?
ചഞ്ചലാഭയൊരു രൂപമാണ്ടതോ?
ചഞ്ചലാക്ഷി മമ ജീവനാഥയോ?

എന്നിത്തരം മനോഹരങ്ങളായ അനവധി പദ്യങ്ങളും ഈ കൃതിയിലുണ്ട്. കവനകൗമുദിയുടെ വിശേഷാൽ പ്രതിയായ ഭാഷാവിലാസം ഒന്നാം പുസ്തകത്തിൽ ചേർത്തിട്ടുള്ള പ്രസ്തുതകൃതി പിന്നീടു വിദ്യാർത്ഥികളുടെ ആവശ്യത്തിലേക്കായി പ്രത്യേക പുസ്തകമായിട്ടു അച്ചടിപ്പിക്കയുണ്ടായി. കേരളവർമ്മ വലിയ കോയിത്തമ്പുരാൻ തിരുമനസ്സിലെ ഷഷ്ടിപൂർത്തി പ്രമാണിച്ചു് ഉണ്ടാക്കി അദ്ദേഹത്തിനു സമർപ്പിച്ചതാണു ലക്ഷ്മീവിലാസ ശതകം.

ലക്ഷ്മീസഹായകരുണാമൃതധാരകൊണ്ടു
ലക്ഷ്മീവിലാസശതകം കൃതിചെയ്തിതേവം
ഇക്ഷ്മാനിവാസികളിതിന്നകമേ കിടക്കും
സൂക്ഷ്മാർത്ഥമോർത്തു രസമാർന്നു വസിച്ചുകൊൾവിൻ

എന്ന പ്രസിദ്ധപദ്യം ഈ ശതകത്തിന്റെ ഒടുവിൽ ചേർത്തിട്ടുള്ളതത്രെ. തിരുമനസ്സിലെ പ്രിയതമയായ ലക്ഷ്മീഭായിയെ തന്നെയാണു് ഇതിൽ ലക്ഷ്മീദേവിയായി സങ്കല്പിച്ചിട്ടുള്ളതു്. കോയിത്തമ്പുരാന്റെ പ്രത്യേക പ്രശംസയ്ക്കു പാത്രമായിത്തീർന്ന ഈ ശതകം ആയിടയ്ക്കു തന്നെ ഭാഷാപോഷിണിയിൽ പ്രസിദ്ധീകരിച്ചിരുന്നു.

കഴ്സൻ പ്രഭു വൈസ്രോയിയായിരുന്ന കാലത്തു് അയോദ്ധ്യയിൽ നടന്ന ഒരു യഥാർത്ഥസംഭവത്തെ പദ്യരൂപത്തിലെഴുതി വിദ്യാവിനോദിനിയിൽ പ്രസിദ്ധീകരിച്ചതാണു "പതിവ്രതയുടെ കഥ." "പോലീസ് ഇൻസ്പെക്ടരുടെ വധ"വും ഒരു യഥാർത്ഥകഥയത്രെ.

[ഇവയിലെ ഇതിവൃത്തത്തെപ്പററി ഉദ്യോഗജീവിതം എന്ന അദ്ധ്യായത്തിൽ വിവരിച്ചിട്ടുള്ളതിനാൽ ഇവിടെ വിസ്തരിക്കുന്നില്ല.] സരസങ്ങളായ അനേകം പദ്യങ്ങൾക്കുപുറമെ

ഈവണ്ണം വേലിതന്നേ വിളവുകളശനം
ചെയ്‍വതിന്നായ് മുതിന്നാൽ
ദൈവം നിസ്തുല്യശക്ത്യാ നിജഹൃദി കരുതി
ച്ചെയ്‍വതും യുക്തമത്രേ;
ഏവന്നും പൂർവ്വജന്മാർജ്ജിതസുകൃതഫലം
പോലെ വിത്താദിസർവ്വം
കൈവന്നീടും പരസ്വം കൊതിപെരുകിലിതേ
മട്ടു കഷ്ടത്തിലാകും.

എന്നുതുടങ്ങിയ ചിലസദുപദേശങ്ങളും കൂടി അവയിലടങ്ങിയിട്ടുണ്ടു്. അധർമ്മത്തേയും അനീതിയേയും ചരിത്രനായകൻ എത്രമാത്രം വെറുത്തിരുന്നുവെന്നു് ഈ രണ്ടു കൃതികളും വായിച്ചാലറിയാം. അനീതി മൂർത്തീകരിച്ച ആ പോചീസ് ഇൻസ്പെക്ടർമാരെ ചിത്രീകരിക്കുന്നതിൽ കവി കാണിച്ചിട്ടുള്ള പാടവം അന്യാദൃശമായിരിക്കുന്നു. കേരളമൊട്ടുക്കു കുപ്രസിദ്ധമായ ചാലക്കുടിയിലെ സ്മാർത്തവിചാരത്തെ പരാമർശിച്ചുകൊണ്ടു കവനകൗമുദിക്കെഴുതിയ വർത്തമാനക്കത്താണു് "അപരാധിയായ അന്തർജ്ജനം." ഇതിനെപ്പററി സംക്ഷിപ്തമായ ഒരു വിമർശം ഒടുവിലത്തെ പൊടിക്കൈകൾ എന്ന അദ്ധ്യായത്തിൽ ചേർത്തിട്ടുണ്ടു്.

കല്യാണീകല്യാണം, കുംഭകോണയാത്ര എന്നിവയാണു കുഞ്ഞുകൃഷ്ണമേനവന്റെ മററു രണ്ടുപ്രധാനകൃതി

കൾ. മരുമക്കത്തായകുഡുംബങ്ങളിൽ, കാരണവന്മാരും അനന്തരവന്മാരും തമ്മിലുണ്ടാകുന്ന കലഹങ്ങളുടെ ഒരു പ്രതിഫലനമാണു കല്യാണീകല്യാണം നാടകത്തിൽ കാണുന്നതു്. സമുദായപരിഷ്കാരത്തെ ഉദ്ദേശിച്ചാണു് കവി ഈ നാടകമെഴുതിയതെന്നു് ഊഹിക്കുവാൻ ന്യായങ്ങളുണ്ടു്. കാരണവർക്കു കുടുംബസ്നേഹവും അനന്തരവർക്കു ഗുരുഭക്തിയും ഒന്നിണങ്ങിയാൽ മാത്രമേ സമാധാനമുണ്ടായിരിക്കയുള്ളു എന്ന തത്വം അംഗീകരിച്ചു കൊണ്ടത്രെ മേനോൻ കല്യാണീകല്യാണമെഴുതീട്ടുള്ളതു്.

തൻകുഡുംബ പരിരക്ഷചെയ്തു വഴിപോലെ
കാരണവർ വാഴണം;
ഇങ്ക വിട്ടു മരുമക്കൾ മൂത്തവരിൽ നല്ലൊരു
ക്രമോടിരിക്കണം;
തങ്കമാതരവു മാതൃഭാഷയൊട്ടു ഇന്ന
ഭാരതി പഠിച്ചവ-
ർക്കരികണ്ണ, മഹേന്ദ്രനന്ദിനിയനല്പ
ഭാഗ്യമരുളീടണം.

എന്ന ഭരതവാക്യത്തിൽ നിന്നു കവിയുടെ ഉദ്ദേശം ഇന്നതെന്നു വ്യക്തമാകുന്നുണ്ടല്ലോ.

ശപ്തൂരനായിരുന്ന സബ് ജഡ്ജി ടി. വി. അനന്തൻ നായരവർകൾ കുംഭകോണത്തു ജോലിയായിരിക്കുമ്പോൾ ഒരിക്കൽ ചരിത്രനായകൻ കുഡുംബസമേതം അങ്ങോട്ടു പോവുകയുണ്ടായി. ഈ യാത്രയെ ഇതിവൃത്തമാക്കി എഴുതിയ പുതിയകൃതിയാണു "കുംഭകോണയാത്ര." മലയാളത്തിലുണ്ടായിട്ടുള്ള യാത്രാകാവ്യങ്ങളിൽ ഇതിനുള്ള സ്ഥാനം ഒട്ടും അപ്രധാനമല്ല.

ധാരാളം പുകഴ് പൊങ്ങുമെൻ അച്ഛൻനാം
സബ് ജഡ്ജന്താംപിച്ചയൻ
ദാരാപത്യസമന്വിതം മരുവീടും
ശ്രീകണ്ഠകോണാലയേ
താരാധീശപരവക്ത്രയാം ദയിതയും
തൽസോദരീയുഗ്മവും
താരാളും തൻവാണ്ടാരൻ തനയനും
ക്കൂടിപ്പുറപ്പെട്ടു ഞാൻ.

എന്നിങ്ങനെയാണ് ആ കാവ്യം ആരംഭിക്കുന്നതു്. ഹൃദയസ്പൃക്കുകളായ പല രസികൻവർണ്ണനകളും ആ കൃതിയിലുണ്ടു്. "പുന്നശ്ശേരിയിൽ നമ്പിയാകിയ മഹാവിദ്വൽപ്രദീപത്തെ നമ്മിന്നൽക്കൊത്തൊരു നോക്കു കണ്ടു കുശലം ചൊല്ലിപ്പിരി"യുന്ന ഭാഗത്തിൽ വലിയ അലങ്കാരമോ ചമൽക്കാരമോ ഒന്നുമില്ലെങ്കിലും ആകപ്പാടേക്കൂടി നോക്കിയാൽ അതു ഹൃദയംഗമമായിട്ടുണ്ടെന്നു് ആരും സമ്മതിക്കും.

ഒരിടയ്ക്കു കേരളത്തിലെ കവികൾക്കുമുഴുവൻ നാടകഭ്രാന്തു പിടിപെട്ടിരുന്നതുപോലെ, മറെറാരിടയ്ക്കു കവികളെ ഏതെങ്കിലും കഥാപാത്രങ്ങളായിട്ടോ മറെറാ സങ്കല്പിച്ചു ചില കൃതികൾ നിർമ്മിക്കുന്ന ഒരു ഭ്രമം മിക്കവരേയും ബാധിച്ചിരുന്നു. കവിഭാരതം, കവിരാമായണം, കവിപുഷ്പമാല, കവിമത്സ്യാവലി, കവിനൈഷധം മുതലായ കൃതികൾ അക്കാലത്തുണ്ടായവയാണ്. ഇവയിൽ ഓരോകൃതി പുറപ്പെട്ടപ്പോഴും കവികളുടെ ഇടയിൽ വാദപ്രതിവാദങ്ങളും സ്പർദ്ധകലഹങ്ങളും ധാരാളമുണ്ടായിക്കൊണ്ടിരുന്നു. ഇങ്ങിനെയിരി

ക്കൊണ്ടാണു് ൧൦൬൮-ൽ ചരിത്രനായകൻ ഒരു കവിമൃഗാവലി എഴുതി വിദ്യാവിനോദിനിയിൽ പ്രസിദ്ധീകരിച്ചതു്. പൂൎവ്വഗാമികളുടെ കാൎയ്യത്തിലെന്നപോലെ, മൃഗാവലിയുടെ കാൎയ്യത്തിലും ചില ചില്ലറ ഒച്ചപ്പാടുകളൊക്കെ ഉണ്ടാകാതിരുന്നില്ല. മററു കാൎയ്യങ്ങളൊക്കെ എങ്ങനെയിരുന്നാലും ലാളിത്യം, ശയ്യാഗുണം, പ്രസാദം എന്നിവകൊണ്ടുനോക്കിയാൽ, കവിമൃഗാവലിയിലെ കവിത ഹൃദയംഗമമായിട്ടുണ്ടെന്നു സമ്മതിച്ചേ തീരൂ.

നൽപ്പൊന്നു വൻപടയിലേററു മടങ്ങിനിത്യം
കല്പം തരുന്ന വരവൎണ്ണിനി! വൎണ്ണനീയേ!
അപ്പത്രപംക്തികളു തകൎത്തമരുന്ന മൂലൂർ
പപ്പുപ്പണിക്കർ തടിയൻ കിടിതന്നെ നൂനം.
പാരാകെയോടിയലയുന്നൊരു നമ്പിയാരാം
നാരായണാഖ്യനുടെ വാൎത്തയറിഞ്ഞുകൂടേ?
ആരാണതെന്നു പറയാമരവിന്ദനേത്രേ!
നേരാണു ചോദ്യ പിടിപെട്ടൊരു പട്ടിതന്നെ.

ഏണീകുലം മദമടക്കിയൊളിച്ചു കാട്ടിൽ
വാണീടുവാൻ വിധികൊടുത്ത വിശാലനേത്രേ!
വാണീവിലാസമിയലുന്ന കടത്തനാട്ടേ
ക്ഷോണീമണാള കവിയോ മഞ്ജക്കരങ്ങൻ.

ഇത്യാദി പദ്യങ്ങളിലെ ലാളിത്യവും പ്രസാദവും ആരെയാണു് ആകർഷിക്കാത്തതു്.

കുഞ്ഞുകൃഷ്ണമേനോൻ കൂടുതൽ സാമൎത്ഥ്യം പ്രകടിപ്പിച്ചിട്ടുള്ളതായി കാണുന്നതു് "കൂട്ടകവിത"കളിലാണു്. ചിററൂർനമ്പൂതിരിപ്പാട്ടു്, ഉപകോശ, രത്നാവലി, ആഞ്ജനേയവിജയം, ദേവയാനീപരിണയം, ശ്രീ

മതി, ചണ്ഡാലീമോക്ഷം, പഞ്ചാംഗി എന്നിങ്ങനെ എ
ട്ടുകൃതികൾ, കുഞ്ഞുകൃഷ്ണമേനവനുൾപ്പെടെയുള്ള ചില ക
വികൾകൂടിച്ചേൎന്നു പല അവസരങ്ങളിലായി "കൂട്ടക
വിത"കളുടെ രീതിയിൽ നിൎമ്മിച്ചിട്ടുള്ളതായി കാണു
ന്നുണ്ട്. അവയിൽ ഓരോന്നിനേയും ഇവിടെ എടു
ത്തു വിവരിക്കുക സാദ്ധ്യമല്ല. ഒന്നു തീൎച്ചതന്നെ. ക
ഥ ഭാഗിച്ചു വരുമ്പോൾ ഒടുവിനു കിട്ടുന്ന ഭാഗം എത്ര
ശുഷ്കമായിരുന്നാലും, കവിത എഴുതിത്തീരുമ്പോൾ
മെച്ചം കൈക്കലാക്കിയിരുന്നതു് അദ്ദേഹം തന്നെയായി
രുന്നു. ചണ്ഡാലീമോക്ഷംതന്നെ ഇതിനു് ഒരു ഉത്തമോ
ദാഹരണമായെടുക്കാം. കവി കൊടുങ്ങല്ലൂർ തഹസീൽ
ദാരായിരിക്കുമ്പോഴാണു് അതുണ്ടാക്കിയതു്. ഒരു ശിവരാ
ത്രിദിവസം കടത്തനാട്ടുശങ്കരവാൎയ്യർ, ഒടുവിൽ ശങ്കരൻ
കുട്ടിമേനോൻ, കോയിപ്പിള്ളി പരമേശ്വരക്കുറുപ്പു്, പ
രിയാടത്തുഗോപാലമേനോൻ എന്നിവർ കവിയുടെ
വീട്ടിൽ ഒന്നിച്ചുകൂടി. ശിവരാത്രിയിലെ ഉറക്കമിളപ്പു്
കവിതാനിൎമ്മാണം കൊണ്ടു സുഗമമാക്കിത്തീൎക്കാമെന്നു
നിശ്ചയിച്ചതനുസരിച്ചു് അവർ അഞ്ചുപേരുംകൂടി
ദ്രുതകവിതാരീതിയിൽ ഒരു മണിക്കൂർകൊണ്ടു അഞ്ചു
സൎഗ്ഗമായി ഉണ്ടാക്കിയതാണു ചണ്ഡാലീമോക്ഷം.
കഥ ഭാഗിച്ചു നറുക്കിട്ടെടുത്തപ്പോൾ, കുലടയായ ബ്രാ
ഹ്മണസ്ത്രീ പുനൎജ്ജന്മത്തിൽ ചണ്ഡാലിയായിത്തീൎന്നു് കു
ഷ്ഠരോഗം പിടിപെട്ടു കണ്ണുകാണാതെ പെരുവഴിയിൽ
കിടന്നു മുറയിടുന്ന ഭാഗമാണു നമ്മുടെ കവിക്കു കിട്ടിയ
തു്. ഈ ഭാഗത്തിൽ എന്തൊരു രസികതയാണു വ
രുത്താൻ സാധിക്കുക; എന്തെങ്കിലും അല്പം രസിക

ത്വമുള്ള നാലുഭാഗങ്ങൾ മററു നാലുപേൎക്കായി കിട്ടി. ചണ്ഡാലിയുടെ ദേഹംപോലെ ചുക്കിച്ചുളിഞ്ഞു തീരെ നീരസമായിത്തീൎന്ന ഭാഗം ഒടുവിലും. മററു വല്ലവരുമായിരുന്നെങ്കിൽ, ആ ഘട്ടത്തിൽ തോററു തുന്നംപാടുമായിരുന്നു. പക്ഷെ, സ്വതേ ഫലിതപ്രിയനും സഹൃദയസാൎവ്വഭൌമനുമായിരുന്ന അദ്ദേഹത്തിനു യാതൊരു ക്ലേശവുമുണ്ടായില്ല. നിശ്ചിതസമയത്തിനുള്ളിൽ എല്ലാവരുടേയും പദ്യങ്ങളെഴുതിത്തീൎന്നു. ഒടുവിൽ വായിച്ചുവന്നപ്പോൾ മററുഭാഗങ്ങളേക്കാൾ ഒരു മാററുകൂടി കൂടുതൽ മെച്ചം കിട്ടിയതു ചരിത്രനായകന്റെ കവിതക്കായിരുന്നു. ശൃംഗാരത്തിന്റെ തള്ളിച്ചകൊണ്ടു് ഇതിലെഴുതിക്കാൻ മടിതോന്നുന്ന ചില ഭാഗങ്ങളും കൂടി അതിലുണ്ടായിരുന്നു എന്നു കേൾക്കുമ്പോൾ, വായനക്കാൎക്കു വിസ്മയം തോന്നിയേക്കാം. അതേ ആൎക്കും വിസ്മയജനകമായ ഒരു തന്ത്രം തന്നെയാണു കവി അവിടെ പ്രയോഗിച്ചതു്. പൂൎവ്വജന്മത്തിൽ സുകുമാരകളേബരയായ ഒരു ബ്രാഹ്മണസ്ത്രീയായിരുന്ന കാലത്തെ സ്ഥിതിയേയും അന്നു ചെയ്ത ദുഷ്കൎമ്മത്തിന്റെ ഫലമായി ഇജ്ജന്മത്തിൽ ചണ്ഡാലവംശത്തിൽ ജനിച്ചു് അനുഭവിക്കേണ്ടിവന്ന ദുരിതത്തേയും തമ്മിൽ താരതമ്യപ്പെടുത്തിക്കൊണ്ടു കവിവാക്യത്തിൽ അദ്ദേഹമെഴുതിയ പദ്യങ്ങൾ അത്യന്തം ഹൃദ്യങ്ങളായിട്ടുണ്ടു്. നോക്കുക:—

സുലളിതകുശമദ്ധ്യമന്നു മൂട്ടം
വിലപെരുകും മൃദുപട്ടചേലയിപ്പോൾ
ചലമലരുധിരങ്ങൾ ചേൎന്നു നാററി-
പ്പുലവഴി കീറി മുഷിഞ്ഞ കച്ചയായി.

പല പല ഫലിതപ്രയോഗഗാന-
ക്കലവികളിൽപ്പുകളും പെറും തദ്രസജ്ഞ
അലഘുഘൃണ രുജപൊറാഞ്ഞുഴന്നു ഹാ ഹാ!
നിലവിളി സാധകമാക്കി വാണിടുന്നു.

ഇങ്ങനെയുള്ള കവിതാഘട്ടങ്ങളും വായിക്കുമ്പോഴാണു് "പരസ്പരവിരുദ്ധങ്ങളായ ശൃംഗാരബീഭത്സരസങ്ങളെ ഇടവും വലവുമായി കെട്ടി കാവ്യരഥം ഓടിക്കുക എന്ന അത്ഭുതകർമ്മം ഇത്ര ഹൃദയാകർഷകമായ വിധം ആരുംതന്നെ ചെയ്തിട്ടുള്ളതായി ഓർമ്മ വരുന്നില്ല." എന്നു മഹാകവി ഉള്ളൂർ ചരിത്രനായകനെപ്പറ്റി ഒരിടത്തു പ്രസ്താവിച്ചിട്ടുള്ളതിന്റെ പരമാർത്ഥത കൂടുതൽ ശക്തിയോടുകൂടി മനസ്സിൽ പതിയുന്നതു്. മേൽകാണിച്ചവിധം കവിവാക്യത്തിലുള്ള താദാത്മ്യനിരൂപണം കഴിഞ്ഞു ചാണ്ഡാലിയുടെ വിലാപഘട്ടം എത്തിയപ്പോഴും കവിതയുടെ മട്ടുതന്നെ മാറിപ്പോയി. വിദ്യാഭ്യാസവും ലോകപരിചയവുമില്ലാത്ത താഴ്ന്ന ജാതിയിൽപ്പെട്ട ചണ്ഡാലിയുടെ വാക്കു പച്ചമലയാളത്തിൽ തന്നെയാണു വേണ്ടതെന്നു കവി തീരുമാനിച്ചു.

പറയനുടെ പഴം കിടാവു ഞാനെൻ
പിറവിയിലേ മിഴി രണ്ടുമില്ലയല്ലോ
കറപെടുമുടൽ കണ്ടു തന്ത, യെന്തോ
പറവതു് ?, ക്രൂരവെടിഞ്ഞു വിട്ടെറിഞ്ഞു.

ഒരു പിടിയരിയില്ല കാഞ്ഞു കാലെ-
ന്നരുളുവതെങ്ങനെയെന്നറിഞ്ഞുകൂടാ
കരുമനയിതുകണ്ടു നാഴിവെള്ളം-
തരുവതിനരചെരായൊരുത്തരില്ല.

ചണ്ഡാലിയുടെ വാക്കിൽ, പഴങ്കിടാവ്, പിറവി, തന്ത, ഒരു പിടിഅരി, നാഴിവെള്ളം, ഉററവർ, കരുമന എന്നിത്യാദിപദങ്ങളെ പ്രയോഗിച്ചിട്ടുള്ളതിന്റെ ഔചിത്യം പ്രത്യേകം ചിന്തിച്ചു നോക്കേണ്ടതാകുന്നു. കേരളവർമ്മപ്രാസം, പച്ചമലയാളം, ഔചിത്യദീക്ഷ, നിരർത്ഥകപദരാഹിത്യം എന്നിവയെല്ലാം തികഞ്ഞ കവിതകൾ ദ്രുതകവിതാരൂപത്തിൽ ഇതുപോലെ മലയാളത്തിൽ അധികമുണ്ടായിട്ടുണ്ടെന്നു തോന്നുന്നില്ല. അതുമാത്രമോ? അതിന്നിടയ്ക്കു ചില പൊടിക്കൈകളും.

പൂർവഭാഗം കണ്ടൂരും മദ്ധ്യഭാഗം ഒട്ടുവും അന്ത്യഭാഗം കാത്തുള്ളിയുമായി എഴുതിയതാണ് "ഉപകോശ" എന്ന ഖണ്ഡകാവ്യം. ഉപവർഷപുത്രിയായ ഉപകോശ എന്ന ബ്രാഹ്മണകന്യകയെ വിവാഹം ചെയ്ത വരരുചി ഐന്ദ്രവ്യാകരണം പെട്ടെന്നു ഭൂമിയിൽ നഷ്ടമാകുകനിമിത്തം പാണിനിയോടു വാദത്തിൽ തോല്ക്കുന്നതും തനിക്കു വീണ്ടും ജയം കിട്ടുവാൻ ശിവാനുഗ്രഹം സമ്പാദിക്കുന്നതിന്, തന്റെ ലോകൈകസുന്ദരിയായ ഭാര്യയെ വിട്ടു തപസ്സിനു പോകുന്നതും, ആ അവസരത്തിൽ ആ രാജ്യത്തിലെ മന്ത്രി, ജഡ്ജി, പ്രധാനപുരോഹിതൻ എന്നിവർ ഉപകോശയെ കണ്ടു മോഹിച്ച് അവളോടു കാമപ്രാർത്ഥന ചെയ്യുന്നതും, ആ ബുദ്ധിശാലിനി അവരെ മൂവരേയും അതിന്നു പുറമേ തന്റെ ഭർത്താവിന്റെ "ഉണ്ടിയൽക്കടെ" കാരനായിരുന്ന ഒരു വൈശ്യനേയും, ഒരു തന്ത്രം പ്രയോഗിച്ചു വിഡ്ഢികളാക്കിത്തീർക്കുന്നതുമാണ് ഇതിലെ ഇതിവൃത്തം. ഇതിൽ,

പാരിൽ സൌന്ദര്യസാരം പ്രകൃതിരചിതമാം
നാണ്യമാണാശ്ശുതേരെ-
കോരി സൂക്ഷിച്ചുകൂടാ; തരമൊടു പെരുമാ-
റീടണം നാലുകനാളിൽ;

നീരിത്താരമ്പനാജ്ഞാകരനത്രേ പരിശോ-
ധിക്കുവാനുണ്ടപേക്ഷ
ക്കാരിൽക്കുററം ചുമത്തും കടുതര, മതിനാൽ
വിട്ടയയ്ക്കില്ല നിന്നെ.

എന്നുള്ള മന്ത്രിയുടെ കാമപ്രാത്ഥനാരൂപമായ വീരവാദവും

പാരിൽ പെണ്ണുങ്ങളേക്കാളും പുരുഷന്ന ബലമു-
ണ്ടെന്നു ചിന്തിച്ചിവണ്ണം
ചാരിത്രധ്വംസനം ചെയ്യുതു സമുചിതമ-
ല്ലാക്കമെന്നോക്ക ശ്രീമൻ
ചേരില്ലീവൃത്തി യുഷ്മാദൃശരഖിലമറി-
ഞ്ഞോർകളാണമ്മ പെങ്ങ-
ന്മാരില്ലേ? ഹന്ത! നിങ്ങൾക്കവരെ ഏദി നിന-
ച്ചെന്നെ വിട്ടങ്ങയക്കൂ.

എന്നുള്ള ഉപകോശയുടെ നയവിനയമസൃണമായ അപേക്ഷയും മററും എത്ര ചമൽകാരസമ്പൂർണ്ണമായിരിക്കുന്നു എന്നു നോക്കുക. മററു കൂട്ടുകവിതകളുടെ സ്ഥിതിയും ഇതിൽനിന്നും അധികം ഭിന്നമല്ലെന്നു ചുരുക്കിപ്പറയുകയല്ലാതെ അവയിൽ ഒരോന്നിനേയുംപററി വിസ്തരിക്കുന്നതു ഈ ചെറിയ ഗ്രന്ഥത്തിൽ സാദ്ധ്യമല്ല.

ഇത്രയും പ്രസ്താവിച്ചതു് ഏതെങ്കിലും വിധത്തിൽ പ്രസിദ്ധീകരിക്കപ്പെട്ട കവിതകളെ ഉദ്ദേശിച്ചാണു്. സ്തോത്രങ്ങൾ, മംഗളങ്ങൾ, വർണ്ണനങ്ങൾ, വിദ്യാത്ഥികൾക്കായുള്ള പാഠങ്ങൾ എന്നിങ്ങനെ ഇനിയും ചിലതെല്ലാം പ്രസിദ്ധീകരിക്കപ്പെട്ട കൂട്ടത്തിലുണ്ടു്. അവയെല്ലാം പ്രത്യേകം പ്രത്യേകം എടുത്തുപരാമർശിക്കുന്ന

മ ചെയ്യുന്നതിനു പതിനെട്ടു കവികളെ ചുമതല
ടുത്തിയിരുന്നു. ഓരോ പർവ്വം ഓരോരുത്തരെ ഏല്പി
ാണു ചെയ്തതു്. വള്ളത്തോൾ, മന്നാടിയാർ, കുഞ്ഞി
ൻ തമ്പുരാൻ, വരവൂർ ശാമുമേനോൻ, ഒടുവിൽ
ൻകുട്ടിമേനോൻ മുതലായവരായിരുന്നു പരിഭാഷ
രായി തിരഞ്ഞെടുക്കപ്പെട്ടിരുന്നതു്. നമ്മുടെ ച
ിനായകനും അക്കൂട്ടത്തിൽ ഒരു സ്ഥാനമുണ്ടായിരുന്നു.
തനുസരിച്ചു് അദ്ദേഹം സൗപ്തികപർവ്വം മുഴുവൻ
ജ്ജമ ചെയ്തു് ഏല്പിക്കയുംചെയ്തു. ഭാരതമഞ്ജരി മാസി
ൂപത്തിൽ പ്രസിദ്ധീകരിച്ചു തുടങ്ങിയിരുന്നതായി
ാണുന്നുണ്ടു്. എന്നാൽ അതുമുഴുമിച്ചുവോ എന്നു സംശ
മാണു്. ഒടുവിൻെറ സൗപ്തികപർവ്വംവരെ എത്തി
യോ എന്നുപോലും നിശ്ചയമില്ല. ഏങ്ങനെയായാലും
ു വൃത്താനുവൃത്തതർജ്ജമ വളരെ കേമമായിരുന്നു എ
ാണു പറഞ്ഞു കേട്ടിട്ടുള്ളതു്.

മൂലം

പ്രതാപധാമ്നിയാതേസ്തം
രവൗ കമനിപ്രിയേ
ശോകാവകീർണ്ണെ കേശേവ
തമോഭിരഭവന്മഹീ

തർജ്ജമ

അർക്കൻ പ്രതാപവാനസ്ത-
മിക്കവെ കൂരിരുട്ടിനാൽ
ദുഃഖത്താൽ കൂന്തൽ ചിന്നീടും
മൈക്കണ്ണാൾപോലെയായ് ക്ഷിതി.

തിന നിവൃത്തിയില്ല. അച്ചിൽപെട്ടാതേയും പലതും ഉണ്ടെന്നാണ കേൾക്കുന്നതു്. ഭാഷാപോഷിണി സഭയ്ക്കുവേണ്ടി കോഴിക്കോട്ടേയ്ക്കു യാത്രചെയ്തതിനെപ്പററി കേ. സി. കേശവപിള്ളയുടെ കവിസമാജയാത്രാശതകത്തിന്റെ രീതിയിൽ നമ്മുടെ കവിയും പത്തിരുപതു പദ്യങ്ങൾ എഴുതിയിരുന്നതായി അറിയുന്നു.

"ട്രിക്കറ്റു ഞങ്ങളിനി നൽകുകയില്ലിദാനീം
തിക്കിത്തിരക്കി വലയേണ്ട വൃഥാ ഭവാന്മാർ
വെക്കുന്നതുണ്ടു വലുതായൊരു വണ്ടികൂടി
വെക്കത്തിലെത്തുമതു"മെന്നു പറഞ്ഞു മാസ്റ്റർ.

എന്നു ഷൊറണ്ണൂർ റെയിൽസ്റ്റേഷനിലെ തിരക്കിനെപ്പററിയും

നന്നേക്കാലേ കുളിച്ചു നലമൊടു ബലിയി-
ട്ടമ്പലത്തിൽ ഗമിച്ചു
സന്ധ്യാനാമം ജപിച്ചു നളിനനയനനെ-
ബ്ഭക്തിപൂർവ്വം ഭജിച്ചു

എന്നു തിരുവില്വാമല ക്ഷേത്രത്തിനെപ്പററിയും മററും വർണ്ണിച്ചിട്ടുള്ള അനവധി രസികൻ പദ്യങ്ങൾ അതിലുണ്ടു്. ഏതോ ഒരു സ്നേഹിതന്--പി. ജി. ഗോവിന്ദപ്പിള്ള അവർകൾക്കാണെന്നു തോന്നുന്നു--എഴുതുന്ന രീതിയിലാണു് അദ്ദേഹം ആ യാത്രാകാവ്യം നിർമ്മിച്ചതു്. അതു വല്ലവരുടേയും കൈവശമുണ്ടോ അതോ തീരെ നശിച്ചുപോയോ എന്നുപോലും അറിയാൻ നിവൃത്തിയില്ല.

കടത്തനാട്ടു പോർളാതിരി ഉദയവർമ്മ തമ്പുരാൻ ഒരിക്കൽ ക്ഷേമേന്ദ്രകവിയുടെ ഭാരതമഞ്ജരി ത

ർജ്ജമ ചെയ്യുന്നതിന പതിനെട്ടു കവികളെ ചുമതലപ്പെടുത്തിയിരുന്നു. ഓരോ പദ്യം ഓരോരുത്തരെ ഏല്പിക്കയാണു ചെയ്തതു്. വള്ളത്തോൾ, മണ്ണാടിയാർ, കുഞ്ഞിക്കുട്ടൻ തമ്പുരാൻ, വരവൂർ ശാമുമേനോൻ, ഒടുവിൽ ശങ്കരൻകുട്ടിമേനോൻ മുതലായവരായിരുന്നു പരിഭാഷകന്മാരായി തിരഞ്ഞെടുക്കപ്പെട്ടിരുന്നതു്. നമ്മുടെ ചരിത്രനായകനും അക്കൂട്ടത്തിൽ ഒരു സ്ഥാനമുണ്ടായിരുന്നു. അതനുസരിച്ചു് അദ്ദേഹം സൗപ്തികപർവ്വം മുഴുവൻ തർജ്ജമ ചെയ്തു് ഏല്പിക്കയും ചെയ്തു. ഭാരതമഞ്ജരി മാസികാപത്രത്തിൽ പ്രസിദ്ധീകരിച്ചു തുടങ്ങിയിരുന്നതായി കാണുന്നുണ്ടു്. എന്നാൽ അതു മുഴുമിച്ചുവോ എന്നു സംശയമാണു്. ഒടുവിന്റെ സൗപ്തികപർവ്വംവരെ എത്തിയോ എന്നുപോലും നിശ്ചയമില്ല. എങ്ങനെയായാലും ആ വൃത്താനുവൃത്തതർജ്ജമ വളരെ കേമമായിരുന്നു എന്നാണു പറഞ്ഞു കേട്ടിട്ടുള്ളതു്.

മൂലം

പ്രതാപധാമ്നീയാതേസ്തം
രവൗ കമനി പ്രിയേ
ശോകാവകീർണ്ണകേശേവ
തമോഭിരഭവന്മഹീ

തർജ്ജമ

അക്കൻ പ്രതാപവാനസ്ത-
മിക്കവെ കൂരിരുട്ടിനാൽ
ദുഃഖത്താൽ കൂന്തൽ ചിന്നീടും
മൈക്കണ്ണാൾപോലെയായ് ക്ഷിതി

ഷ്ണ പദ്യത്തിലെ പ്രഥമപദ്യത്തിന്റെ പരിഭാഷ തന്നെ എത്ര മനോഹരമായിട്ടുണ്ടെന്നു നോക്കുക. ഒട്ടു വിന്റെ കൃതികളിൽവെച്ചു ദീർഘതമമാണെന്നു വിചാരിക്കേണ്ടിയിരിക്കുന്ന പ്രസ്തുത പദ്യപരിഭാഷ വല്ലവരുടേയും കൈവശമിരിപ്പുണ്ടെങ്കിൽ, അതു പ്രത്യേകം അച്ചടിപ്പിക്കുന്നതു ഭാഷയ്ക്കു വലിയ ഒരനുഗ്രഹമായിരിക്കും.

തൃശ്ശിവപേരൂരും കോഴിക്കോട്ടും വെച്ചു നടന്ന രണ്ടു കവിതാപരീക്ഷകളിൽ നമ്മുടെ കവി പ്രശംസാവഹമായ വിജയം നേടി സമ്മാനം വാങ്ങിക്കയുണ്ടായിട്ടുണ്ടു്. കോഴിക്കോട്ടു ഭാഷാപോഷിണിസഭയോടു സംബന്ധിപ്പിച്ചു നടത്തിയ പരീക്ഷയിൽ മാനാഞ്ചിറയെ വർണ്ണിച്ചുകൊണ്ടു് എട്ടുപദ്യങ്ങൾ ഒരു മണിക്കൂറിൽ നിർമ്മിക്കണമെന്നായിരുന്നു നിശ്ചയം. വള്ളത്തോൾ മുതലായ പലരും പരീക്ഷയ്ക്കു ചേർന്നിരുന്നു എങ്കിലും പ്രഥമസമ്മാനത്തിന്നു് അർഹനായിത്തീർന്നതു് കുഞ്ഞുക്കുട്ടൻ മേനവനായിരുന്നു.

ഓരോ വർണ്ണത്തിലോരോ ചെടിനിരകൾനിറ-
ഞ്ഞെത്രയും കാന്തിപൂരം
ചേരും മട്ടിൽ തെളിഞ്ഞങ്ങനെ മിഴികൾ കുളു-
ർപ്പിച്ചിടും മട്ടിലായി
പാരം ചേർകൊണ്ട മാനാഞ്ചിറയുടെയരികു-
ത്തുള്ളോരുദ്യാനലക്ഷ്മി
താരുണ്യത്തള്ളൽ പദ്യാകൃതിയിലിഹ പുകഴ്-
ത്തുന്ന കാര്യം പ്രയാസം.

മഞ്ഞപ്പോടു കറുപ്പു ചോപ്പിഹ വെളു-
പ്പെന്നുള്ള വർണ്ണങ്ങളാൽ
മഞ്ജുത്വം കലരുന്നൊരീസ്സുപവനം
സൂക്ഷിച്ചു കണ്ടീടുകിൽ
മഞ്ഞോടംബുദഹേമകുങ്കുമമിതെ-
ല്ലാം ചേർന്നുമിന്നുന്നതായ്
ഞെത്തിൽ ഭ്രാന്തിവരാതെയുള്ള രസിക-
ന്മാരില്ല പാരുള്ളതിൽ.

ഈവിധം ഉറക്കം ഒഴുക്കും ലാളിത്യവും, സാരസ്യവും ഉള്ള പദ്യങ്ങൾ എങ്ങനെയാണ് സമ്മാനാർഹങ്ങളായിത്തീരാതിരിക്കുക? തൃശ്ശിവപേരൂരും കോഴിക്കോട്ടും ഈ പരീക്ഷകൾ നടന്നത് ൬൮-ലും ൭൨-ലും ആയിരുന്നതിനാൽ എഫ്. ഏ. പരീക്ഷപോലും ജയിക്കുന്നതിനു മുൻപാണ് അദ്ദേഹം പ്രശംസാവഹമായ ഈ വിജയം കരസ്ഥമാക്കിയതെന്നുള്ളതുംകൂടി പ്രത്യേകം പ്രസ്താവയോഗ്യമാണ്.

* * * *

### ൪. പ്രത്യേകഗുണങ്ങൾ.

ധനസമൃദ്ധിയിലോ പാണ്ഡിത്യപ്രഭാവത്തിലോ ഉയർന്ന ഒരു നിലയിലെത്താതെയും, പുസ്തകരൂപത്തിൽ പറയത്തക്കവിധം ഒന്നുമെഴുതാതെയും നാല്പത്താറാമത്തെ വയസ്സിൽ ഐഹികജീവിതത്തിനു പൂർണ്ണവിരാമമിട്ട ഒരു സാധാരണമനുഷ്യൻ ഇന്നു കേരളമൊട്ടുക്കുള്ള സാഹിത്യപ്രണയികളുടെ പ്രേമഭാജനമായിത്തീരാൻ കാരണമെന്തായിരിക്കാം? ഈ ചോദ്യത്തിന്റെ ഉത്തരത്തിലാണ് അദ്ദേഹത്തിന്റെ വിജയരഹസ്യം മുഴുവൻ അടങ്ങിയിരിക്കുന്നത്. ഒടുവിൽ കുഞ്ഞുകൃഷ്ണമേനോൻ ഒരു പണ്ഡിതകവിയായിരുന്നില്ല; സാധാ

രണ ജനങ്ങളുടെ കവിയായിരുന്നു അദ്ദേഹം; സംസ്കൃതത്തിൽ അദ്ദേഹത്തിനു വലിയ പരിജ്ഞാനമൊന്നുമുണ്ടായിരുന്നില്ല. "ദ്രഷ്ടവ്യൻ എന്ന പദം പ്രയോഗിക്കുവാൻ താൻ അധികാരിയല്ലെന്നും കാണവ്യൻ എന്നു പറയുവാൻ മാത്രമേ താൻ സമ്പാദിച്ച സംസ്കൃതവ്യുല്പത്തി തന്നെ അനുവദിക്കുന്നുള്ളുവെന്നും സ്വതസ്സിദ്ധമായ ഫലിതശൈലിയിൽ കുഞ്ഞുകൃഷ്ണമേനോൻ ഒരു വിദ്വൽസദസ്സിൽ ഒരിക്കൽ പ്രസ്താവിക്കയുണ്ടായിട്ടുണ്ടു്." എഫ്. ഏ. ബീ. ഏ. മുതലായ ക്ലാസ്സുകളിൽ മലയാളത്തിനു പാഠ്യപുസ്തകങ്ങളായി അക്കാലത്തു നിശ്ചയിക്കാറുണ്ടായിരുന്ന ഭാഷാനൈഷധചമ്പു, കിൎമ്മീരവധം, നളചരിതംമുതലായ കൃതികൾ നിഷ്കൎഷിച്ചു പഠിച്ചതിൽനിന്നുണ്ടായ സംസ്കൃതപദപരിചയം മാത്രമേ അദ്ദേഹത്തിനുണ്ടായിരുന്നുള്ളു. എഴുത്തച്ഛന്റെ കിളിപ്പാട്ടുകളും ഈ പദപരിചയത്തിന്റെ പരിധിയെ വലിപ്പിക്കയും ചെയ്തിരുന്നു. പരിമിതമായ ഈ ഭാഷാപാണ്ഡിത്യവും സഹോദരനായ ശങ്കരക്കുട്ടിമേനവനവൎകളുടെ സഹായവുംവെച്ചുകൊണ്ടാണു് അദ്ദേഹം സംസ്കൃതകൃതികളെ തൎജ്ജമ ചെയ്തിരുന്നതു്. ഒരു സംസ്കൃതപണ്ഡിതൻ എന്ന നിലയിൽ ചരിത്രനായകനെ നിരൂപണം ചെയ്യാൻ പുറപ്പെടുന്ന പക്ഷം ഇതു ഒരു കുറവായി കണ്ടേക്കാമെങ്കിലും, ഒരു ഭാഷാകവിയുടെ നിലയിൽ നോക്കിയാൽ "ഉൎവ്വശീശാപം ഉപകാരം" എന്നു പറയുന്നതുപോലെ ഈ അപാണ്ഡിത്യം കേരളീയൎക്കു വലിയ ഒരനുഗ്രഹമായിട്ടാണു തീൎന്നതു്. കിളിപ്പാട്ടും

ത്തുള്ളലും തമ്മിൽ താരതമ്യപ്പെടുത്തി നോക്കുന്ന പക്ഷം പാണ്ഡിത്യവിഷയത്തിൽ എഴുത്തച്ഛന്റെ പിന്നിൽ നില്ക്കാനുള്ള യോഗ്യതപോലും കുഞ്ചൻനമ്പ്യാർക്കില്ലെന്നു കാണാമെങ്കിലും, ഇന്നു പൊതുജനങ്ങളുടെ കവി എന്ന നിലയിൽ സുപ്രസിദ്ധനായിത്തീർന്നിട്ടുള്ളതു കുഞ്ചൻനമ്പ്യാരാണെന്നുള്ളതു നിർവ്വിവാദമാണല്ലോ. നമ്പ്യാരുടെ പ്രയോഗങ്ങളിൽ ഒന്നെങ്കിലും തോന്നാത്തവരായി മലയാളികളുടെ ഇടയിൽ അധികംപേരെ കാണുമെന്നു തോന്നുന്നില്ല. ആധുനികഭാഷാകവിതയെ സംബന്ധിച്ചിടത്തോളം ഒടുവിന്റെ നിലയും ഇതുതന്നെയാണു്.

ചരിത്രനായകനെ സാഹിത്യലോകത്തിൽ സുസമ്മതനാക്കിത്തീർത്ത മറെറാന്നു അദ്ദേഹത്തിന്റെ ഫലിതപ്രയോഗപാടവമാണു്. എത്ര ഗൌരവാവഹമായ വിഷയത്തെ പ്രതിപാദിക്കുമ്പോഴും രസഭംഗത്തിനോ അനൌചിത്യത്തിനോ ഇടകൊടുക്കാതെ, എന്തെങ്കിലും ഒരുപൊടിക്കൈ അദ്ദേഹം പ്രയോഗിക്കാതിരിക്കയില്ല. അദ്ദേഹത്തിന്റെ ഈ വിശിഷ്ടഗുണത്തെ തെളിയിക്കാനായി "ഒടുവിന്റെ പൊടിക്കൈകൾ" എന്ന പേരിൽ പ്രത്യേകം ഒരദ്ധ്യായം ഇതിൽ ചേർക്കണമെന്നു നിശ്ചയിച്ചിട്ടുള്ളതുകൊണ്ടു ഇവിടെ ഇതിനെപ്പററി കൂടുതൽ വിസ്തരിക്കുന്നില്ല.

വെണ്മണിപ്രസ്ഥാനത്തിന്റെ മൂലതത്വങ്ങളായ അക്ലിഷ്ടതയും പ്രസന്നതയുമാണു് ഒടുവിന്റെ കവിതയിൽ സാർവത്രികമായി വിളയാടിക്കാണുന്ന മററു രണ്ടു ഗുണങ്ങൾ. അർത്ഥബോധത്തിനു ക്ലേശംതോന്നത്തക്ക ഒരൊററ വരിയെങ്കിലും, അദ്ദേഹത്തിന്റെ കവിതയിൽ

ല്ലിന്നു. ഉദ്ധരിച്ചുകാണിക്കാൻ ദോഷൈകദൃക്കുകൾക്കുപോലും സാധിക്കുമെന്നു തോന്നുന്നില്ല. ഇതിൽ ഓരോ സന്ദർഭങ്ങളിൽ ഉദ്ധരിച്ചിട്ടുള്ള പദ്യങ്ങളെല്ലാംതന്നെ ഈ കവിതാഗുണങ്ങൾക്കു ദൃഷ്ടാന്തമായെടുക്കാവുന്നതാകയാൽ, ഇനിയും വല്ല ഭാഗങ്ങളുമുദ്ധരിച്ചു ഈ പുസ്തകത്തെ വ്യഥാസ്ഥൂലമാക്കിത്തീർക്കണമെന്നു വിചാരിക്കുന്നില്ല.

ഒടുവിന്റെ കവിതാരീതിയെപ്പററി പറയുന്ന അവസരത്തിൽ ഒരു സഹൃദയൻ ഈ വിധം അഭിപ്രായപ്പെട്ടിരിക്കുന്നു:— "കവിതകളെ ചിലർ കറക്കുന്ന പശുക്കളോടു സദൃശപ്പെടുത്താറുണ്ടു്. ചില പശുക്കളെ കറന്നു പാലെടുക്കുന്നതിന്നു വളരെ കുത്തും ചവിട്ടും ഏൽക്കണം. നൈഷധം മുതലായ കാവ്യങ്ങൾ ഈ പശുക്കൾക്കു തുല്യമാകുന്നു. കുത്തും ചവിട്ടും സഹിച്ചാലും പാൽ കിട്ടാൻ പ്രയാസമായിട്ടുള്ള പശുക്കളുമുണ്ടു്. ഇവയോടു സാദൃശ്യപ്പെടുത്താവുന്ന കവിതകൾ ഏതുഭാഷയിലും ധാരാളമുള്ളതുകൊണ്ടു് ഉദാഹരണങ്ങൾ പറയേണ്ട ആവശ്യമില്ല. യാതൊരു ക്ലേശവും കൂടാതെ സുഖമായി കറക്കാവുന്ന പശുക്കളാണു മൂന്നാം തരത്തിൽപെട്ടിട്ടുള്ളതു്. കാളിദാസകവിതകളേയും മററും ഇക്കൂട്ടത്തിൽ ഗണിക്കാം. ധാരാളം പാൽ കിട്ടുകയില്ലെങ്കിലും, ഉള്ള പാൽ പ്രയാസംകൂടാതെ കറന്നെടുക്കാവുന്ന പശുക്കളോടാണു് ഒടുവിന്റെ കൃതികളെ സാദൃശ്യപ്പെടുത്തേണ്ടതു്." ചരിത്രനായകന്റെ സഹപാഠിയും ആപ്തമിത്രവുമായ മഹാകവി ഉള്ളൂർ പറയുന്നതു് ഇങ്ങിനെയാണു്:— "അന്തഃകരണത്തിന്റെ നിർവൃതിയാകുന്ന

കവിതയുടെ പരമപ്രയോജനമെങ്കിൽ, അതു് ഒട്ടുവിനെപ്പോലെ നൽകുവാൻ കഴിഞ്ഞിട്ടുള്ള ഭാഷാകവികൾ അധികംപേരില്ല. കറകളഞ്ഞതും കരടറെറതുമായ ഭാഷയിൽ പറയാനുള്ളതു് വളച്ചുകെട്ടുകൂടാതെ തന്മയത്വത്തോടുകൂടി ഭംഗിയായി പറയുക എന്ന ആ അതിദുഷ്കരമായ കർമ്മം അദ്ദേഹത്തെപ്പോലെ അടുത്ത കാലങ്ങളിൽ മററാക്കെങ്കിലും സാധിക്കുമായിരുന്നുവോ എന്നു സംശയമാണു്. ഫലിതംകൊണ്ടു കുട്ടകുലുക്കുന്ന വിദ്യ ഒന്നു അദ്ദേഹം വേറെയും അഭ്യസിച്ചിരുന്നു. കുഞ്ഞിക്കുട്ടൻതമ്പുരാൻ കുഞ്ചൻനമ്പിയാരായി വേഷം മാറിയാലത്തെ നിലയെന്തെന്നു് അദ്ദേഹം നമ്മെ പലപ്പോഴും അനുഭവപ്പെടുത്തിയിട്ടുണ്ടു്."

ഇങ്ങനെയുള്ള ഒരു സരസകവി ഇന്നും സാഹിത്യരസികന്മാരുടെ "കണ്ണിലുണ്ണി"യായിരിക്കുന്നതിൽ അത്ഭുതപ്പെടുവാനുണ്ടോ?

---

## ൨. ചെറുകഥകൾ

---

വർത്തമാനപ്പത്രങ്ങളിലും മാസികകളിലും കഥാപംക്തി അനുപേക്ഷണീയമായിത്തീർന്നിട്ടുള്ള ഒരു കാലഘട്ടമാണിതു്. ചെറുകഥകൾ സാഹിത്യലോകത്തിൽ ഗണനീയമായ ഒരു സ്ഥാനം കൈക്കലാക്കിക്കഴിഞ്ഞിട്ടുണ്ടു്. ഇങ്ങനെ ഇന്നു ലോകം മുഴുവൻ പ്രചരിച്ചുകഴിഞ്ഞിട്ടുള്ള ഖണ്ഡകഥാപ്രസ്ഥാനം ആദ്യമായി ആവിർഭവിച്ചതു് അമേരിക്കയിലാണെന്നാണു പറയപ്പെടുന്നതു്.

പുതുതായി കണ്ടുപിടിച്ച ഒരു ഭൂവിഭാഗത്തെ അധിവാസയോഗ്യമാക്കിത്തീക്കുന്നതിനുവേണ്ടി നിരന്തരമായി പരിശ്രമിച്ചുകൊണ്ടിരുന്ന അമേരിക്കക്കാക്ക് സാഹിത്യരംഗത്തിൽ പ്രവേശിച്ചു യഥേഷ്ടം വിഹരിക്കുന്നതിനുവേണ്ടിടത്തോളം സമയവും സൗകയ്യവും സിദ്ധിക്കാത്ത ഒരു കാലഘട്ടമുണ്ടായിരുന്നു. അന്നു "താക്കറെ" മുതലായ കാഥികന്മാരുടെ വലിയ വലിയ നോവലുകൾ വായിക്കുന്നതിനു സമയമില്ലാതിരുന്ന സ്വദേശീയരുടെ കഥാശ്രവണാസക്തിയെ ശമിപ്പിക്കുന്നതിനായി നത്താനിയൽ ഹാത്തോൺ, എഡ്ഗർ, അല്ലൻപോ തുടങ്ങിയ ചില സഹൃദയന്മാർ പുതുതായി കണ്ടുപിടിച്ചു പ്രചരിപ്പിച്ചു ഒന്നാണത്രെ ഖണ്ഡകഥാപ്രസ്ഥാനം. യാത്രാവസരങ്ങളിലോ ഹ്രസ്വങ്ങളായ വിശ്രമാവസരങ്ങളിലൊ വായിച്ചുതീക്കാവുന്ന വിധത്തിൽ ചുരുക്കി എഴുതപ്പെട്ടിരുന്ന ഈ ഖണ്ഡകഥകൾ കാലക്രമത്തിൽ പരിഷ്കൃതജനതതിയുടെ ശ്രദ്ധയെ ആകർഷിക്കുകയും അധികം താമസിയാതെ ആ പ്രസ്ഥാനം മററു രാജ്യങ്ങളിൽ പ്രചരിച്ചു തുടങ്ങുകയും ചെയ്തു. ഒരു സാഹിത്യവിഭാഗം എന്ന നിലയിൽ ചെറുകഥകൾ ൧൮൮൦-നു സമീപിച്ചു കാലത്തു മാത്രമെ ഇംഗ്ലണ്ടിൽ പരിപുഷ്ടിയെ പ്രാപിച്ചിട്ടുള്ളു." എന്നാണു ആംഗലസാഹിത്യത്തിൽ പണ്ഡിതനായ ഒരു നിരൂപകൻ അഭിപ്രായപ്പെട്ടിട്ടുള്ളതു്. മലയാളഭാഷയെ സംബന്ധിച്ചു പറയുകയാണെങ്കിൽ, ഈ പ്രസ്ഥാനം ഇവിടെ ആവിർഭവിച്ചിട്ടു് ഇനിയും അരശ്ശതാബ്ദം തികഞ്ഞിട്ടില്ല. ഒരു സാഹിത്യവിഭാഗമെന്ന

നിലയിൽ നമ്മുടെ ഇടയിൽ അത്ര ലബ്ധപ്രതിഷ്ഠമായി ത്തീൎന്നതു് ഈയിടയിൽ മാത്രമാണു്.

മലയാളഭാഷയിൽ ആദ്യമായി ഒരു ചെറുകഥയെഴുതിയതു് ആരാണെന്നുള്ളതിനെപ്പററി അഭിപ്രായഭേദമുണ്ടു്. എന്നാൽ ആദ്യകാഥികന്മാരിൽ പ്രധാനിയായ ഒരാൾ ഒട്ടുവിൽ കുഞ്ഞുകൃഷ്ണമേനവനായിരുന്നുവെന്നുള്ളതു തീൎച്ചതന്നെ. അദ്ദേഹത്തിൻെറ കഥകളെ ഇദത്തായാ പരാമർശിക്കുന്നതിനു മുൻപായി, ചെറുകഥകളെപ്പററി സാമാന്യമായി ചിലതൊക്കെ പറയുന്നതു്, വായനക്കാൎക്കു് പ്രമേയജ്ഞാനത്തിന്നു് പ്രയോജകീഭവിക്കുമെന്നു വിശ്വസിക്കുന്നു.

കഥയെഴുത്തിനെപ്പററി രണ്ടുതരം അഭിപ്രായക്കാരുണ്ടു്. കഥാരചനയുടെ ഉദ്ദേശ്യം ജീവിതത്തിൻെറ ചിത്രം വരയ്ക്കുന്നതാണെന്നു ഹെൻറിജെയിംസ് വാദിക്കുന്നു. നേരേ മറിച്ചു്, വായനക്കാരെ രസിപ്പിക്കുന്നതാണു് അതിൻെറ പ്രധാനോദ്ദേശ്യമെന്നു അലംഫോൻസ് ദാദേ അഭിപ്രായപ്പെടുന്നു. പൊതുജനങ്ങൾ ഇതിൽ ഏതുതരം കഥകളെയായിരിക്കും അധികം ഇഷ്ടപ്പെടുക, എന്നു പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ. വിജ്ഞാനത്തേക്കാൾ അധികമായി വിനോദത്തെയാണു് ജനങ്ങൾ സാഹിത്യത്തിൽനിന്നും കാംക്ഷിക്കുന്നതു്. എന്നുമാത്രമല്ല, ജീവിതത്തെ ചിത്രീകരിക്കുന്ന കഥയെഴുത്തു് മഹാകവി രവീന്ദ്രനാഥടാഗോറിനേപ്പോലെയുള്ള അപൂൎവ്വം ചിലൎക്കു മാത്രമേ സ്വാധീനമായി കാണുന്നുള്ളു. ഒട്ടുവിൻെറ കഥകൾ മുഴുവനും വായനക്കാരെ രസിപ്പിക്കത്തക്ക വിധത്തിലാണു് എഴുതപ്പെട്ടിട്ടുള്ളതു്. ഇതു

വായനക്കാരുടെ രുചിയെ കൂടുതലായി വിലമതിച്ചുകൊണ്ടല്ലാതെ, ജീവിതത്തിൻെറ ചിത്രം വരയ്ക്കുന്നതിനുള്ള അപേക്ഷകൊണ്ടായിരിക്കാൻ ഇടയില്ല. മലയാളഭാഷയിൽ ഖണ്ഡകഥാപ്രസ്ഥാനം തീരെ വിരളമായിരുന്ന ഒരു കാലത്താണു് ചരിത്രനായകൻ ആ കഥകളെഴുതിയതെന്നും, രവീന്ദ്രനാഥടാഗോറിൻെറ രംഗപ്രവേശത്തിനു മുൻപു കേരളത്തിലെന്നല്ല, ഭാരതത്തിൽ തന്നെ തത്താദൃശമായ* ഒരു കഥാകഥനരീതി ആരും സ്മരിക്കപോലും ചെയ്തിരുന്നില്ലെന്നുമുള്ള പരമാർത്ഥവും കൂടി ഈ അവസരത്തിൽ പ്രത്യേകം ഓർക്കേണ്ടതായിട്ടാണിരിക്കുന്നതു്.

കഥകളിൽ പ്ലോട്ടിനുവേണ്ടി കഷ്ടപ്പെടുന്ന ഒരു സമ്പ്രദായം പണ്ടുള്ള കഥാകാരന്മാർക്കുണ്ടായിരുന്നു. പ്ലോട്ടു് എന്ന പദത്തിൻെറ അർത്ഥത്തെപ്പററിയുള്ള തെറ്റിദ്ധാരണയാൽ, അക്കൂട്ടർ അതിനുവേണ്ടിത്തന്നെ വളരെ സമയം ചെലവാക്കുകയും ചെയ്തിരുന്നു. "വിസ്മയകരവും, അസാധാരണമായ സംഭവങ്ങളെക്കൊണ്ടു പരിപൂർണ്ണവും, ഉൽകൃഷ്ടപരിണാമവുമായ കഥാഘടന"മെന്നാണു് പ്ലോട്ടിനു് അവർ കല്പിച്ചു നിശ്ചയിച്ചിരുന്നു. ഇങ്ങനെയുള്ള കഥാഘടനത്തിനുവേണ്ടി പലപ്പോഴും അക്കൂട്ടർ അസംഭവ്യങ്ങളായ പല അംശങ്ങളേയും കഥകളിൽ കൂട്ടിച്ചേർക്കാൻ മടിച്ചിരുന്നില്ല." വാസ്തവം പറയുകയാണെങ്കിൽ, നിശ്ചിതമായ രൂപത്തോടുകൂടിയതും കാര്യകാരണബന്ധത്താൽ സംഘടിതവും ഏകബീജാങ്കുരവുമായ ഒരു കഥയാണു് പ്ലോട്ടെന്ന അഭിധാനം പ്രഖ്യാതമായിരിക്കുന്നതു്." എഡ്ഗർഅല്ലൻപോ എന്ന

* ടാഗോർകഥകളുടെ രീതിയിലുള്ള.

അമേരിക്കൻ കാഥികൻ ഒരിടത്തു് ഈവിധം പറഞ്ഞുകാണുന്നു:—"തുടരെത്തുടരെ സംഭവങ്ങളെ ഘടിപ്പിച്ചതുകൊണ്ടു് അതു പ്ലോട്ടാവുകയില്ല. ഒരു കുററമററ പ്ലോട്ടിൽനിന്നു് ഒരൊററ സംഭവംപോലും വേറെ മാററി വെയ്ക്കുകയോ സ്ഥാനം മാററിച്ചേക്കുകയോ ചെയ്താൽ അതു മുഴുവനും നശിച്ചുപോകും. ഈ പരിപൂർണ്ണാവസ്ഥ കഥകളിൽ സാധാരണ കാണാറില്ല. എന്നാലും അതു അസാദ്ധ്യമാണെന്നു വിചാരിച്ചുപോകരുതു്. പ്രായോഗികമായി പറയുകയാണെങ്കിൽ, മുഴുവൻ ഭാഗത്തിനും ഹാനിവരാതെ ഒരു ഭാഗംപോലും മാററുവാൻ പാടില്ലാത്തതിനെയാണു് ഒരു ഉത്തമമായ പ്ലോട്ടെന്നു പരിഗണിക്കേണ്ടതു്." ഈ തത്വം കുഞ്ഞുകൃഷ്ണമേനോൻ വേണ്ടപോലെ മനസ്സിലാക്കിയിരുന്നുവെന്നു് അദ്ദേഹത്തിൻെറ എല്ലാ ചെറുകഥകളും വിളിച്ചുപറയുന്നുണ്ടു്. തീരെ അസംഭവ്യങ്ങളായ യാതൊരു രംഗങ്ങളും അദ്ദേഹം തൻെറ കഥകളിൽ ഘടിപ്പിച്ചിട്ടില്ല. സങ്കല്പരാജ്യത്തിൽനിന്നുകൊണ്ടല്ല, യഥാർത്ഥലോകത്തിൽ ഇരുന്നുകൊണ്ടുതന്നെയാണു് ആ സഹൃദയൻ കഥകളെഴുതിയതു്. വായനക്കാരെ വിസ്മയാകുലരാക്കിത്തീർക്കുന്നതിനായി പരിശ്രമിച്ചുകൊണ്ടിരിക്കുന്നതിനിടയിൽ കാഥികൻ സംഭവ്യതയിൽനിന്നു ബഹുദൂരം അകന്നുപോകാത്തവിധം കഥകൾക്കു സംഭവ്യതാസീമയുമായി ശിഥിലമല്ലാത്ത ഒരു ബന്ധം ഉണ്ടായിരിക്കേണ്ടതു് അത്യാവശ്യമാണെന്നും അതില്ലെങ്കിൽ ചെറുകഥകൾ "അറബികഥക"ളുടെ കൊച്ചുസന്താനങ്ങളായിപ്പോകുമെന്നും കുഞ്ഞുകൃഷ്ണമേനോൻ മനസ്സിലാക്കിയിരുന്നു. അതിനു മാത്രമുള്ള തന്മയത്വം അദ്ദേഹത്തിൻെറ കഥകളിൽ

കാണാനുമുണ്ടു്. "മാലതി"യിൽ മാധവൻനായരുടേയും മാലതീദേവിയുടെയും വിദേശയാത്രാമദ്ധ്യേ യാദൃച്ഛികമായി അവർ തമ്മിൽ പിരിയുന്നതും ഭർത്താവിനെ പിരിയുമ്പോൾ ഗർഭിണിയായിരുന്ന മാലതീദേവി പല സ്ഥലങ്ങളിലും ചുററിത്തിരിഞ്ഞു് ഒടുവിൽ സ്വഗൃഹത്തിനടുത്തുള്ള ഒരു കുററിക്കാട്ടിൽവെച്ച് പ്രസവിക്കുന്നതും, പുലിയുടെ പിടിയിൽപെട്ടു മാതാവും മാതുലന്റെ കണ്ണിൽപെട്ട കുട്ടിയും ദൈവഗത്യാ രക്ഷപ്പെടുന്നതും, പിന്നെയും രണ്ടു കൊല്ലം കഴിഞ്ഞതിനു ശേഷം ഒരു ദിവസം ഭിക്ഷക്കാരിയുടെ നിലയിൽ മാലതീദേവിയും, ഗോസായിവേഷത്തിൽ മാധവൻനായരും വീട്ടിൽ വന്നുചേരുന്നതും, അതുപോലെ "ഒരു യോഗം" എന്ന ചെറുകഥയിൽ ഏതോ അക്രമം കാണിച്ച ഒരു മുഹമ്മദീയനെ മാതൃകായോഗ്യമായവിധം കഠിനമായി ശിക്ഷിച്ച വിവരമറിഞ്ഞു പ്രതീകാരബുദ്ധിയോടുകൂടി ഒത്തുചേർന്നു തന്നെ ചതിച്ചുകൊല്ലുവാൻ ഗൂഢാലോചന നടത്തുന്ന ഒരു യോഗത്തിൽ, ശക്തൻ തമ്പുരാൻ ഒരു ഹാജിയാരുടെ വേഷത്തിൽ മുഹമ്മദീയരുടെ ബന്ധു എന്ന നിലയിൽ ഹാജരായി "ഹള്ളാവിനേയും, നിബിയേയും കഴിഞ്ഞാൽ നമ്മൾ ബഹുമാനിക്കേണ്ടതു രാജ്യത്തെ രാജാവിനെയാണു്. ഈ രാജാവിനു ഇസ്ലാം വർഗ്ഗത്തോടു വിശേഷിച്ച് ഒരു ഈററയുള്ളതായി ഞങ്ങൾക്കു ബോദ്ധ്യം ഇല്ല. അങ്ങിനെയിരിക്കുമ്പോൾ, അയാളെ കൊല്ലണമെന്നുള്ള ആലോചനതന്നെ ദോഷമാണു്. അതു സാധിക്കുന്ന കാരിയവും അത്ര എളുപ്പമല്ല. സാധിച്ചാലും പടച്ചവനു പത്യമാവില്ല" എന്നും മററും യുക്തിവാദം

ചെയ്തു് ഒടുവിൽ ആ രാജ്യദ്രോഹികളെ കുടുക്കിലകപ്പെടുത്തുന്നതും മറ്റും സംഭവിക്കത്തക്ക സ്വദേശഭക്തികളുണ്ടോ എന്നു വല്ലവർക്കും തോന്നുന്നുണ്ടെങ്കിൽ അവർ ലോകത്തെപ്പറ്റി ഒന്നും അറിയാത്തവരാണെന്നു മാത്രമേ അതിനു് അർത്ഥമുള്ളൂ. ഇതിനേക്കാളും ദയനീയങ്ങളും ഭയാനകങ്ങളുമായ എത്ര എത്ര സംഭവങ്ങളാണു് ലോകത്തിൽ യഥാർത്ഥമായി നടന്നുകൊണ്ടിരിക്കുന്നതു് ?

പ്രവൃത്തിപരം, സ്വഭാവവിവരണപ്രധാനം, വസ്തുസ്ഥിതി പ്രതിപാദകം, യുക്തിവാദവിഷയകം എന്നിങ്ങനെ ഇതിവൃത്തത്തെ അടിസ്ഥാനമാക്കി കഥകളെ നാലായി തരം തിരിക്കാം. പ്രവൃത്തിപരമായ ചെറുകഥയിൽ കഥാപാത്രങ്ങളുടെ സ്വഭാവത്തെക്കാളും പ്രവൃത്തികൾക്കായിരിക്കും പ്രാധാന്യം. ഏതെങ്കിലും ഒരു ഭാഗം വായിച്ചുകഴിഞ്ഞാൽ "ഇതിനെത്തുടർന്നു് എന്താണു് സംഭവിക്കാൻ പോകുന്നതു്." എന്നുള്ള ഒരു ജിജ്ഞാസ വായനക്കാരിൽ ഉളവാകണം. "ഒരു നായകൻ, ഒരു നായിക, അവരുടെ ശുഭസമാഗമത്തെ പ്രതിരോധിക്കുന്ന ചില പാത്രങ്ങൾ അഥവാ സാഹചര്യങ്ങൾ, വിഘ്നങ്ങളുടെ ദൂരീകരണം, അഭീഷ്ടസിദ്ധി- എന്നിവയാണല്ലോ സാധാരണ കണ്ടുവരുന്ന കഥാഘടകങ്ങൾ." ഇത്തരം ശൃംഗാരപ്രധാനങ്ങളായ കഥകളെല്ലാംതന്നെ പ്രവൃത്തിപരങ്ങളായിരിക്കും. സമുദായം, രാഷ്ട്രം ആചാരം മുതലായവയെ സംബന്ധിക്കുന്ന പരിഷ്കാരങ്ങളും പ്രക്ഷോഭങ്ങളും പ്രമേയശികങ്ങളാകുന്നതിനു് ശൃംഗാരരസപ്രധാനങ്ങളായ കഥകളെക്കാളാണു് കൂടുതൽ സൗകര്യമുള്ളതു്. ജനസാമാന്യം അധികം ഇഷ്ടപ്പെടുന്നതും

ഇത്തരം കഥകളെയത്രേ. കുഞ്ഞുകൃഷ്ണമേനോൻ എഴുതിയിട്ടുള്ള കഥകളിലധികവും ശൃംഗാരരസത്തിന്ന് പ്രാധാന്യം കൊടുത്തു കാണുന്നത് ഇതുകൊണ്ടുതന്നെയായിരിക്കാം. "ഒടുവിൽ കുഞ്ഞുകൃഷ്ണമേനവന്റെ ചെറുകഥകൾ പ്രണയപരതന്ത്രരായ യുവജനങ്ങളുടെ ചേഷ്ടിതങ്ങളെ ഹൃദയംഗമമായി പ്രതിപാദിക്കുന്നു" എന്നാണ് ഒരു വിമശ്ശവിമർശകൻ അഭിപ്രായപ്പെട്ടിട്ടുള്ളത്. ഇത് അതിശയോക്തിയോ അതിസ്തുതിയോ അല്ലെന്ന് അദ്ദേഹമെഴുതിയ കല്യാണിക്കുട്ടി, ജാനു, നാരായണിക്കുട്ടി, മാലതി, കേളുണ്ണിമൂപ്പിൽ നായർ മുതലായ കഥകൾ വായിച്ചാലറിയാം.

സംഭവങ്ങൾ ചുരുക്കി, മാനസികവ്യാപാരങ്ങൾക്കു പ്രാധാന്യം കല്പിച്ച് മനുഷ്യസ്വഭാവത്തെ തെളിയിക്കുന്ന സ്വഭാവവിവരണപ്രധാനങ്ങളായ കഥകൾ മലയാളഭാഷയിൽ ഇനിയും ദുർല്ലഭങ്ങളായിട്ടാണിരിക്കുന്നത്. ടാഗോർകഥകളുടെ തർജ്ജമകളായി നമുക്കു കിട്ടിട്ടുള്ളവയിൽ ചിലതു ഇക്കൂട്ടത്തിൽ പെടുന്നു. ഇത്തരം കഥകൾ എഴുതുന്നതിനു മാത്രമല്ല, വായിച്ചു രസിക്കുന്നതിനും അസാമാന്യമായ സഹൃദയത്വം ഉണ്ടായാലേ സാധിക്കൂ. ടാഗോർകൃതികൾ വായിക്കുന്ന ചിലർ "ഇതിൽ എന്തൊരു രസമാണുള്ളത്?" എന്നു ചോദിച്ചു നെററി ചുളിക്കാറുണ്ടല്ലോ.

വസ്തുസ്ഥിതിപ്രതിപാദകങ്ങളായ കഥകളെഴുതുന്നതിനും വളരെ പ്രയാസമുണ്ട്. പ്രവൃത്തികൾക്കോ സ്വഭാവത്തിന്നോ പ്രാധാന്യം കല്പിക്കാതെ, "എന്തെങ്കി

ല്പ ഒരു കാലത്തിന്റെയോ ദേശത്തിന്റെയോ സമുദായത്തിന്റെ ബാഹ്യമോ ആഭ്യന്തരമോ ആയ അവസ്ഥയുടെയോ ദർശനീയമായ ഒരു വസ്തുവിന്റെയോ പ്രതീതി വായനക്കാരിൽ ഉളവാകത്തക്കവണ്ണം ചില സംഗതികൾ കാലക്രമത്തിൽ ആഖ്യാനം ചെയ്യുകയോ വർണ്ണിക്കുകയോ" ആണു് ഇത്തരം കഥകളുടെ സ്വഭാവം. വേങ്ങയിൽ കുഞ്ഞിരാമൻ നായനാരുടെ "ദ്വാരക" വായിച്ചാൽ ഇതിന്റെ ഒരു ഏകദേശജ്ഞാനം വായനക്കാർക്കു സിദ്ധിക്കുന്നതാണു്. ഇങ്ങനെയുള്ള കഥകളിൽ വസ്തുസ്ഥിതിയുടെ സമുദ്യോതനത്തിനായി ചില സംഭവങ്ങളും പാത്രങ്ങളും സ്വീകൃതമാകുന്നുണ്ടെങ്കിലും അവക്കു ഒരിക്കലും പ്രാധാന്യം നൽകപ്പെടാറില്ല. "ഒട്ടവിന്റെ ഒരു രാത്രി" എന്ന ചെറുകഥ ഈ ഇനത്തിൽ ഉൾപ്പെട്ടതാം. "ഗർഭിണിയായ സ്ത്രീയെ ബലി കഴിച്ചാൽ മാത്രമെ ഭഗവതി പ്രസാദിക്കയുള്ളു," എന്നുള്ള ചിലരുടെ വിശ്വാസത്തെ അപലപിക്കണമെന്നുള്ളതാണു് ഈ കഥയുടെ ഉദ്ദേശം. കേസരിയുടെ "ദ്വാരക"യെപ്പോലെതന്നെ "ഒരു രാത്രി"യും സ്വപ്നദർശനരൂപത്തിലാണു് എഴുതപ്പെട്ടിട്ടുള്ളതു്.

നിസ്സാരങ്ങളായ വല്ല തെളിവുകളെയും ആശ്രയിച്ചു ഭയങ്കരമായ കൊലപാതകത്തിന്റെയോ കവർച്ചയുടെയോ തുമ്പുകണ്ടുപിടിക്കുന്ന കുറ്റാന്വേഷണകഥകളെത്തന്നെയാണു് യുക്തിവാദകഥകളായി ഗണിച്ചിട്ടുള്ളതു്. യുക്തിക്കു പ്രാധാന്യം കല്പിച്ചു കുറ്റം തെളിയിക്കുന്നതുകൊണ്ടു യുക്തിവാദകഥകൾ എന്ന പേരു കല്പിച്ചു എന്നു മാത്രമേയുള്ളു. ഈ പ്രസ്ഥാനം മലയാള-

ത്തിൽ പ്രത്യക്ഷപ്പെട്ടിട്ട് വളരെക്കാലമായിട്ടില്ല. "സത്യം തെളിഞ്ഞു" എന്ന ചെറുകഥയിൽ, തീവണ്ടിയിൽ വെച്ചു നടന്ന ഒരു കൊലപാതകക്കേസ്സ് രാമുമേനോൻ തെളിയിച്ചതു സാധാരണ കുററാന്വേഷണകഥകളുടെ സമ്പ്രദായത്തിലാകയാൽ ഒടുവിന് അത്തരത്തിലുള്ള കഥാകഥനരീതി തീരെ അപരിചിതമായിരുന്നു എന്നു പറയാൻ നിവൃത്തിയില്ല. പക്ഷേ കാഥികൻ അതിലുപകരെ ശൃംഗാരം കുത്തിച്ചെലുത്തിക്കാണുന്നതിനാലും കുററാന്വേഷണത്തേക്കാൾ മററു വിഷയങ്ങൾക്ക് പ്രാധാന്യം കല്പിച്ചിട്ടുള്ളതിനാലും അതു് ഒരു വെറും "യുക്തിവാദകഥ"യാണെന്നു പറയാനും നിവൃത്തിയില്ല.

കഥകളുടെ വിഭാഗങ്ങളെപ്പററിയാണല്ലോ ഇതുവരെ പ്രതിപാദിച്ചതു്. അവയുടെ സ്വഭാവത്തെപ്പററിയും ചിലതൊക്കെ പറയാനുണ്ടു്. ഒരു ചെറുകഥയെ ആരംഭം, കഥാശരീരം, അവസാനം എന്നിങ്ങനെ മൂന്നായി ഭാഗിക്കാം. ഇവയിൽ ഓരോ ഭാഗവും ശരിയായിരുന്നാൽ മാത്രമേ കഥയ്ക്കു രസികത്വവും തന്മയത്വവും ഉണ്ടാവുകയുള്ളൂ. ആരംഭം നന്നായാൽ തന്നെ കാഥികൻ പകുതിയും ജയിച്ചു എന്നു പറയാം. "വായനക്കാരനോടു ഗ്രന്ഥകർത്താവിനെ പരിചയപ്പെടുത്തുന്ന എഴുത്തു്" എന്നാണു് കഥാരംഭത്തെപ്പററി ഒരാൾ പറഞ്ഞിട്ടുള്ളതു്. വായനക്കാരനു മുഷിച്ചിൽ തോന്നുന്നരീതിയിലാണു് കഥയുടെ പ്രാരംഭമെങ്കിൽ അതു മുഴുവൻ വായിച്ചു നോക്കുന്നതിനു സാധാരണ വായനക്കാർക്കു്, ക്ഷമയുണ്ടായിരിക്കയില്ലെന്നുള്ളതു നിശ്ചയമാണു്. അതുകൊണ്ടു കഥ ആരംഭിക്കുന്ന കാര്യത്തിൽ കാഥികൻ പ്ര

ത്യേകിച്ചും ശ്രദ്ധ പതിപ്പിക്കേണ്ടിയിരിക്കുന്നു. ൧. വിവരണത്തോടുകൂടി, ൨. സംഭാഷണത്തോടുകൂടി, ൩. ക്രിയാസംഭവങ്ങളിൽ നേരിട്ടുള്ള പ്രവേശനത്തോടുകൂടി; എന്നിങ്ങനെ ആരംഭം മൂന്നു തരത്തിലാകാം. ഇവയിൽ ഒന്നു മററതിനേക്കാൾ നല്ലത് എന്നു പറയാനില്ല. എങ്കിലും വിവരണത്തോടുകൂടിയ ആരംഭം മററുള്ളവയെ അപേക്ഷിച്ച് അല്പം "മുഷിപ്പ"നായിട്ടാണ് സാധാരണ കാണുന്നത്. സദുപദേശങ്ങളോ തത്വജ്ഞാനശകലങ്ങളോ ഉദ്ധരിച്ചുകൊണ്ടുള്ള വിവരണമാണെങ്കിൽ നിശ്ചയമായിട്ടും വായനക്കാരെ മുഷിപ്പിക്കും. സംഭാഷണത്തോടുകൂടിയതോ, നേരിട്ടു കഥാഗാത്രത്തെ സ്പർശിക്കുന്നതോ ആയ ആരംഭം വായനക്കാരുടെ ജിജ്ഞാസയെ തട്ടിയുണർത്തുന്നു. ചരിത്രനായകന്റെ കഥകളിലധികവും അഥവാ എല്ലാംതന്നെ വായനക്കാരെ ആകർഷിക്കത്തക്കവിധത്തിലാണ് ആരംഭിക്കപ്പെട്ടിട്ടുള്ളത്. "മദിരാശിയിൽ അതിവിശേഷമായ സർക്കസ് വന്നിട്ടുള്ള കാലമാണു" എന്നാരംഭിക്കുന്ന "വിചാരം തെററി" എന്ന കഥയും, "ബാംഗളൂരിൽനിന്നു രാത്രി പുറപ്പെട്ടു പ്രഭാതത്തോടുകൂടി മൈസൂരിലെത്തുന്ന തീവണ്ടിയുടെ ഒന്നാം ക്ലാസ്സ് മുറിയിൽ സുകുമാരിയും യൗവനയുക്തയുമായ ഒരു സ്ത്രീയുടെ മൃതശരീരം കാണപ്പെടുന്നു" എന്നാരംഭിക്കുന്ന "സത്യം തെളിഞ്ഞു" എന്ന കഥയും ഇതുപോലെ മററു പല കഥകളും ഇതിനുത്തമദൃഷ്ടാന്തമാണ്.

ആരംഭം നന്നായാൽ വായനക്കാരുടെ ശ്രദ്ധയെ ആകർഷിക്കാം. എന്നാൽ അവരെ രസിപ്പിക്കാനുതകുന്ന ഭാഗം കഥാശരീരമാണ്. അത്യാവശ്യമില്ലാത്ത ഭാ

ഗം വിസ്തരിച്ചു വൎണ്ണിക്കാതെയും എന്നാൽ പ്രതിപാദ്യമായ സംഗതികളിൽ ഒന്നുപോലും വിടാതെയും വളരെ ഔചിത്യത്തോടുകൂടി പ്രവൎത്തിക്കാൻ കഴിയാത്തവർ ഇക്കാൎയ്യത്തിൽ തോററുപോവുകയേയുള്ളു. വലിയ ഒരു നോവലായിരുന്നിട്ടുപോലും ഇന്ദുലേഖയിലെ പതിനെട്ടാമദ്ധ്യായം അനാവശ്യമായിപ്പോയി എന്നാണ് നിരൂപകന്മാർ അഭിപ്രായപ്പെടുന്നതു്. നോവലുകളുടെ കഥ ഇതാണെങ്കിൽ ചെറുകഥകളുടെ കാൎയ്യം പറയാനുണ്ടോ? സൂചനകൊണ്ടു കാൎയ്യം സാധിക്കാമെങ്കിൽ അതാണു ഉത്തമമായ മാൎഗ്ഗം. സ്വച്ഛപ്രധാനമായി, തന്മയത്വം വരുത്തുന്നതിനാണു കഥയെഴുത്തുകാരൻ ശ്രദ്ധിക്കേണ്ടതു്. ഇതു് അത്ര എളുപ്പമായ ഒരു ജോലിയല്ല. ചിലപ്പോൾ കഥയെഴുത്തുകാരൻ സ്വയം കഥാപാത്രമായിത്തീരേണ്ടിവരും. അതായതു കഥയിൽ താനുംകൂടി ഭാഗഭാക്കാണെന്നു വിചാരിച്ചാൽ മാത്രമേ തന്മയത്വത്തോടുകൂടി ആ ഭാഗം വിവരിക്കാൻ സാധിക്കയുള്ളു എന്നൎത്ഥം. ഒരു വിമൎശകൻ ഈ വിഷയത്തെപ്പററി അഭിപ്രായപ്പെടുന്നതു നോക്കുക;—

“ഒരു സംഭവം—മറെറന്തെങ്കിലുംകഥാവിഷയം—വിശ്വാസ്യമായിത്തീരണമെങ്കിൽ, കഥാകാരൻ സ്വാനുഭവമെന്ന ശാണത്തിന്മേൽ ഘൎഷണംചെയ്തു അതിനു മാററു കൂട്ടേണ്ടതാണു്. കഥാപാത്രങ്ങളുടെ അനുഭവം തന്റേതുപോലെ വിചാരിക്കുകയും അവയുടെ സൽഫലത്തിൽ നിഷ്കളങ്കമായി സന്തോഷിക്കുകയും ദുരന്തത്തിൽ സന്തപിക്കുകയും ചെയ്യുന്ന ഗ്രന്ഥകാരനു മാത്രമേ വിഷയം വിശ്വാസയോഗ്യമാക്കുവാൻ സാധിക്കയുള്ളു.

കഥ സ്വ കപോലകല്പിതമാണെങ്കിലും, അദ്ദേഹം അത്ര യഥാൎത്ഥമെന്നപോലെ കരുതി തജ്ജന്യമായ ക്ഷോഭങ്ങൾ സ്വാന്തൎഭാഗത്തിൽ അനുഭവിച്ചശേഷമാണു് കഥനം ആരംഭിക്കേണ്ടതു്. ദുഷ്ഷന്തൻ ശകുന്തളയെ തിരസ്കരിക്കുന്ന ഘട്ടം എഴുതിയപ്പോൾ നിശ്ചയമായി മഹാകവി കാളിദാസൻ കണ്ണുനീർ പൊഴിച്ചിട്ടുണ്ടായിരിക്കണം. ശോകസംഭ്രാന്തിയെന്തെന്നു ശ്രീരാമനോടൊപ്പം ധരിച്ചിട്ടുള്ള ഒരു ദിവ്യകവിക്കുമാത്രമേ "ഉത്തരരാമചരിതം" നിൎമ്മിക്കുവാൻ സാധിക്കുകയുള്ളൂ. പ്രതാപവാനായിരുന്ന ലിയർരാജാവു് നിൎഘൃണകളായ സ്വപുത്രികളുടെ കൃതഘ്നതാകഠാരം ഭേദിച്ചു് ഹൃദയം തകൎന്നവനായി കൂരിരുട്ടത്തു പെരുംമഴയിൽ ഭ്രാന്തനെപ്പോലെ ഉഴറി നടക്കുന്നതു വായിക്കുമ്പോൾ ഏതൊരുവന്റെ മനസ്സാണു് ക്ഷുബ്ധമാകാത്തതു്? ആ ഘട്ടം എഴുതിയപ്പോൾ തത്തുല്യമായ ക്ഷോഭം കവിയും അനുഭവിച്ചിട്ടുണ്ടായിരിക്കും. അപ്രകാരംതന്നെ, ഖണ്ഡകഥാകാരനും സംഭവങ്ങൾ മിഥ്യയോ തഥ്യമോ എന്നു ചിന്തകൂടാതെ, സ്വസങ്കല്പജങ്ങളായ പാത്രങ്ങളുടെ അനുഭവത്തിൽ അംശഭാക്കാവുകയും കാവ്യഗുണത്തിനനുരൂപമായി ആഖ്യാനം നിൎവഹിക്കുകയും ചെയ്താൽമാത്രമേ കഥയ്ക്കു രസസ്ഫൂൎത്തിയുണ്ടാകയുള്ളൂ.

കല്യാണിക്കുട്ടി, കേളുണ്ണിമൂപ്പിൽ നായർ, ജാനു, സരോജിനിഭായി മുതലായ കഥകൾ ശ്രദ്ധിച്ചു വായിക്കുന്ന ഒരാൾ അവയിലെ നായികാനായകന്മാരുടെ അനുഭവങ്ങളെ വിവരിച്ച കാഥികൻ, അതെല്ലാം സ്വന്തം അനുഭവങ്ങളിൽനിന്നു ധരിച്ചു എഴുതിയിരിക്കയാണെന്നു ബലമായി സംശയിച്ചുപോകാതിരിക്കയില്ല. അത്രമാ

ത്രം ഹൃദയസ്പൃക്കായരീതിയിൽ ഏററവും തന്മയത്വ
ത്തോടുകൂടിയാണ്, കുഞ്ഞുകൃഷ്ണമേനോൻ അവയിലെ
കഥാശരീരത്തെ രൂപവൽകരിച്ചിട്ടുള്ളത്. കേളുണ്ണി
മൂപ്പിൽ നായർ എന്ന കഥയിലെ പാത്രങ്ങളായ നാണി
ക്കുട്ടി, കുഞ്ഞിഅമ്മ എന്ന സ്ത്രീരത്നങ്ങളുടെ അനുഭവങ്ങ
ളെ വിവരിച്ചിട്ടുള്ള ഭാഗം വായിക്കുന്ന അവസരത്തിൽ
കണ്ണുനീർ പൊഴിക്കാതിരിക്കാൻ ഹൃദയമുള്ളവർക്ക് സാ
ധിക്കുമെന്ന തോന്നുന്നില്ല. "ജാനു"വിന്റെ കഥയും
ഇതുപോലെതന്നെ. കഥാനിർവ്വഹണം അതിന്റെ മൂർദ്ധ
ന്യദശയിലേയ്ക്കു അടുത്തുകൊണ്ടിരിക്കുമ്പോഴും കഥാശ
രീരവുമായി പറയത്തക്ക ബന്ധമൊന്നുമില്ലാത്ത വല്ല നി
സ്സാരവിഷയങ്ങളേയും ഇടയ്ക്കു വലിച്ചിഴച്ചുകൊണ്ടു
വന്ന് നീട്ടി നീട്ടി വർണ്ണിച്ചു വായനക്കാരുടെ ക്ഷമയെ പ
രീക്ഷിക്കുന്ന രീതി ചരിത്രനായകൻ ഒരു കഥയിലും പ്ര
യോഗിച്ചിട്ടില്ലെന്നുതന്നെ പറയാം. ഒട്ടുവിന്റെ കഥാ
ശരീരങ്ങളെല്ലാം മനോമോഹനങ്ങളും അത്യന്തം ഹൃദയാ
കർഷകങ്ങളുമായിത്തീർന്നിട്ടുള്ളതും ഇതുകൊണ്ടുതന്നെ
യാണ്.

ആരംഭം, കഥാശരീരം എന്നീ വിഷയങ്ങളിൽ വി
ജയശ്രീ പരിലാളിതനായി നാം കണ്ട ചരിത്രനായകൻ,
"അവസാന"ത്തെ സംബന്ധിച്ച്, അത്രതന്നെ അഭിന
ന്ദനീയമല്ലാത്ത ഒരു മാർഗ്ഗത്തിൽ കൂടിയാണു സഞ്ചരി
ച്ചുകാണുന്നതെന്നു ഇനിപറയാതിരിക്കാൻ നിവൃത്തി
യില്ല. വാസ്തവം പറയുകയാണെങ്കിൽ കഥയുടെ ആ
രംഭത്തേപ്പോലെ തന്നെ ശ്രദ്ധേയമായ ഒരു ഭാഗമാണ്
അവസാനവും. പ്രധാനമായ ഉദ്ദേശ്യം നിർവ്വഹിക്കപ്പെ

ട്ടുകഴിഞ്ഞാൽ ഉടനെ കഥ അവസാനിപ്പിക്കയാണു വേണ്ടതു്. പിന്നീടുള്ള വിവരണം അരസികതയുടെ ലക്ഷണമായിരിക്കും. ഒരു ചിത്രകാരൻ തന്റെ ചിത്രത്തിൽ പ്രധാനമായ ഭാഗങ്ങൾ മാത്രം രേഖപ്പെടുത്തി, ശേഷമുള്ളവ സന്ദർശകന്റെ ഭാവനാദൃഷ്ടിക്കായി വിട്ടുകൊടുക്കുന്നതുപോലെയായിരിക്കണം കഥാനിർവ്വഹണം. "നിർവ്വഹണം എന്നു വെച്ചാൽ എല്ലാ സംശയങ്ങളുടേയും നിവാരണവും ആഖ്യാനത്തിന്റെ സമാപനവും വക്താവും അനുവാചകനും തമ്മിലുള്ള ബന്ധത്തിന്റെ വിച്ഛേദനവുമാകുന്നു" എന്നാണു് ഒരു നിരൂപകൻ അഭിപ്രായപ്പെട്ടിട്ടുള്ളതു്. ഇതു് സംക്ഷിപ്തവും പരിമിതവുമായില്ലെങ്കിൽ കഥയുടെ ഓജസ്സു ക്ഷയിച്ചുപോകും. പേരുകേട്ട കഥയെഴുത്തുകാരൊക്കെ ഇക്കാര്യത്തിൽ പ്രത്യേകം ശ്രദ്ധ പതിപ്പിച്ചിട്ടുള്ളതായി കാണാം. ഉദാഹരണത്തിനു നമുക്കു ടാഗോറിനെത്തന്നെ എടുക്കാം. കഥാരചനകൊണ്ടുദ്ദേശിക്കപ്പെട്ട കാര്യം സാധിച്ചുകഴിഞ്ഞാൽ പിന്നെ, അദ്ദേഹം ഒരക്ഷരംപോലും ശബ്ദിക്കാറില്ല. "മൂകയായ 'സുഭ'യെ മാതാപിതാക്കന്മാർ തന്ത്രം പ്രയോഗിച്ചു് ഒരാളെക്കൊണ്ടു വേളികഴിപ്പിച്ചശേഷം അവളുടെ ഭർത്താവു് അവൾ മൂകയാണെന്നു മനസ്സിലാക്കുന്നു. സുഭ ഏറെത്താമസിയാതെ ആത്മഹത്യ ചെയ്യുന്നു. എന്നിട്ടു് എന്തു സംഭവിച്ചു? "സുഭ"യുടെ ഭർത്താവു് പുനർവ്വിവാഹം ചെയ്തു. ഇത്തവണയുണ്ടായ പരീക്ഷയിൽ തന്റെ കണ്ണെന്നപോലെ കാതും അയാൾ ഉപയോഗിച്ചു." കഥയും അവസാനിച്ചു; പുനർവ്വിവാഹത്തിന്റെ ചടങ്ങുകളോ ദ്വിതീയപത്നിയെക്കുറിച്ചുള്ള വൃത്താന്ത-

ങ്ങളോ യാതൊന്നുംതന്നെ വർണ്ണിക്കപ്പെട്ടിട്ടില്ല. ഈ കഥക്കു് അവ ആവശ്യവുമില്ല. 'നിധി' എന്ന കഥയിൽ മൃത്യുഞ്ജയൻ ഒരു പഴയഗ്രന്ഥത്തിൽ പറയപ്പെട്ടിട്ടുള്ള നിക്ഷിപ്തധനം കണ്ടെടുക്കുവാൻ ശ്രമിക്കുന്നു. അത്ഭുതകരങ്ങളായ പലേ അനുഭവങ്ങൾക്കുശേഷം ധനത്തിലുള്ള അയാളുടെ ആശ ഇല്ലാതാവുന്നു. അപ്പോൾ അയാൾ എന്തു ചെയ്യുന്നു? "മൃത്യുഞ്ജയൻ ആ ഗ്രന്ഥത്തെ തുണ്ടുതുണ്ടായിക്കീറി ആ കിണററിലേക്കു എറിഞ്ഞുകളഞ്ഞു." അത്രമാത്രം. അയാൾ പിന്നീടു് കാലക്ഷേപം ചെയ്തതെങ്ങനെയായിരുന്നോ, അയാൾ സ്വരാജ്യത്തേക്കു മടങ്ങിപ്പോയോ ഇല്ലയോ എന്നോ ടാഗോർ നമ്മോടു് പറയുന്നില്ല. പറയേണ്ട ആവശ്യവുമില്ല. 'പ്രായശ്ചിത്തം' എന്ന ടാഗോർ കഥയിൽ ശീമയിൽനിന്നു് തിരിച്ചെത്തിയ അനാഥബന്ധുവിനെ വീണ്ടും ജാതിയിൽ ചേർക്കുവാനുള്ള ചടങ്ങുകൾ നടന്നുകൊണ്ടിരിക്കുന്നു. അനുഷ്ഠാനങ്ങളവസാനിക്കാറായപ്പോൾ അനാഥബന്ധു ഇംഗ്ലണ്ടിൽവച്ചു് വിവാഹംചെയ്ത മദാമ്മ ആ സദസ്സിൽ പൊട്ടുന്നനവെ ആവിർഭവിക്കുന്നു. "ആ ആംഗ്ലേയയുവതി കുതിച്ചുചെന്നു് അവനെ ഗാഢമായി ആശ്ലേഷിച്ചു് താംബൂലചർവ്വണത്താൽ ചൊകപ്പു് നിഴലിച്ച കവിൾത്തടത്തിൽ ഒന്നു് മുത്തമിട്ടു." എന്നിട്ടോ? "അന്നു പ്രായശ്ചിത്തത്തെ സംബന്ധിച്ചുള്ള സ്മാർത്തവിചാരം ആ സദാമണ്ഡപത്തിലുണ്ടായില്ല." ഈ വാക്യത്തോടെ കഥ അവസാനിക്കുന്നു. അനാഥബന്ധുവിന്റെ ധർമ്മപത്നിയായ വിന്ധ്യവാസിനി അനന്തരം എന്തു ചെയ്തുവെന്നോ അനാഥബന്ധുവിന്റെ ആയുശ്ശേഷം എങ്ങനെ ന

യിക്കപ്പെട്ടുവെന്നോ കഥാകാരൻ സൂചിപ്പിക്കുകപോലും ചെയ്യുന്നില്ല. മദാമ്മയുടെ വരവും ചുംബനവുമാണു് ടാഗോർ നമ്മുടെ മനസ്സിൽ പ്രതിഷ്ഠിക്കുവാനുദ്ദേശിച്ച സംഗതി. അതു കഴിഞ്ഞയുടനെ അദ്ദേഹം ആഖ്യാനത്തിനു് പൂർണ്ണവിരാമമിടുന്നു."

കുററാന്വേഷണത്തിനും യുക്തിവാദത്തിനും പ്രാധാന്യം കല്പിക്കുന്ന കഥകളിൽ മാത്രം ചിലപ്പോൾ കഥാവസാനത്തിൽ ചില വ്യാഖ്യാനങ്ങളും വിവരണങ്ങളും പൂർവ്വകഥാപ്രസംഗങ്ങളും ആവശ്യമായി വന്നേക്കാം. മറെറല്ലാതരം കഥകളിലും നിർവ്വഹണസന്ധി പരിമിതവും സംക്ഷിപ്തവുമായിരിക്കേണ്ടതു് അത്യാവശ്യമാകുന്നു. ഇക്കാര്യത്തിൽ ശ്രദ്ധ പതിപ്പിക്കാതിരുന്നതുനിമിത്തം ഒട്ടുവിൻെറ കഥകളെല്ലാം ഒരു ഓജസ്സില്ലാത്തനിലയിൽ പതിഞ്ഞ മട്ടിലാണവസാനിക്കുന്നതു്. കുളത്തിൻെറ നടുക്കൊരു കല്ലെടുത്തെറിഞ്ഞാൽ അതിൻെറ അലകൾ വളരെദൂരം കരയിൽ ചെന്നു തട്ടുന്നതുപോലെ, കഥാനിർവ്വഹണം കഴിഞ്ഞാൽ അതിനെപ്പററിയുള്ള വിചാരതരംഗപരമ്പരകൾ വായനക്കാരുടെ മനസ്സിൽ കുറെ നേരത്തേക്കെങ്കിലും കിടന്നു കളിയാടിക്കൊണ്ടിരിക്കത്തക്കവിധം അവസാനിപ്പിച്ചിരുന്നെങ്കിൽ, ഒട്ടുവിൻെറ കഥകൾ ഇപ്പോഴത്തേക്കാൾ കൂടുതൽ ആകർഷകങ്ങളായിത്തീരുമായിരുന്നു എന്നുള്ളതു നിസ്സംശയമാണു്.

പരസ്പരസമാഗമത്തിനുവേണ്ടി അനവധി കഷ്ടപ്പാടുകൾ അനുഭവിച്ചതിനുശേഷം ഒന്നിച്ചുചേരുന്ന കാമിനീകാമുകന്മാർ വിവാഹം കഴിച്ചു സുഖമായി ജീവിതം

ങ്ങളോ യാതൊന്നുംതന്നെ വർണ്ണിക്കപ്പെട്ടിട്ടില്ല. ഈ കഥക്ക് അവ ആവശ്യവുമില്ല. 'നിധി' എന്ന കഥയിൽ മൃത്യുഞ്ജയൻ ഒരു പഴയഗ്രന്ഥത്തിൽ പറയപ്പെട്ടിട്ടുള്ള നിക്ഷിപ്തധനം കണ്ടെടുക്കുവാൻ ശ്രമിക്കുന്നു. അത്ഭുതകരങ്ങളായ പല അനുഭവങ്ങൾക്കുശേഷം ധനത്തിലുള്ള അയാളുടെ ആശ ഇല്ലാതാവുന്നു. അപ്പോൾ അയാൾ എന്തു ചെയ്യുന്നു? "മൃത്യുഞ്ജയൻ ആ ഗ്രന്ഥത്തെ തുണ്ടുതുണ്ടായി കീറി ആ കിണററിലേക്കു എറിഞ്ഞുകളഞ്ഞു." അത്രമാത്രം. അയാൾ പിന്നീട് കാലക്ഷേപം ചെയ്തതെങ്ങനെയാണെന്നോ അയാൾ സ്വരാജ്യത്തേക്കു മടങ്ങിപ്പോയോ ഇല്ലയോ എന്നോ ടാഗോർ നമ്മോടു പറയുന്നില്ല. പറയേണ്ട ആവശ്യവുമില്ല. 'പ്രായശ്ചിത്തം' എന്ന ടാഗോർ കഥയിൽ ശീമയിൽനിന്ന് തിരിച്ചെത്തിയ അനാഥബന്ധുവിനെ വീണ്ടും ജാതിയിൽ ചേർക്കുവാനുള്ള ചടങ്ങുകൾ നടന്നുകൊണ്ടിരിക്കുന്നു. അനുഷ്ഠാനങ്ങളവസാനിക്കാറായപ്പോൾ അനാഥബന്ധു ഇംഗ്ലണ്ടിൽവെച്ചു വിവാഹംചെയ്ത മദാമ്മ ആ സഭയിൽ പൊടുന്നനവെ ആവിർഭവിക്കുന്നു. "ആ ആംഗ്ലേയയുവതി കുതിച്ചുചെന്ന് അവനെ ഗാഢമായി ആശ്ലേഷിച്ച് താംബൂലചർവ്വണത്താൽ ചൊകപ്പ് നിഴലിച്ച കവിൾത്തടത്തിൽ ഒന്ന് മുത്തമിട്ടു." എന്നിട്ടോ? "അന്നു പ്രായശ്ചിത്തത്തെ സംബന്ധിച്ചുള്ള സ്മാർത്തവിചാരം ആ സഭാമണ്ഡപത്തിലുണ്ടായില്ല." ഈ വാക്യത്തോടെ കഥ അവസാനിക്കുന്നു. അനാഥബന്ധുവിന്റെ ധർമ്മപത്നിയായ വിന്ധ്യവാസിനി അനന്തരം എന്തു ചെയ്തുവെന്നോ അനാഥബന്ധുവിന്റെ ആയുശ്ശേഷം എങ്ങനെ ന

യിക്കപ്പെട്ടുവെന്നോ കഥാകാരൻ സൂചിപ്പിക്കുകപോലും ചെയ്യുന്നില്ല. മദാമ്മയുടെ വർഗ്ഗവും ചുംബനവുമാണു് ടാഗോർ നമ്മുടെ മനസ്സിൽ പ്രതിഷ്ഠിക്കുവാനുദ്ദേശിച്ച സംഗതി. അതു കഴിഞ്ഞയുടനെ അദ്ദേഹം ആഖ്യാനത്തിനു് പൂർണ്ണവിരാമമിടുന്നു."

കുററാന്വേഷണത്തിനും യുക്തിവാദത്തിനും പ്രാധാന്യം കല്പിക്കുന്ന കഥകളിൽ മാത്രം ചിലപ്പോൾ കഥാവസാനത്തിൽ ചില വ്യാഖ്യാനങ്ങളും വിവരണങ്ങളും പൂർവ്വകഥാപ്രസംഗങ്ങളും ആവശ്യമായി വന്നേക്കാം. മറെറല്ലാതരം കഥകളിലും നിർവ്വഹണസന്ധി പരിമിതവും സംക്ഷിപ്തവുമായിരിക്കേണ്ടതു് അത്യാവശ്യമാകുന്നു. ഈ കാര്യത്തിൽ ശ്രദ്ധ പതിപ്പിക്കാതിരുന്നതുനിമിത്തം ഒട്ടുവിൻെറ കഥകളെല്ലാം ഒരു ഓജസ്സില്ലാത്ത നിലയിൽ പതിഞ്ഞ മട്ടിലാണവസാനിക്കുന്നതു്. കുളത്തിൻെറ നടുക്കൊരു കല്ലെടുത്തെറിഞ്ഞാൽ അതിൻെറ അലകൾ ഒട്ടുദൂരം കരയിൽ ചെന്നു തട്ടുന്നതുപോലെ, കഥാനിർവ്വഹണം കഴിഞ്ഞാൽ അതിനെപ്പററിയുള്ള വിചാരതരംഗപരമ്പരകൾ വായനക്കാരുടെ മനസ്സിൽ കുറെ നേരത്തേക്കെങ്കിലും കിടന്നു കളിയാടിക്കൊണ്ടിരിക്കത്തക്കവിധം അവസാനിപ്പിച്ചിരുന്നെങ്കിൽ, ഒട്ടുവിൻെറ കഥകൾ ഇപ്പോഴത്തേക്കാൾ കൂടുതൽ ആകർഷകങ്ങളായിത്തീരുമായിരുന്നു എന്നുള്ളതു നിസ്സംശയമാണു്.

പരസ്പരസമാഗമത്തിനുവേണ്ടി അനവധി കഷ്ടപ്പാടുകൾ അനുഭവിച്ചതിനുശേഷം ഒന്നിച്ചു ചേരുന്ന കാമിനീകാമുകന്മാർ വിവാഹം കഴിച്ചു സുഖമായി ജീവിതം

കഴിച്ചുകൂട്ടുമെന്നല്ലാതെ ആർക്കും അറിയാമെന്നിരിക്കെ, വിവാഹഘോഷത്തെ വർണ്ണിക്കുന്നതിനും സദ്യയുടെ വിഭവങ്ങളെ വിവരിക്കുന്നതിനും മററുമായി കാഥികൻ പുറപ്പെടുന്നതു് ഒരുവക സാഹസംതന്നെയാണ്. "സത്യം തെളിഞ്ഞു" എന്ന കഥയിൽ രാമുമേനവൻെറ ഉത്സാഹത്താൽ കൊലക്കുററം തെളിയുകയും കുററക്കാരെ ശിക്ഷിക്കുകയും ചെയ്യുന്നതോടുകൂടി കഥ അവസാനിക്കുന്നു. എന്നാൽ മഹാരാജാവിൻെറ നിർബ്ബന്ധപ്രകാരം കേശവക്കുറുപ്പ് മൈസൂരിൽ സ്ഥിരതാമസം തുടങ്ങിയതും മുപ്പത്താറുവയസ്സു പ്രായമുള്ള അമ്മുക്കുട്ടിഅമ്മയിൽ അദ്ദേഹത്തിനു രണ്ടു പെൺകുട്ടികൾ ജനിച്ചതും അവരെല്ലാവരുംകൂടി സുഖമായി കാലം കഴിച്ചുകൂട്ടിയതുംകൂടി വർണ്ണിച്ചതിനുശേഷം മാത്രമേ മേനോൻ ആ കഥയ്ക്കു പൂർണ്ണവിരാമമിട്ടു കാണുന്നുള്ളു. ഇതുപോലെ "കല്യാണിക്കുട്ടി"യുടെ അവസാനത്തിൽ, "സംബന്ധം തുടങ്ങിയ ഉടനെ കല്യാണിക്കുട്ടിക്കു ഗർഭമുണ്ടായതും തുലാമാസത്തിലെ മകംനാളിൽ തേജോരൂപിണിയായ ഒരു പെൺകുട്ടിയെ പ്രസവിച്ചതും മററും" പറയേണ്ടതു അത്യാവശ്യമാണെന്നാണു അദ്ദേഹത്തിൻെറ അഭിപ്രായം. മാത്രമല്ല, "ഈ ദമ്പതിമാർ ഇനിയും അനേകം സന്താനങ്ങളുടെ മാതാപിതാക്കന്മാരായി സൗഖ്യത്തോടുംകൂടി ചിരകാലം ഭൂമിയെ അലങ്കരിക്കുമാറാകട്ടെ," എന്നു് ആശംസിക്കയുംകൂടി ചെയ്തതിനുശേഷമാണു് അദ്ദേഹം ആ കഥ അവസാനിപ്പിച്ചിട്ടുള്ളതു്. "ജാനു"വിലാകട്ടെ, "രാജാവിൻെറ നിർബ്ബന്ധത്താൽ സംബന്ധം രാമനാഥപുരത്തു വെച്ചുതന്നെ നടത്താൻ തീർച്ചപ്പെടുത്തുകയും

നാഗസ്വരം, പട്ടണപ്രവേശം, ബ്രാഹ്മണസദ്യ, ദക്ഷിണ മുതലായ ചടങ്ങുകളോടുകൂടി വളരെ കോലാഹലമായി കഴിയുകയും ചെയ്തു" എന്നു പറഞ്ഞതുകൊണ്ടും തൃപ്തിപ്പെടാതെ, കാഥികൻ ദമ്പതിമാരോടുകൂടി ശയ്യാഗൃഹത്തിൽ പ്രവേശിച്ച് നായകനായ കുഞ്ഞിക്കുറുപ്പിനെക്കൊണ്ടു ഒരു ശ്ലോകവും കൂടി ചൊല്ലിച്ചതിനുശേഷമേ, അവരെ യഥേഷ്ടം സല്ലപിക്കാൻ സമ്മതിക്കുന്നുള്ളൂ. ഈ വക അനാവശ്യവിവരണങ്ങൾ കഥകളുടെ ജീവചൈതന്യത്തെ സാരമായ വിധത്തിൽ ബാധിക്കുന്നുണ്ടെന്ന് ആ സരസകാഥികൻ ഓർക്കാതെപോയതു കഷ്ടംതന്നെ!

മാലതി, കല്യാണിക്കുട്ടി, ജാനു, നാരായണിക്കുട്ടി, കേളുണ്ണിമൂപ്പിൽനായർ, സരോജിനീഭായി, കുട്ടിരാമപ്പണിക്കർ, വിചാരംതെററി, ഒരു രാത്രി, സത്യം തെളിഞ്ഞു, ഞാൻ ബ്രഹ്മരക്ഷസ്സായത്, ഒരു യോഗം, കൌമുദി എന്നു തുടങ്ങിയ പത്തിരുപതു ചെറുകഥകൾ ചരിത്രനായകൻ പല അവസരങ്ങളിലായി എഴുതീട്ടുണ്ട്. മാലതി എട്ടദ്ധ്യായമുള്ള ഒരു കഥയാണ്. അതു പ്രത്യേക പുസ്തകരൂപത്തിൽ പ്രസിദ്ധീകരിച്ചിട്ടുണ്ട്. കല്യാണിക്കുട്ടി, ജാനു, നാരായണിക്കുട്ടി, കേളുണ്ണിമൂപ്പിൽനായർ എന്ന കഥകൾ കൂട്ടിച്ചേർത്തു "നാലുകഥകൾ" എന്ന പേരിൽ പുസ്തകരൂപത്തിലാക്കിയിട്ടുമുണ്ട്. മററുള്ളവയെല്ലാം അന്നു പ്രസിദ്ധീകരിച്ച പത്രങ്ങളിലും മാസികകളിലുമായി മറഞ്ഞുകിടക്കുകയാണ്. കുഞ്ഞുകൃഷ്ണമേനവന്റെ സാഹിത്യരസികത്വത്തെ ഈയിടെ ആളുകൾ കൂടുതലായി ബഹുമാനിച്ചു തുടങ്ങിയിട്ടുള്ളതിനാൽ, അങ്ങുമിങ്ങുമായി ചിന്നിച്ചിതറിക്കിടക്കുന്ന ആ കഥകളും,

താമസിയാതെ പുസ്തകരൂപത്തിൽ പ്രത്യക്ഷപ്പെടുമെന്നു നമുക്കു വിശ്വസിക്കാം.

കഥകൾ വായിക്കാൻ ജനങ്ങൾക്കു പ്രത്യേകമായ ഒരാസക്തി കാണുന്നുണ്ടു്. കൊച്ചുകുട്ടികൾപോലും കഥ കേൾക്കാനും വായിക്കാനും ഇഷ്ടപ്പെടുന്നു. കഥാപാരായണം രസാവഹമായ ഒരു വിനോദമാണെന്നുള്ളതാണു് ഈ പ്രത്യേകതയ്ക്കു കാരണം. എന്നാൽ കഥയെഴുത്തു്—വിശേഷിച്ചും വായനക്കാരെ ആകർഷിക്കത്തക്ക സരസമായ കഥയെഴുത്തു്—അത്ര ക്ഷിപ്രസാദ്ധ്യമല്ല. പഴഞ്ചൻ രീതിയിലുള്ള കഥാകഥനസമ്പ്രദായം ആർക്കും പിടിക്കാത്തതായിത്തീൎന്നിട്ടുള്ള ഇക്കാലത്തുംകൂടി, പത്തുമുപ്പതു കൊല്ലത്തെ പഴക്കമുള്ള ഒട്ടുവിന്റെ ചെറുകഥകൾ സഹൃദയന്മാരെ രസിപ്പിച്ചുകൊണ്ടുതന്നെയാണിരിക്കുന്നതു്. ഭാഷാമാധുര്യം മാത്രമല്ല ഇതിനു കാരണം. കഥാരംഭത്തിൽതന്നെ വായനക്കാരുടെ ജിജ്ഞാസയെ തട്ടിയുണർത്തി, അവസാനംവരെ അതിനെ ശമിപ്പിക്കാതെ നീട്ടിക്കൊണ്ടുപോകുന്ന പരിണാമഗുപ്തി എന്ന പ്രധാനഗുണംകൂടി ആ കഥകളുടെ രസികത്വത്തിനു കാരണമായി നില്ക്കുന്നുണ്ടു്. വളച്ചുകെട്ടോ കാഠിന്യമോ ഇല്ലാത്ത ലളിതങ്ങളായ ചെറുവാക്യങ്ങളാണു അദ്ദേഹം തന്റെ കഥകളിൽ ആദ്യവസാനം ഉപയോഗിച്ചിട്ടുള്ളതു്. അക്കാലത്തു രസികരഞ്ജിനി, വിദ്യാവിനോദിനി, രാമാനുജൻ, ഭാഷാപോഷിണി മുതലായ മാസികകളുടെ പുതിയ ലക്കങ്ങൾ കൈയിൽ കിട്ടിയാൽ, വായനക്കാർ ഒന്നാമതായി നോക്കാറുണ്ടായിരുന്നതു്, "ഒട്ടുവിന്റെ ചെറുകഥ വല്ലതുമുണ്ടോ" എന്നായിരുന്നുവത്രെ! പേന എടുത്തു പൊക്കാവുന്നവരെല്ലാം ചെറുകഥയെഴു

ത്തുകാരായിത്തീൎന്നിട്ടുള്ള ഇക്കാലത്തും കൂടി, ഒട്ടുവിന്റെ കഥകളെ ആളുകൾ ബഹുമാനിക്കുന്ന സ്ഥിതിക്കു്, ചെറുകഥാപ്രസ്ഥാനം രംഗപ്രവേശം ചെയ്യാൻ തുടങ്ങിയിരുന്ന അക്കാലത്തെ സ്ഥിതി എന്തായിരിക്കണമെന്നു നമുക്കു ഏകദേശം ഊഹിക്കാമല്ലൊ. സാധാരണ കാഥികന്മാൎക്കു ആശിക്കാവുന്നതിൽ കൂടുതലായ ചാരിതാൎത്ഥ്യത്തിനും അഭിനന്ദനത്തിനും ചരിത്രനായകൻ അൎഹനായിത്തീൎന്നിട്ടുണ്ടെന്നുള്ളതിനു് ഇതുതന്നെയാണു് ഉത്തമദൃഷ്ടാന്തം.

---

## അദ്ധ്യായം ൫.

## പത്രപ്രവൎത്തനം.

### ൧. ലേഖകത്വം.

---

ചരിത്രനായകൻ ഹൈസ്ക്കൂൾ ക്ലാസ്സുകളിൽ പഠിച്ചുകൊണ്ടിരിക്കുമ്പോൾതന്നെ പത്രങ്ങളിലേക്കു ലേഖനങ്ങളെഴുതിത്തുടങ്ങിയിരുന്നു എന്നു വിചാരിക്കാൻ ന്യായമുണ്ടു്. ഇന്നത്തെ പത്രപ്രവൎത്തകന്മാൎക്കും വിദ്യാൎത്ഥികൾക്കും ഇക്കാൎയ്യത്തിൽ ഒരുപക്ഷേ, വിസ്മയം തോന്നിയേക്കാം. എന്നാൽ അന്നത്തെ സ്ഥിതി ഇന്നത്തേതുപോലെയായിരുന്നില്ല. പത്രപ്രവൎത്തനവിഷയത്തിൽ വളരെക്കാലത്തെ പഴക്കവും തഴക്കവുമുള്ള കേരളപത്രികാപത്രാധിപർ ശ്രീമാൻ സി. കുഞ്ഞിരാമമേനോനവർകൾ ബി. ഏ. തന്റെ അനുഭവങ്ങളെപ്പറ്റി ഒരിടത്തു് ഈ വിധം പ്രസ്താവിച്ചുകാണുന്നു:—

"എന്റെ കേരളപത്രിക എന്ന പത്രം മലയാളജില്ലയിൽ മലയാളഭാഷയിലെ ഒന്നാമത്തെ പത്രമാണ്. കൊച്ചിയിലും തിരുവിതാംകൂറിലും അതിനുമുമ്പ് ഒന്നോ രണ്ടോ മലയാളപത്രങ്ങൾ ഉണ്ടായിരുന്നുവെങ്കിലും അവയെ മലയാളജില്ലക്കാർ എത്രയോ ചുരുക്കമേ വരുത്തിവായിച്ചിരുന്നുള്ളൂ. അതുകൊണ്ടു ആ കാലത്തു പത്രവായനയിലുള്ള അഭിരുചി എത്രയോ ചുരുക്കം ആളുകൾക്കു മാത്രമേ ഉണ്ടായിരുന്നുള്ളൂ. ഇംഗ്ലീഷ് പഠിച്ചവർക്ക് ഇംഗ്ലീഷ് പത്രങ്ങൾ വായിച്ചു ശീലമുണ്ടായിരുന്നതുകൊണ്ടു അവരിൽ ചിലർക്കു പത്രംകൊണ്ടുണ്ടാകുന്ന ഗുണം നിശ്ചയമുണ്ടായിരുന്നു. സാധാരണ ജനങ്ങൾക്കെന്നുവേണ്ട സംസ്കൃതത്തിലും നാട്ടുഭാഷയിലും ഒരുവിധം പാണ്ഡിത്യമുണ്ടായിരുന്നവർക്കുകൂടി വർത്തമാനപത്രത്തെക്കൊണ്ടുണ്ടാവുന്ന ഉപകാരം എന്താണെന്നു നിശ്ചയമുണ്ടായിരുന്നില്ല. അതുകൊണ്ടു പത്രിക ആരംഭിച്ച ആദ്യകാലത്തു എനിക്കും എന്റെ സഹായികൾക്കും ഉണ്ടായ ബുദ്ധിമുട്ടു അല്പമല്ലായിരുന്നു. മാന്യന്മാരായ ചില സ്നേഹിതന്മാരുടെ സഹായം കൊണ്ടു് ആദിയിൽതന്നെ കുറെ വരിക്കാരുണ്ടായി. നാട്ടുംപുറങ്ങളിൽനിന്നു വർത്തമാനങ്ങളും ലേഖനങ്ങളുമെഴുതുവാൻ തക്ക ആളുകൾ ഇല്ലാത്തതുകൊണ്ടാണു ബുദ്ധിമുട്ടു് അധികവും ഉണ്ടായതു്. ഇംഗ്ലീഷു പഠിച്ചവരിൽ ചിലർക്കു് നാട്ടുഭാഷയിലുള്ള പത്രങ്ങൾ വായിക്കുന്നതും അവകളിലേക്കു വല്ലതും എഴുതുന്നതും തങ്ങളുടെ അവസ്ഥക്കു കുറവാണെന്നുള്ള വിചാരം കൂടിയുണ്ടായിരുന്നു. ചിലർക്കു നാട്ടുഭാഷയിൽ എന്തെങ്കിലും എഴുതുവാൻ ശീലമില്ലാത്ത

വരും ആയിരുന്നു. ഇംഗ്ലീഷ് പഠിക്കാത്തവരും നാട്ടുഭാ
ഷയിലോ സംസ്കൃതത്തിലോ സാമാന്യം അറിവുള്ളവ
രുമായ ആളുകൾ—കോടതികളിൽ ശീലിച്ചവരും ആ
ധാരമെഴുത്തുകാരുമൊഴികെ—കവിതകൾ, എന്നുവെ
ച്ചാൽ പദ്യരൂപമായ കവിതകൾ, മാത്രം വായിച്ചു ശീ
ലിച്ചവരായിരുന്നതിനാൽ ഗദ്യങ്ങളെഴുതുവാൻ ഒട്ടുംത
ന്നെ ശീലമുള്ളവരായിരുന്നില്ല. കോടതിക്കാരുടെ വാ
ചകരീതി പത്രങ്ങളിലേക്കു വളരെ പറ്റിയതുമായിരു
ന്നില്ല. ഈ വക കാരണങ്ങളാൽ ആദ്യകാലത്തു ലേഖക
ദൗർല്ലഭ്യംകൊണ്ടും ലേഖന ദൗർല്ലഭ്യംകൊണ്ടും ഞാൻ
സാമാന്യം ബുദ്ധിമുട്ടീട്ടുണ്ടു. ചിലപ്പോൾ നാട്ടുംപു
റങ്ങളിൽ നിന്നു വന്നിരുന്നവർത്തമാനക്കത്തുകളേയും ലേ
ഖനങ്ങളേയും സാധാരണമലയാളത്തിൽ ആക്കേണ്ടതിനു
മാററി എഴുതേണ്ടിയും വന്നിട്ടുണ്ടു. ചിലപ്പോൾ വ
ർത്തമാനങ്ങൾ ശ്ലോകങ്ങളായും പ്രസിദ്ധം ചെയ്യേണ്ടി
വന്നിട്ടുണ്ടു."

ഇങ്ങനെയുള്ള ഒരുകാലത്തു ചരിത്രനായകൻ ത
ന്റെ ഭാഷാഭിമാനം നിമിത്തം ചെറുപ്പത്തിൽതന്നെ
ലേഖകസ്ഥാനം കൈവശപ്പെടുത്തിയതിൽ ഒട്ടും വിസ്മ
യിക്കാനില്ല. അന്നത്തേയും ഇന്നത്തേയും സ്ഥിതിക
ളെ തമ്മിൽ താരതമ്യപ്പെടുത്തി നോക്കിയാൽ, ലേഖ
കന്മാരുടെ നിലയ്ക്കും വിലയ്ക്കും വളരെ അന്തരം വ
ന്നിട്ടുണ്ടെന്നുകാണാം. അജ്ഞതകൊണ്ടു ലേഖകവൃത്തി
യിൽ അബദ്ധം പിണഞ്ഞവർ അന്നും ഉണ്ടായിരുന്നി
രിക്കാം; എന്നാൽ മനഃപൂർവ്വം ലേഖകവൃത്തിയെ വ്യ
ഭിചരിച്ചു പരദ്രോഹത്തിനും പരപരിഹാസത്തിനുമാ

യി പത്രപംക്തികളെ വിനിയോഗിച്ചിരുന്നവർ അന്നു വളരെ ചുരുക്കമായിരുന്നു. അതുകൊണ്ടു അപരിചിതന്മാരായ ലേഖകന്മാരേയും പത്രാധിപന്മാർ വിശ്വസിച്ചിരുന്നു.

ഗവണ്മെന്റുകളെക്കൊണ്ടു പുതിയ നിയമങ്ങളുണ്ടാക്കിക്കുന്നതു ജനങ്ങൾ തന്നെയാണു്. കേവലം കൈയൊപ്പുകൊണ്ടു കാര്യം കണ്ടിരുന്ന സ്ഥാനത്തു ഇപ്പോൾ വിരലടയാളവും കൂടി—അതും ഒന്നുപോരാ, അഞ്ചുവിരലുകളുടേയും അടയാളം—വേണമെന്നുവന്നതു ആളുകൾ കൃത്രിമമായി കള്ളക്കൈയൊപ്പിട്ടു തുടങ്ങിയതുകൊണ്ടാണല്ലോ. "തങ്ങളുടെ വിരോധികളേയും ചിലപ്പോൾ പത്രാധിപന്മാരെത്തന്നെ"യും വഞ്ചിക്കുന്നതിനായി കള്ളറിപ്പോർട്ടുകളും മററും എഴുതിത്തുടങ്ങിയതിനാൽ, പത്രപ്രവത്തകന്മാർ അപരിചിതന്മാരായ ലേഖകന്മാരെ വിശ്വസിക്കാതെവന്നതും ഇതുപോലെയായിരുന്നു. ഈയിടെ "മലയാളരാജ്യം" എന്ന പ്രതിദിനപത്രത്തിൽ, "ലേഖകന്മാർ അറിയാനായി" താഴെ കാണിക്കുന്ന ഒരു പ്രത്യേക കുറിപ്പു ചേർത്തുകാണുകയുണ്ടായി. "സ്വന്തം ലേഖകന്മാരോ ഞങ്ങളുമായി പ്രത്യേകം പരിചയമുള്ള വിശേഷാൽ ലേഖകന്മാരോ അയച്ചുതരുന്ന ലേഖനങ്ങൾ അല്ലാതെ യാതൊന്നും ഞങ്ങൾ സ്വീകരിക്കുന്നതല്ല. കള്ളമായി പല അവാസ്തവങ്ങളും എഴുതി അയക്കുന്നതിൽ ചില കുബുദ്ധികൾ കാണിക്കുന്ന കൌതുകമാണു് ഇതിനു കാരണം." ഈവിധം പത്രപ്രവത്തകന്മാരെക്കൊണ്ടു പറയിക്കുന്നതു ലേഖകന്മാരുടെ കുതന്ത്രങ്ങൾ തന്നെയാണെന്നു തീർച്ചയാണല്ലോ.

പത്രപ്രവത്തനം ഇത്രത്തോളം ദുഷിച്ച ഒരു കാലത്തല്ല ചരിത്രനായകൻ ജീവിച്ചിരുന്നതു്. അതുകൊണ്ടുതന്നെയാണു് ചെറുപ്പത്തിൽ തന്നെ അദ്ദേഹത്തിനു ലേഖകനാകാൻ സാധിച്ചതും. എറണാകുളം കാളേജിൽ ചെന്നുചേൻ്നതിനുശേഷം ഇതിലുള്ള വാസന വർദ്ധിച്ചുവന്നു. മലയാളമനോരമയുടെ ആവിർഭാവകാലമായിരുന്നു അതു്. മലയാളഭാഷ, ഗദ്യരൂപത്തിലൊ പദ്യരൂപത്തിലോ അല്പമായിട്ടെങ്കിലും കൈകാൎയ്യം ചെയ്യുവാൻ സാധിക്കുന്ന ആളുകളെ കണ്ടുകിട്ടിയാൽ, അവരെ യഥോചിതം പ്രോത്സാഹിപ്പിക്കുന്ന കാൎയ്യത്തിൽ അത്യപൂൎവ്വവും അനിതരസാധാരണവുമായ ഔത്സുക്യം പ്രദർശിപ്പിച്ചിരുന്ന കണ്ടത്തിൽ വറുഗീസ് മാപ്പിളയുടെ ദൃഷ്ടിയിൽപെട്ടതിനുശേഷം ചരിത്രനായകന്റെ ലേഖകവൃത്തി പൂർവ്വാധികം രൂഢമൂലമായിത്തീൎന്നു. സഹപാഠിയായിരുന്ന സി. എസ്. ഗോപാലപ്പണിക്കരും ഈ വിഷയത്തിൽ പങ്കുകൊണ്ടിരുന്നു. കൊച്ചിയിലെ രാജ്യഭരണസംബന്ധമായ കാൎയ്യങ്ങളെ പരാമർശിച്ചു് അന്നു അവർ പല ലേഖനങ്ങളും എഴുതീട്ടുണ്ടു്. ചില നിരൂപണങ്ങൾ ഉദ്യോഗമണ്ഡലത്തെ ക്ഷോഭാകുലമാക്കിത്തീൎക്കുകയും അവർ ലേഖകന്മാരെ അന്വേഷിക്കുകയും ചെയ്തുവെങ്കിലും അതെല്ലാം നിഷ്ഫലമായിത്തീൎന്നതേയുള്ളു.

തിരുവെങ്കടാചാൎയ്യരായിരുന്നു അന്നത്തെ കൊച്ചി ദിവാൻ. അദ്ദേഹം മലയാളമനോരമയുടെ ഒരു വരിക്കാരനമായിരുന്നു. തന്റെ ഭരണരീതികളെ ഖണ്ഡനരൂപത്തിൽ വിമർശിച്ച പത്രത്തിൽ തുടരെത്തുടരെ പല ലേഖനങ്ങളും പ്രത്യക്ഷപ്പെട്ടു തുടങ്ങിയപ്പോൾ കോ

പാക്രാന്തനായ ആ ദിവാൻ, തനിക്കു വന്നിരുന്ന മനോരമയെ ഉപേക്ഷിച്ചതും, മനോരമപത്രാധിപർ ദിവാന്റെ കൃത്യാലോചനത്തെ കഠിനമായി പരാമർശിച്ചുകൊണ്ടു അടുത്ത ലക്കം മനോരമയിൽ ഒരു ഉപമുഖപ്രസംഗം പ്രസിദ്ധീകരിച്ചതും മറ്റും പ്രസിദ്ധമാണ്. ഈ വക കോലാഹലങ്ങൾക്കു നിദാനമായ ലേഖനങ്ങൾ എഴുതിയിരുന്നതു നമ്മുടെ ചരിത്രനായകനല്ലാതെ മറ്റൊരുമല്ല. തങ്ങൾ ചെയ്യുന്ന അഴിമതികൾ അവയുടെ നഗ്നരൂപത്തിൽ പൊതുജനങ്ങളുടെ മുൻപാകെ പ്രത്യക്ഷപ്പെടുന്നു എന്നു കണ്ടപ്പോൾ, പല ഉദ്യോഗസ്ഥന്മാരും ആ വക നീചപ്രവൃത്തികളിൽ നിന്നു വിരമിക്കുന്നതിനു സ്വയം നിർബന്ധിതരായിത്തീർന്നു. തന്നിമിത്തം പ്രമാണികളായ ചിലരുടെ പരിഭവത്തിനും വിരോധത്തിനും പാത്രമായിത്തീരേണ്ടി വന്നുവെങ്കിലും, തന്റെ പ്രവൃത്തി രാജ്യക്ഷേമത്തിനു കാരണമായിത്തീർന്നതിനെ ഓർത്തു ചരിത്രനായകൻ കൃതാർത്ഥനായി.

മേനവന്റെ ലേഖനരീതി സരസവും ഫലിതസമ്പൂർണ്ണവും അതേ അവസരത്തിൽ മർമ്മസ്പൃക്കുമായിരുന്നു. മലയാളമനോരമയിൽ "കോരപ്പുപ്രട്ട" എന്നു പേരുവെച്ചുകൊണ്ടാണ് അദ്ദേഹം സാധാരണ രാഷ്ട്രീയലേഖനങ്ങളെഴുതാറുണ്ടായിരുന്നതു്. മനോരമ കയ്യിൽ കിട്ടിയാൽ വായനക്കാർ അക്കാലത്തു് ആദ്യമായി പരിശോധിച്ചിരുന്നതു "കോരപ്പുപ്പട്ട"വിന്റെ ലേഖനങ്ങളുണ്ടോ എന്നായിരുന്നു. പദാർത്ഥങ്ങൾ തുല്യങ്ങളായിരുന്നാലും പാചകന്മാരുടെ പരിചയഭേദത്താൽ ഭക്ഷണപദാർത്ഥങ്ങൾ ഭിന്നരുചികളായിത്തീരാറു

ണ്ടല്ലോ. ഇതുപോലെ വിഷയം സാധാരണമായിരുന്നാലും എഴുത്തുകാരുടെ സരസ്വതീപ്രസാദത്തിലുള്ള താരതമ്യഭേദത്താൽ ലേഖനങ്ങളുടെ രുചിയും വ്യത്യാസപ്പെട്ടുകൊണ്ടിരിക്കും. വായനക്കാരുടെ ശ്രദ്ധയെ ആകർഷിക്കുന്നതിന്നു എല്ലാ ലേഖകന്മാരും ഒരുപോലെ ശക്തന്മാരായിത്തീരാത്തതു ഇതുകൊണ്ടാണു. എത്ര നിസ്സാരമായ വിഷയം കയ്യിൽ കിട്ടിയാലും തന്റെ സഹജമായ ഫലിതപ്രയോഗത്താൽ അതിനെ ആകർഷകമാക്കിത്തീർക്കാൻ ചരിത്രനായകൻ നിഷ്പ്രയാസം സാധിച്ചിരുന്നു. ഒരു ചെറിയ ഉദാഹരണംകൊണ്ടു ഇതു തെളിയിക്കാം. ഒരിക്കൽ കൊച്ചിയിൽ ആരുടേയോ സെക്രട്ടറിയായ ഏതോ ഒരു അച്യുതമേനവൻ മരിച്ചുപോയി. ഏതെങ്കിലും വിധത്തിൽ ഒരു ചരമപദ്യമെഴുതി കവികളുടെ കൂട്ടത്തിൽ സ്ഥലം പിടിക്കാൻ ശ്രമിച്ചിരുന്ന ഒരു വിദ്വാൻ "ദിവാൻസെക്രട്ടറി സി. വി. അച്യുതമേനവൻ അവർകളുടെ ചരമ"ത്തിൽ അനുശോചിച്ചുകൊണ്ടു പത്രരംഗത്തിൽ പ്രത്യക്ഷപ്പെട്ടു. അതിനെപ്പറ്റി കോരപ്പുപ്പദ പറയുകയാണു:—

"താൻ മരിച്ചാൽ തന്റെ ഭാര്യ ഏതുവിധത്തിലാണു വ്യസനിക്കുക എന്നറിവാൻവേണ്ടി പണ്ടൊരാൾ ഞാൻ ഈ മാസം ൧൫-ാം-രാത്രി പതിനൊന്നു മണിക്കു മരിച്ചിരിക്കുന്നു." എന്നൊരെഴുത്തു അയച്ചതായി കേട്ടിട്ടുണ്ടു. ഉറങ്ങുമ്പോൾ താൻ ഏതു വിധത്തിലിരിക്കും എന്നറിവാൻ വേണ്ടി കണ്ണടച്ചു കണ്ണാടി നോക്കിയ ആളും ഈയാളുമാകുമ്പോൾ ആരാണധികം കേമൻ? ദിവാൻസെക്രട്ടറി മി. അച്യുതമേനവനു മരിക്കാതെതന്നെ തന്റെ ചരമശ്ലോകം വായിപ്പാനിടയാക്കിയ മി.

അനന്തൻപിള്ളയ്ക്കു് അനന്തം വന്ദനം. "സി. പി. അച്യുതരാജരത്നാഭ്യുമഹോ വിട്ടാൻ ജഗന്മണ്ഡലം" എന്നിങ്ങനെ വെച്ചു തട്ടി ഒരു പത്രത്തിൽ. "എന്നാലോ കൃതി ചെയ്തതിന്റെ സജ്ജൻ കൊച്ചുണ്ണിഭൂപാലനാണു" എന്നു പറഞ്ഞതുപോലെ, മരിച്ചതു തമ്പുരാൻ സെക്രട്ടറി കോന്നനാത്തു് അച്യുതമേനോനാണു്. സിക്രട്ടറി എന്നും അച്യുതമേനോൻ എന്നും മരിച്ചു എന്നും കേട്ടപ്പോഴേക്കും ചരമശ്ലോകം തീർന്നു് അഞ്ചൽപെട്ടിയിലായി. ഇങ്ങിനെയിരിക്കണം ജാഗ്രത. പണ്ടൊരു രോഗി മരിച്ചു എന്നു വിചാരിച്ചു കൂട്ടർ കുഴികുത്തി കുഴിച്ചിടാൻ ഭാവിച്ചപ്പോൾ മിണ്ടുവാൻ വയ്യെങ്കിലും "അരുതു്" എന്നു കൈകൊണ്ടു് അടയാളം കാണിച്ചു. 'കുഴി തീർന്നുപോയി ഇനി ചടക്കം പിടിച്ചിട്ടു് ആവശ്യമില്ല' എന്നായി കൂട്ടുകാർ. എന്നതുപോലെ ചരമശ്ലോകം എഴുതിപ്രസിദ്ധപ്പെടുത്തിപ്പോയി. അതുകൊണ്ടു് ഇനി മരിക്കാതെ നിവൃത്തിയില്ല എന്നു ശാഠ്യംപിടിക്കാഞ്ഞാൽ തന്നെ ഭാഗ്യം. 'അച്ഛനെന്താ എന്നെ നടെ അമ്പലത്തിലേയ്ക്കു കൊണ്ടുപോകാഞ്ഞതു്?' —'ആട്ടെ വേണ്ടില്ല ഇപ്പോൾ കൊണ്ടുപോവുകയാം.' 'അതു പോരാ എന്നെ നടെ കൊണ്ടുപോണം.' എന്നു ശാഠ്യംപിടിച്ച കുട്ടിയെപ്പോലെ, ഇപ്പോൾ മരിച്ചാൽ പോരാ. ചരമശ്ലോകം എഴുതിയതിന്നു മുമ്പേതന്നെ മരിക്കണം എന്നു വാശികൂട്ടിയാലത്തെ, "ദുഃഖസാദ്ധ്യമോ ബാലേ, കേവലമസാദ്ധ്യമോ?" എന്നു പറഞ്ഞതിലെ അസാദ്ധ്യം."

ഭരണാധികാരികളേയോ അവരുടെ കൃത്യങ്ങളേയോ നിരൂപണംചെയ്യുന്ന അവസരങ്ങളിലും ആ രസികൻ

ഫലിതത്തെ തീരെ വെടിഞ്ഞിരുന്നില്ല. ആ ഫലിതം തന്നെ ചിലപ്പോൾ മർമ്മസ്പൃക്കായി എന്നും വരാം. പട്ടാഭിരാമറാവു ദിവാനായിരുന്ന കാലത്തു് ഒരിക്കൽ ക്കോരപ്പ്രഭു മനോരമയിൽ വെളിപ്പെട്ടതു് ഇങ്ങനെയാണു്:—

"കൊച്ചി ദിവാൻജി അവർകളുടെ അവിദ്യ"

"അവിദ്യ എന്നതിന്റെ അർത്ഥം എനിക്കുതന്നെ നല്ല നിശ്ചയമില്ല. സദാനന്ദസ്വാമി അവർകളോ മറ്റോ ഉപദേശിച്ചുതന്നാൽ നന്നു്. 'വിദ്യ' എന്നുള്ളതിന്നു 'ചെയ്യുന്ന' എന്നർത്ഥമാണെങ്കിൽ 'അവിദ്യ' എന്നതിന്നു് ഒന്നും ചെയ്യാതിരിക്കൽ (സ്വസ്ഥവൃത്തി) എന്നർത്ഥമായിക്കൂടേ? ആ അർത്ഥത്തിലാണു നമ്മുടെ പ്രയോഗം. ദിവാൻജിസ്വാമി അവർകൾ ഇതുവരെയും പറയത്തക്കതായി ഒന്നും ചെയ്തിട്ടില്ല. പണ്ടൊരാൾ വാളേറു് അഭ്യസിച്ച കഥയാണു് എനിക്കു് ഓർമ്മ വരുന്നതു്. 'എന്താണെടോ വാളേറു ശീലമായോ' എന്നു ചോദിച്ചതിന്നു് 'ഒട്ടുമുക്കാലുമായി; ഇനി കുറച്ചുമാത്രമേ ഉള്ളൂ.' എന്നു മറുപടി പറഞ്ഞു. ശീലിച്ചതു് എന്താണു് കേൾക്കട്ടെ എന്നായപ്പോൾ 'വാളെടുക്കുക, പിടിക്കുക, ഇളക്കുക, മേല്പോട്ടെറിയുക, കീഴ്പോട്ടു വരുത്തുക ഇത്രയും വശമായി, ഇനി വരുമ്പോൾ പിടിക്കുവാൻ മാത്രമേ വശമാകാനുള്ളൂ' എന്നു പറഞ്ഞതുപോലെ ജോറായി മേൽമീശ വെയ്ക്കുക, വൈരക്കല്ലു കടുക്കൻ ഇടുക, ഭംഗിയിൽ ഉടുത്തു ചമയുക, കുതിരയോടിക്കുക, ഗാംഭീര്യം നടിക്കുക, ഭംഗിയായി ഒപ്പിടുക—ഇത്രയും ആയി. ഇനി ഒരു കൂട്ടം മാത്രമേ ശീലിപ്പാനുള്ളൂ. അതെന്താണെന്നു പ

യുന്നവൎക്ക് മൂന്നു മാൎക്ക്. മുമ്പത്തെ ദിവാൻജിയും ഇപ്പോഴത്തെ ദിവാൻജിയും ജാതി ഒന്നാണ്. രണ്ടുപേരേയും ബ്രിട്ടീഷിൽനിന്നു കൊണ്ടുവന്നതുതന്നെ—ആനയ്ക്കും മേശയ്ക്കും കാലു നാലുതന്നെ. രണ്ടും കാട്ടിൽനിന്നു കൊണ്ടുവന്നതുതന്നെ. ഇതു രണ്ടും സമമെന്നു നിങ്ങൾ സമ്മതിച്ചാൽ ആദ്യത്തെ രണ്ടും സമമെന്നു ഞാനും സമ്മതിക്കാം. ആലോചിച്ചുകൊള്ളു. "ആലോചനാമൃതമായിട്ടേ നാം പറകയുള്ളു. "സാഹിതീച കാചക്യാല്ലാസീ കോയ"മല്ലോ. ഏതായാലും സ്വാമി അവർകൾ ഭഗവാനാവാനുള്ള പുറപ്പാടാണ്.

ഉൽപത്തിംച വിപത്തിംച
ഭൂതാനാമഗതിം ഗതിം
വേത്തി വിദ്യാമവിദ്യാംച
സവാച്യോ ഭഗവാനിതി.

എന്നല്ലേ പ്രമാണം? ആ വിദ്യമുതല്ക്കങ്ങോട്ടു തുടങ്ങി എണ്ണേയുള്ളു."

സരസവും മർമ്മസ്പൃക്കുമായ ഈ രീതി എങ്ങനെയാണ് ആളുകളെ രസിപ്പിക്കാതിരിക്കുക? തിരുവനന്തപുരം കാളേജിൽവെച്ചു ചരിത്രനായകന്റെ സതീർത്ഥ്യനും അദ്ദേഹവുമായി വളരെക്കാലം അടുത്തുപരിചയിച്ച ആളുമായ ഉള്ളൂർ എസ്. പരമേശ്വരയ്യരവർകൾ ഒട്ടുവിന്റെ രാഷ്ട്രീയലേഖകത്വത്തെപ്പററി ഒരിടത്തു രേഖപ്പെടുത്തീട്ടുള്ളതു നോക്കുക:- "രാഷ്ട്രീയവിഷയങ്ങളെപ്പററി ഫലിതസമ്മിശ്രമായ ലേഖനപരമ്പര എഴുതുവാൻ ഒട്ടുവിനുള്ള പാടവം അസാധാരണമായിരുന്നു. മനോരമയിൽ "കോരപ്പുഴ" എന്ന പേരിൽ അദ്ദേഹമെ

യുന്നവക്കു മൂന്നു മാക്കു്. മുമ്പത്തെ ദിവാൻജിയും ഇപ്പോഴത്തെ ദിവാൻജിയും ജാതി ഒന്നാണു്. രണ്ടുപേരേയും ബ്രിട്ടീഷിൽനിന്നു കൊണ്ടുവന്നതുതന്നെ—ആനയ്ക്കും മേശയ്ക്കും കാലു നാലുതന്നെ. രണ്ടും കാട്ടിൽനിന്നു കൊണ്ടുവന്നതുതന്നെ. ഇതു രണ്ടും സമമെന്നു നിങ്ങൾ സമ്മതിച്ചാൽ ആദ്യത്തെ രണ്ടും സമമെന്നു ഞാനും സമ്മതിക്കാം. ആലോചിച്ചുകൊള്ളൂ. "ആലോചനാമൃതമായിട്ടേ നാം പറകയുള്ളൂ. "സാഹിതീച കാചക്യാല്പാൻസീ കോയ"മല്ലോ. ഏതായാലും സ്വാമി അവർകൾ ഭഗവാനാവാനുള്ള പുറപ്പാടാണു്.

ഉൽപത്തിംച വിപത്തിംച
ഭൂതാനാമഗതിം ഗതിം
വേത്തിവി[illegible]ാംച
സവാച്യേ[illegible]ിതി.

എന്നല്ലേ പ്രമാണം?[illegible]മുതല്ക്കങ്ങോട്ടു തുടങ്ങി എന്നേയുള്ളൂ."

സരസവും മർമ്മ[illegible]യ ഈ രീതി എങ്ങനെയാണു് ആളുകളെ ര[illegible]തിരിക്കുക? തിരുവനന്തപുരം കാളേജിൽവെച്ചു[illegible]ായകന്റെ സതീർത്ഥ്യനും അദ്ദേഹവുമായി വള[illegible] അടുത്തുപരിചയിച്ച ആളുമായ ഉള്ളൂർ എന[illegible]ശ്വരയ്യരവർകൾ ഒടുവിന്റെ രാഷ്ട്രീയലേഖകത്വത്തെപ്പററി ഒരിടത്തു രേഖപ്പെടുത്തിട്ടുള്ളതു നോക്കുക:– "രാഷ്ട്രീയവിഷയങ്ങളെപ്പററി ഫലിതസമ്മിശ്രമായ ലേഖനപരമ്പര എഴുതുവാൻ ഒടുവിനുള്ള പാടവം അസാധാരണമായിരുന്നു. മനോരമയിൽ "കേരളപ്പുള്ള" എന്ന പേരിൽ അദ്ദേഹം എ

ഴുതിക്കൊണ്ടിരുന്ന ലേഖനങ്ങളുടെ സ്വാരസ്യം ഭാഷാഭിമാനികൾ മറന്നിരിക്കയില്ല. വേങ്ങയിൽ കുഞ്ഞുരാമൻനായനാർ, ഇരുവനാട്ടു നാരായണൻനമ്പ്യാർ, ഒടുവിൽ കുഞ്ഞുകൃഷ്ണമേനോൻ എന്നീ അംഗങ്ങളാൽ അലംകൃതമായിരുന്ന ആ സാഹിത്യത്തറവാട്ട് ഇപ്പോഴും അന്യംനിന്നതുപോലെ തോന്നിപ്പോകുന്നു."

ഇങ്ങനെ ചരിത്രനായകനു ലേഖകനെന്നുള്ള നിലയിൽ പത്രങ്ങളുമായുണ്ടായ ബന്ധം മലയാളമനോരമയിൽനിന്ന് മലയാളി, കേരളനന്ദിനി, സുജനാനന്ദിനി മുതലായവയിൽ പകന്ന് ഒടുവിൽ രാമരാജന്റെ പത്രാധിപത്യത്തിൽ ചെന്നവസാനിച്ചു. പത്രാധിപത്യം ഉപേക്ഷിച്ചതിനുശേഷവും അദ്ദേഹം മനോരമയിലെ ലേഖകസ്ഥാനം വളരെക്കാലത്തേക്കു തുടൎന്നുകൊണ്ടിരുന്നതായി കാണുന്നു.

---

## ൫. പത്രാധിപത്യം.

മേനവൻ തിരുവനന്തപുരത്തു ബി. ഏ. ക്ലാസ്സിൽ പഠിച്ചുകൊണ്ടിരുന്ന അവസരത്തിലാണ് സാഹിത്യലോകത്തിൽ പേരുകേട്ട പലരുമായി പരിചയപ്പെട്ടതു്. പിന്നീടു മലയാളസാഹിത്യത്തിൽ കേരളസ്കോട്ടെന്നു പേരുകേട്ട സി. വി. രാമൻപിള്ള, കവികുലചക്രവൎത്തിയായിത്തീൎന്ന ഉള്ളൂർ എസ്. പരമേശ്വരയ്യർ, സ്വദേശാഭിമാനിയെന്ന നിലയിൽ പ്രസിദ്ധനായ കെ. രാമകൃഷ്ണപിള്ള മുതലായ മഹാന്മാർ അന്നു സാഹിത്യരംഗത്തിൽ സങ്കോചം വിട്ടു് ഇറങ്ങിക്കഴിഞ്ഞിരുന്നില്ല.

അവരെല്ലാം അണിയറയ്ക്കുള്ളിലിരുന്ന് അഭിനയത്തിനു വേണ്ട "ഐക്യവും കലാശവും" കാണിച്ചു ശീലിച്ചിരുന്നതേയുള്ളൂ. മലയാളമനോരമയിലും മററും പ്രവേശിച്ചു പണ്ടുതന്നെ പയററിയിരുന്നതിനാൽ ഇക്കൂട്ടത്തിൽ അല്പമെങ്കിലും പ്രാമാണ്യം കല്പിക്കാവുന്ന ഒരാൾ ഉണ്ടായിരുന്നെങ്കിൽ, അതു ചരിത്രനായകൻമാത്രമായിരുന്നു. മൂലൂർ എസ്. പത്മനാഭപ്പണിക്കരുടെ കവിരാമായണത്തെ സംബന്ധിച്ച പ്രക്ഷോഭജനകമായ വാദപ്രതിവാദകോലാഹലത്തിന്റെ പ്രതിധ്വനി അന്നു പൂർണ്ണമായി ശമിച്ചുകഴിഞ്ഞിരുന്നില്ല. ലീലാവിനോദരൂപത്തിലല്ലെങ്കിലും ഭയങ്കരമായി നടന്ന ആ സമരത്തിൽ മുറിവേററ സാഹിത്യഭടന്മാരിൽ ചിലർ ദീനശയ്യയെ അവലംബിച്ചിരിക്കയായിരുന്നു. വാദപ്രതിവാദത്തിന്റെ പോക്ക് അനാവശ്യമായ വഴിയിലേക്കു തിരിഞ്ഞപ്പോൾ പത്രാധിപന്മാരിൽ പലരും "സ്ഥലം മുടക്കി." ലേഖകന്മാരിൽ ചിലർക്ക് ഇതു രസിച്ചില്ല. അവർ ആ വക പത്രങ്ങളോടു നിസ്സഹകരണം അനുഷ്ഠിച്ചുതുടങ്ങി. തങ്ങൾക്കു യഥേഷ്ടം വിഹരിക്കാനായി സ്വന്തം ഒരു പത്രം ആരംഭിക്കാൻ ചിലർ ആലോചിച്ചു.

ഈ വക ഉള്ളുകള്ളികളുടെ ഫലമായി ചരിത്രനായകൻ രാമരാജൻ എന്ന പ്രതിപക്ഷപത്രത്തിന്റെ ആധിപത്യം കൈക്കൊണ്ടു. ൧൦൭൨ മീനം ൧൯-ാനു ശ്രീപത്മനാഭസ്വാമിയുടെ ആറാട്ടുദിവസമാണു ഇതു പുറപ്പെട്ടതു. ശങ്കരയ്യർ എന്ന ഒരാളായിരുന്നു പത്രത്തിന്റെ ഉടമസ്ഥൻ. ഒരു പേജു മുഴുവൻ സമസ്യാപൂരണങ്ങൾക്കും മററു കവിതകൾക്കുമായി വിനിയോഗിച്ചിരുന്നു. കെ. രാമകൃഷ്ണപിള്ള, ഉള്ളൂർ, കൊട്ടാരത്തിൽ

പങ്കുണ്ണി, കുഞ്ഞിക്കുട്ടൻതമ്പുരാൻ മുതലായ യോഗ്യന്മാരാണു് അതിലെ ലേഖകന്മാരായിരുന്നതു്. ഉള്ളൂർ പിള്ളയും പത്രാധിപരെപ്പോലെതന്നെ തങ്ങളുടെ സ്വന്ത ശക്തിയും രാമരാജന്റെ അഭിവൃദ്ധിക്കായി വിനിയോഗിച്ചിരുന്നു എന്നുതന്നെ പറയാം. മലയാളമനോരമ, മലയാളി, സുജനാനന്ദിനി, കേരളനന്ദിനി മുതലായ പത്രങ്ങളെപ്പോലെതന്നെ കവിതാവിഷയങ്ങളായ ചില നർമ്മകലഹങ്ങൾക്കും രാമരാജൻ രംഗമായിത്തീരാതിരുന്നില്ല. തിരുവിതാംകൂറിലെ ചില ഉദ്യോഗസ്ഥന്മാരുടെ അഴിമതികളേയും അനീതികളേയും പത്രാധിപർ ധൈര്യത്തോടുകൂടി ചൂണ്ടിക്കാണിക്കയും തന്നിമിത്തം ക്രുദ്ധരായിത്തീൎന്ന ചില ഉദ്യോഗസ്ഥന്മാർ പത്രാധിപരെ ഭീഷണിപ്പെടുത്തുന്നതിനായി രജിസ്ത്രനോട്ടീസ്സുകളും വാറോലകളും അയക്കുകയും ചെയ്തുവെങ്കിലും അതുകൊണ്ടൊന്നും യാതൊരു ഫലവുമുണ്ടായില്ല. ചരിത്രനായകനുമായി അടുത്ത പരിചയമുള്ള ശ്രീമാൻ വി. കെ. രാമൻമേനോനവർകൾ ബി. ഏ., എൽ. റ്റി. അക്കാലത്തെ അനുഭവങ്ങളെ സ്മരിച്ചുകൊണ്ടു് ഒരിടത്തു് ഇങ്ങനെ എഴുതിയിരിക്കുന്നു:—

"ഒടുവിൽ കുഞ്ഞുകൃഷ്ണമേനോൻ തിരുവനന്തപുരത്തുപോയി ബി. ഏ. ക്ലാസ്സിൽ ചേൎന്ന ഉടനെ ഈ ലേഖകന് ഒരെഴുത്തയച്ചു. അതിൽ മുൻഷി രാമക്കുറുപ്പിന്റെ യോഗ്യതകളെപ്പററി പറഞ്ഞിരുന്നതിനു പുറമെ, കുറുപ്പിനേക്കാൾ പ്രായമേറിയ ആളാണെന്നു വിചാരിച്ചിരുന്നു തന്നെ അദ്ദേഹത്തിന്റെ ശിഷ്യനായി കണ്ടതിൽ അദ്ദേഹം വളരെ ആശ്ചര്യം പ്രദർശിപ്പിച്ചു എന്നും ഒരു

യെഴുതിയിരുന്നു. അതിൽതന്നെ താൻ "രാമരാജൻ" എന്ന ഒരു പത്രം തുടങ്ങാൻ പോകുന്നതായും അറിയിച്ചു. അധികം താമസിയാതെതന്നെ ഈ പത്രത്തിന്റെ ആദ്യപ്രതി ലേഖകന്നു കിട്ടി. അച്ചടി വളരെ മോശമായിരുന്നതിനാൽ അർഹിച്ച പ്രചാരം അതിന്നുണ്ടായിരുന്നുവോ എന്നു സംശയമാണു്. എങ്കിലും കുഞ്ഞിക്കുട്ടൻ തമ്പുരാൻ, ഒറവങ്കര രാജൻ നമ്പൂരി, നടുവത്തച്ഛൻ നമ്പൂരി, കൊട്ടാരത്തിൽ ശങ്കുണ്ണി, കെ. സി. കേശവപിള്ള, ഉള്ളൂർ പരമേശ്വരയ്യർ മുതലായവർ തങ്ങളുടെ പദ്യരത്നങ്ങളെക്കൊണ്ടു് അതിനെ സവിശേഷം അലങ്കരിച്ചിരുന്നു. ഒരിക്കൽ കെ. സി. കുഞ്ഞൻവൈദ്യൻ എന്ന ഒരു പഴയ കവി, ഉത്തരാർദ്ധം പുഷ്പിതാഗ്രാ വൃത്തത്തിലും പൂർവ്വാർദ്ധം മറ്റൊരു വൃത്തത്തിലും ആയി ഒരു പദ്യം ഈ പത്രത്തിലേക്കു് അയച്ചിരുന്നു. വൃത്തഭംഗമുണ്ടെന്നു് ഒരു കുറിപ്പു പത്രാധിപർ ചുവടെ ചേർത്തു. കണ്ടിട്ടു് 'പടുമതിയാം താങ്കളതിൻ പടുതി കുറിക്കേണമെവിടെയാണെന്നു്; കുട്ടതാം ദോഷമതെന്നാലുടനേ മാറ്റുവിന്നു ഞാനപേക്ഷിക്കാം' എന്നു് കവി പത്രത്തിലേക്കെഴുതി. പത്രാധിപർ തെറ്റെവിടെയാണെന്നു ചൂണ്ടിക്കാണിച്ചതോടുകൂടി പുഷ്പിതാഗ്രാവൃത്തത്തിന്റെ ലക്ഷണങ്ങളും ഇന്നതാണെന്നും പറഞ്ഞിരുന്നു. കുഞ്ഞൻ വൈദ്യൻ ക്രുദ്ധിച്ചു് പുഷ്പിതാഗ്രാ വൃത്തത്തിലെ പദ്യമുണ്ടാക്കാൻ എന്ന വല്ല നിയമവുമുണ്ടോ എന്നും തന്റെ ശ്ലോകത്തിൽ വൃത്തഭംഗമുണ്ടെന്നു പറഞ്ഞതു് വലിയ സാഹസമായി എന്നും മറ്റും വീണ്ടെടുത്തു വിദ്യയെടുക്കുവാൻ തുടങ്ങി. ഇതിന്നു തക്ക സമ്മാനം പത്രാധിപ

തിൽനിന്നു ലഭിച്ചതോടുകൂടി വൈദ്യന്റെ ശൗര്യമെല്ലാം നിലച്ചു. വൈദ്യന്റെ ശ്ലോകം ഏതു ഛന്ദസ്സിൽ പെട്ടതാണെന്നു തങ്ങൾക്കു മനസ്സിലായില്ലെന്നും 'പുഷ്പിതാഗ്രാവൃത്തത്തിലേ കവിത ഉണ്ടാക്കാവൂ എന്നു വല്ല നിയമവുമുണ്ടോ' എന്നു ചോദിച്ചു വൈദ്യൻ. 'ശിഖരിണീ' വൃത്തത്തിലേ പദ്യമുണ്ടാക്കാവൂ എന്നു നിർബന്ധമുണ്ടായിരുന്ന "ഏ. ബി." യുടെ പ്രശ്നത്തിനു സമ്മാനം വാങ്ങണമെന്നുള്ള താല്പര്യത്തോടുകൂടി അയച്ച പദ്യത്തിൽ "മിടുക്കുംകൊണ്ടെൻ ദൃഢസ്ഥലമതിലൂടൻ വന്നിടുകിൽ ഞാൻ" എന്ന വൃത്തഭംഗം വരുത്തിയതിനു എന്തു സമാധാനമാണദ്ദേഹത്തിനു പറവാനുള്ളതെന്നറിവാൻ കൗതുകമുണ്ടെന്നും ഏതായാലും 'ഉടനെ മാപ്പിനു ഞാനപേക്ഷിക്കാം' എന്ന വൈദ്യന്റെ വാക്കു നിറവേറ്റണമെന്ന മോഹം തങ്ങൾക്കില്ലെന്നും മറ്റുമുള്ള പത്രാധിപരുടെ മർമ്മഭേദകമായ മറുപടി കണ്ടു പ്രസ്തുത കവിക്കു മൗനമവലംബിക്കയല്ലാതെ നിർവ്വാഹമുണ്ടായില്ല. തിരുവിതാംകൂർ ഉദ്യോഗസ്ഥന്മാരുടെ അഴിമതികൾ സധൈര്യം പത്രത്തിൽ ചൂണ്ടിക്കാണിച്ചതുകണ്ടിട്ടു ക്രുദ്ധരായി പല ഉദ്യോഗസ്ഥന്മാരും രജിസ്ത്രനോട്ടീസ്സുമൂലം പത്രാധിപരെ ഭീഷണിപ്പെടുത്തുകയുണ്ടായി. പക്ഷേ, ഫലമൊന്നുമുണ്ടായില്ല. ഒട്ടു, പത്രാധിപരായിരുന്ന കാലത്തോളം പത്രധർമ്മംവിട്ടു അദ്ദേഹം ഒന്നും പ്രവർത്തിച്ചിട്ടില്ല. ഏകദേശം രണ്ടു കൊല്ലത്തോളം ഈ പത്രം നിലനിന്നതായി തോന്നുന്നുണ്ട്."

ഹൈസ്ക്കൂൾ ക്ലാസ്സിൽവെച്ചു അങ്കുരിച്ചതും എഫ്. ഏ. ക്ലാസ്സിലെ പരിചയദോഷത്താൽ പരിപുഷ്ടിയെ

പ്രാപിച്ചുത്തമമായ ചരിത്രനായകന്റെ വാസനാകല്പതരു ബി. എ. ക്ലാസ്സിലെ പരിശീലനവും സാഹിത്യരസികന്മാരുടെ കൂട്ടുകെട്ടും രാമരാജന്റെ പത്രാധിപത്യവുംകൊണ്ടു ശാഖോപശാഖമായി വളൎന്നു. ഇതുതന്നെയാണു് കാലാന്തരത്തിൽ ഗദ്യപദ്യരൂപത്തിലുള്ള അനവധി സൽഫലങ്ങളെ നമുക്കു പ്രദാനം ചെയ്തതു്.

## അദ്ധ്യായം ൯.

## സാഹിത്യപ്രോത്സാഹനം.

തങ്ങൾക്കു സിദ്ധിച്ച ഔന്നത്യത്തിന്റെ തണലിൽ മററുള്ളവൎക്കുംകൂടി വിശ്രമിക്കുവാൻ സൗകൎയ്യമുണ്ടാക്കിക്കൊടുക്കുന്നവരാണു് മഹാന്മാർ; അവർതന്നെയാണു ഭാഗ്യവാന്മാർ.

"യാതൊരുവനിഹ ജീവിച്ചു വസിക്കുമ്പോ-
ളാതുരന്മാരാം പല ജീവികൾ ജീവിക്കുന്നു
സാധുതാനവൻതന്നെ സൽപുമാനവൻതന്നെ"

എന്നാണല്ലോ ആപ്തവാക്യം. ഈ തത്വം വേണ്ടപോലെ മനസ്സിലാക്കി അതനുസരിച്ചു ജീവിച്ച ഒരാളായിരുന്നു ഒടുവിൽ കുഞ്ഞുകൃഷ്ണമേനോൻ. തന്റെ സാഹിത്യപരിശ്രമം വിജയപൎയ്യവസായിയായിത്തീൎന്നതു മലയാളമനോരമാധിപരായിരുന്ന കണ്ടത്തിൽ വറുഗീസുമാപ്പിളയുടെ പ്രോത്സാഹനം നിമിത്തമാണെന്നു് അദ്ദേഹത്തിനു നല്ലപോലെ അറിയാമായിരുന്നതിനാൽ, മററുള്ളവരെ പ്രോത്സാഹിപ്പിച്ചു് ഉയൎത്തിക്കൊണ്ടുവരേണ്ടതു തന്റെ ഒരു കടമയാണെന്നുംകൂടി അദ്ദേഹം വിചാരിച്ചു.

തിരുവനന്തപുരത്തു രാമരാജന്റെ പത്രാധിപരായിരുന്ന കാലത്തു പല യുവകവികളേയും പ്രോത്സാഹിപ്പിക്കുന്നതിൽ ചരിത്രനായകൻ അസാമാന്യമായ ഔത്സുക്യം പ്രദർശിപ്പിച്ചിരുന്നതായി പറയപ്പെടുന്നു. വൃത്തഭംഗത്തോടുകൂടി വന്നുചേരുന്ന പദ്യങ്ങൾപോലും അദ്ദേഹം തിരുത്തി മിനുക്കി പത്രത്തിൽ പ്രസിദ്ധീകരിച്ചിരുന്നുവത്രേ. സാമാന്യം നല്ല കവികളായി പിന്നീടു ഭാഷാലോകത്തിൽ പേരെടുത്ത പലരും കവിതാസംബന്ധമായി "ഹരിഃശ്രീ" വരച്ചുതുടങ്ങിയതു രാമരാജനിലായിരുന്നു. കുഞ്ഞുകൃഷ്ണമേനോൻ ഇക്കൂട്ടരെ പ്രോത്സാഹിപ്പിച്ചിരുന്നതു് ഏതുതരത്തിലാണെന്നറിയണമെങ്കിൽ, ഒരിക്കൽ അദ്ദേഹം ആ പത്രത്തിലെഴുതിയ മുഖപ്രസംഗത്തിന്റെ ഒരു ഭാഗം വായിച്ചാൽ മതി. അതു ഇവിടെ ഉദ്ധരിക്കാം:—

"ഇപ്പോൾ കവിതപ്പംക്തി മലയാളപത്രങ്ങളുടെ ഒരു പതിവായിത്തീന്നിരിക്കുന്നു. ഇനി കുറെക്കഴിഞ്ഞാൽ, മലയാളപത്രം എന്നു പറഞ്ഞാൽ കവിതാപ്പംക്തി എന്നു ധരിക്കുന്ന ഒരു കാലം വരുമോ എന്നുപോലും സംശയിക്കേണ്ടതായിട്ടാണിരിക്കുന്നതു്. കവികളാണെങ്കിൽ, നിമിഷംപ്രതി വദ്ധിച്ചുവരികയും ചെയ്യുന്നു. ഏതെങ്കിലും വിധത്തിൽ പ്രാസമൊപ്പിച്ചു നാലുവരി എഴുതിയാൽ കവിതയായി എന്നാണു മിക്കവരും ധരിച്ചുവെച്ചിട്ടുള്ളതെന്നു തോന്നുന്നു. വൃത്തമെന്നു പറയുന്നതു എന്താണെന്നറിയാൻ പാടില്ലാത്തവർ പോലും പദ്യങ്ങളെഴുതി അയക്കുന്നതാണു് അതിലേറെ അത്ഭുതം. തങ്ങൾ എഴുതി അയക്കുന്നതെല്ലാം അതുപോലെ പത്ര

ത്തിൽ ചേക്കാതിരുന്നാൽ ഇക്കൂട്ടർ പത്രാധിപരുടെനേരെ പരിഭവിക്കാനും കൂടി ഒരുക്കമുണ്ട്. ഇങ്ങനെയായാൽ പത്രാധിപന്മാർ ചുററിപ്പോകയേയുള്ളു.

“ഇത്രയും പറഞ്ഞതുകൊണ്ടു ഞങ്ങൾ യുവകവികളെ ഇച്ഛാഭംഗപ്പെടുത്തുകയാണെന്നു ആരും തെററിദ്ധരിക്കരുതെന്നപേക്ഷയുണ്ട്. വാസ്തവം പറയുകയാണെങ്കിൽ, ഇവിടെ കിട്ടുന്ന പദ്യങ്ങളിൽ നിവൃത്തിയുള്ളിടത്തോളം പ്രസിദ്ധീകരിച്ചു യുവകവികളെ പ്രോത്സാഹിപ്പിക്കണമെന്നുള്ള പക്ഷക്കാരാണു ഞങ്ങൾ. ഇതിലേക്കുവേണ്ടി ഗുരുലഘുക്കളെ ശരിപ്പെടുത്തിയും വൃത്തഭംഗം തിരുത്തിയും ചിലപ്പോൾ അലകും പിടിയും മാററിയും ഞങ്ങൾ വളരെ ബുദ്ധിമുട്ടനുഭവിക്കാറുമുണ്ട്. എന്നിട്ടും പരിഭവമാണു പ്രതിഫലം. ചിലർ ഞങ്ങളുടെ “തിരുത്തൽ സ്വാതന്ത്ര്യ”ത്തെപ്പററി പരിഭവിക്കുമ്പോൾ, മററുചിലർ “മുഴുവൻ തിരുത്തിയാലും കൊള്ളാം. ഈ കവിതയും കൂടി ചേക്കണേ” എന്നുപറഞ്ഞു വീണ്ടും നാൽകാലികളയച്ചു ഞങ്ങളെ ബുദ്ധിമുട്ടിക്കുന്നു. മററുള്ളവരുടേ അർത്ഥമില്ലാത്ത പരിഭവത്തേയും ഉള്ളിൽ കൊള്ളുന്ന മുള്ളുവാക്കുകളേയോ ഭയന്നു കർത്തവ്യത്തിൽനിന്നു പിൻമാറാൻ ഞങ്ങൾ നിശ്ചയിച്ചിട്ടില്ലെങ്കിലും, കവിതയെഴുതാൻ പുറപ്പെടുന്നവർ, പദ്യനിർമ്മാണത്തിനുള്ള പ്രാഥമികപാഠങ്ങളെങ്കിലും പഠിച്ചുകഴിഞ്ഞതിനുശേഷം അതിനായി ശ്രമിക്കുന്നതു നന്നായിരിക്കുമെന്നു ഞങ്ങൾ സ്നേഹപൂർവ്വം ഉപദേശിക്കുന്നു. രസികൻ കവിതകളെഴുതി പതിവായി ഞങ്ങളുടെ പത്രപംക്തിയെ അലങ്കരിക്കുന്ന വാസനാകവികളോടു ഞങ്ങൾക്കുള്ള കൃതജ്ഞത, കുറച്ചൊന്നുമല്ല.”

ഈ ഉപദേശപ്രസംഗത്തിൽ ചിലതു കണക്കിലധികം കളിയാക്കിയിട്ടുണ്ടെങ്കിലും, യുവാക്കന്മാരെ പ്രോത്സാഹിപ്പിക്കുവാൻ അദ്ദേഹം പലതും പ്രവൎത്തിച്ചിരുന്നുവെന്നു് ഇതിൽനിന്നു തെളിയുന്നുണ്ടല്ലോ. ഗദ്യലേഖകന്മാരെ സംബന്ധിച്ചും ഇതുതന്നെയായിരുന്നു അനുഭവം. പിന്നീടു "സ്വദേശാഭിമാനിരാമകൃഷ്ണപിള്ള" എന്നപേരിൽ സുപ്രസിദ്ധനായിത്തീൎന്ന കെ. രാമകൃഷ്ണപിള്ള അന്നു് എഫ്. ഏ. ക്ലാസ്സിൽ വായിച്ചുകൊണ്ടിരിക്കയായിരുന്നു. അദ്ദേഹത്തിനു "പത്രഭ്രാന്തു" പിടിപെട്ട കാലമായിരുന്നു അതു്. രാമരാജനിൽ പ്രാദേശികവാൎത്തകളായിട്ടും മററും ആ യുവാവു് അന്നു പലതും എഴുതാറുണ്ടായിരുന്നു. ഇടയ്ക്കു ചില പദ്യങ്ങളും എഴുതാറുണ്ടായിരുന്നില്ലെന്നില്ല. രാഷ്ട്രീയ ലേഖനങ്ങളെഴുതാൻ മി. പിള്ളയെ പരിശീലിപ്പിച്ചതു കുഞ്ഞുകൃഷ്ണമേനവനാണു്. ആദ്യം എഴുതിയ ലേഖനങ്ങളിൽ പല വെട്ടും തിരുത്തും വേണ്ടിവന്നിരുന്നുവെങ്കിലും അധികം താമസിയാതെ നല്ല ലേഖനങ്ങളെഴുതാൻ മി. പിള്ള പഠിച്ചു. "സാഹിത്യത്തെ സംബന്ധിച്ചിടത്തോളം ഞാനാണു് രാമകൃഷ്ണപിള്ളയേ നന്നാക്കിയതു്." എന്നു ചരിത്രനായകൻ പലപ്പോഴും പറയാറുണ്ടായിരുന്നു. വ്യാഴവട്ടസ്മരണകളെഴുതിയ ശ്രീമതി ബി. കല്യാണിഅമ്മ അവർകൾ (ബി. ഏ., എൽ. ററി) ഇങ്ങനെ പ്രസ്താവിച്ചു കാണുന്നു:—

"എഫ്. ഏ. ക്ലാസ്സിൽ പഠിക്കുന്ന കാലത്താണു് ഇദ്ദേഹത്തിനു (രാമകൃഷ്ണപിള്ളയ്ക്കു) പത്രഭ്രാന്തു പിടിപെട്ടതു്. ഈ ഭ്രാന്താകട്ടെ മലയാളപത്രങ്ങളെ സംബ

ഢിച്ചു മാത്രമേ ഉണ്ടായിരുന്നുള്ളൂ. ഇക്കാലങ്ങളിൽ എഴുതിയ ലേഖനങ്ങളൊക്കെയും തന്റെ പേരുകൂടാതെയോ കള്ളപ്പേരിലോ ആയിരുന്നു പ്രസിദ്ധീകരിച്ചിരുന്നതു്. സാഹിത്യക്കളരിയിൽ അരങ്ങേറ്റം കഴിക്കുന്ന എല്ലാം ഈ വിധമാണല്ലോ പ്രവർത്തിക്കാറുള്ളതു്. അക്കാലത്തെ പ്രസിദ്ധ സാഹിത്യകാരന്മാരുമായി നേരിട്ടും കത്തുമുഖേനയും അദ്ദേഹം പരിചയം സമ്പാദിച്ചു. കേരളവർമ്മ വലിയകോയിത്തമ്പുരാൻ, ഏ. ആർ. രാജരാജവർമ്മ, ഉള്ളൂർ. എസ്. പരമേശ്വരയ്യർ, കെ. സി. കേശവപിള്ള, പേട്ടയിൽ രാമൻപിള്ള ആശാൻ, ഒടുവിൽ കുഞ്ഞുകൃഷ്ണമേനോൻ, കണ്ടത്തിൽ വറുഗീസ് മാപ്പിള എന്നിങ്ങനെ പല മഹാന്മാരുടെയും പരിചയത്തിനു പുറമേ, ഇവരിൽ ചിലരുടെ ശിഷ്യത്വവും ലഭിക്കാനിടയായി.”

വിദ്യാഭ്യാസവും പത്രാധിപത്യവും മതിയാക്കി ഉദ്യോഗത്തിൽ പ്രവേശിച്ചതിനുശേഷവും ചരിത്രനായകൻ യുവകവികളെ കഴിവുള്ളവിധത്തിലെല്ലാം പ്രോത്സാഹിപ്പിച്ചു കൊണ്ടാണിരുന്നതു്. സാഹിത്യത്തിൽ ഒരു നല്ല പേരെടുത്തിട്ടുള്ള കോയിപ്പിള്ളി പരമേശ്വരക്കുറുപ്പവർകൾ ഇന്നത്തെ നിലയിലെത്തുന്നതിനു പ്രധാനകാരണഭൂതൻ ഒടുവാകുന്നു. ൧൦൭൬-ൽ ഇദ്ദേഹം ചേർത്തല താലൂക്കു സമ്പ്രതിയായിരിക്കുന്ന അവസരത്തിലാണു കുഞ്ഞിക്കുട്ടൻ തമ്പുരാന്റെ ഒരു കത്തുമായി കുറുപ്പു് മേനവനെച്ചെന്നു കണ്ടതു്.

“ഇതവരുന്നൊരു കിശോരനെ ബ്ഭവാൻ
കൈകവരുന്ന കനിവോടു മേറ്റുടൻ
ഹേ! വരിഷ്ഠ! കവിരത്നമേ! ഭവൽ-
സേവനെന്നപടി നോക്കിടേണമേ!

കവിതയിലത്തിയായ മോഹമിപ്പോഴും
കവിയുമിവന്നതു വാസനാബലത്താൽ
അവികലമുളവായതോ, അതെന്തോ?
കവിവര! നോക്കി മുറയ്ക്കു തീർച്ചയാക്കൂ.

ഒരുജോലിയെന്നിയെ നടന്നിവൻ സദാ
തെരുവിൽ കളിക്കുകിലൊരിക്കലും സഖേ!
വരുമോ ഗുണം വടിയെടുത്തു താങ്കളും കൈ-
വിരുതൊന്നു കാട്ടുകൊരു കൂട്ടമില്ലതിൽ."

ഇവ ആ കത്തിലെ ചില പദ്യങ്ങൾ മാത്രമാണ്. ഇതായിരുന്നു അവർ തമ്മിലുണ്ടായ ആദ്യസന്ദർശനം. അതു് ഏതെല്ലാം പടികളിൽക്കൂടി കടന്നു് ഒടുവിൽ ഏതു നിലയിൽ എത്തിച്ചേർന്നു എന്നുള്ളതു ശ്രീമാൻ പരമേശ്വരക്കുറുപ്പിന്റെ സ്വന്തവാക്യത്തിൽതന്നെ പറയുന്നതായിരിക്കുമല്ലോ നല്ലതു്. ഒടുവിനേപ്പറ്റിയുള്ള സ്മരണകളിൽ അദ്ദേഹം ഇങ്ങനെ പറഞ്ഞുകാണുന്നു.

"തമ്പുരാൻ തിരുമനസ്സിലെ കത്തുംകൊണ്ടു ഞാൻ തൃശ്ശിവപേരൂർ ചെന്നു ഒടുവിനെ കണ്ട സംഗതിയും അദ്ദേഹം എന്നോടു കാണിച്ച അകൃത്രിമമായ വാത്സല്യത്തെക്കുറിച്ചും ഈ അവസരത്തിൽ അധികമായി വിസ്തരിക്കുന്നതു ആവശ്യമാണെന്നു എനിക്കു തോന്നുന്നില്ല. അന്നുമുതൽക്കു ആശ്രിതവത്സലനും നിർമ്മലഹൃദയനുമായ മി: മേനോൻ എന്നെ അദ്ദേഹത്തിന്റെ ഒരു പ്രിയശിഷ്യനെപ്പോലെ കരുതുകയും കവിതാവിഷയത്തിൽ എനിക്കു സാരമായ പല ഉപദേശങ്ങൾ നൽകുകയും ഗ്രന്ഥം പഠിപ്പിന്നു മതിയായ സൗകര്യങ്ങൾ ഉണ്ടാക്കിത്തരികയും ചെയ്തു. വിശേഷിച്ചു് അദ്ദേഹം ഭാഷാപ

ദ്യരചനയിൽ വലിയ ഭ്രമം കാണിച്ചിരുന്ന എന്നെ സർവ്വഥാ പ്രോത്സാഹിപ്പിക്കുവാനും തുടങ്ങി. അക്കാലത്തു അദ്ദേഹം എന്നെക്കൊണ്ടു പല പദ്യങ്ങളും ഉണ്ടാക്കിച്ചിട്ടുള്ളതിനു പുറമേ എന്നെ പ്രോത്സാഹിപ്പിക്കുവാൻ ഞാൻ ഒരു വിഷയത്തെപ്പററി കവിത എഴുതുമ്പോൾ അദ്ദേഹവും എൻെറ ഒപ്പം വന്നിരുന്നു അതേ വിഷയത്തിൽ പദ്യങ്ങൾ നിർമ്മിക്കയും ചെയ്തിട്ടുണ്ടു്. ഭാഷാകവനത്തെ സംബന്ധിച്ചിടത്തോളം അദ്ദേഹം അന്നു എനിക്കു തന്നിട്ടുള്ള ഉപദേശങ്ങൾ ഏററവും വിലയേറിയവയും എനിക്കു എന്നെന്നേക്കും വിസ്മരിക്കുവാൻ നിവൃത്തിയില്ലാത്തവയുമാകുന്നു."

കൊടുങ്ങല്ലൂർ തഹസീൽദാരായി നിയമിക്കപ്പെട്ട സന്ദർഭത്തെ അനുസ്മരിച്ചുകൊണ്ടു ശ്രീമാൻ കുറുപ്പ് വീണ്ടും ഇങ്ങനെ പറയുന്നു:--"എൻെറ ഇഷ്ടകവിയും എന്നെ പല തരത്തിലും പ്രോത്സാഹിപ്പിക്കയും സഹായിക്കുകയും ചെയ്തിട്ടുള്ള ആളുമായ ആ മാന്യൻെറ വരവു് എനിക്കു എത്രമാത്രം ആഹ്ലാദപ്രദമായിരുന്നു എന്നു് ഇവിടെ വിവരിക്കുന്നതു അസാദ്ധ്യം. അദ്ദേഹം കൊടുങ്ങല്ലൂർ വന്നുചേർന്നതുമുതൽ അദ്ദേഹത്തിൻെറ വസതി ഒരു കവിസദസ്സായിത്തീർന്നു. എന്നെക്കണ്ട ഉടനെ അദ്ദേഹം ചോദിച്ചതു് "എന്താ സാഹിത്യപരിശീലനം മുഴുവൻ അടക്കുന്നില്ലേ? ഇനി നമുക്കു പൊടിപൊടിക്കാം" എന്നായിരുന്നു. ഇങ്ങനെ അകൃത്രിമമായ സ്നേഹത്തോടും സ്വതസ്സിദ്ധമായ പുഞ്ചിരിയോടുംകൂടി സൗജന്യനിധിയായ ആ സഹൃദയൻ എന്നെ പ്രോത്സാഹിപ്പിക്കുവാനായി പറഞ്ഞ മധുരവാക്കുകൾ എൻെറ മനസ്സിൽ നിന്നു ഒരു കാലത്തും മറഞ്ഞുപോകുന്നതല്ല."

മറ്റൊരവസരത്തെ സ്മരിച്ചുകൊണ്ടു അദ്ദേഹം പറഞ്ഞിട്ടുള്ളതിങ്ങനെയാണ്:—"ഇപ്രകാരം സാഹിത്യപരമായി പല വാദപ്രതിവാദങ്ങളും കവനപരീക്ഷകളും അദ്ദേഹത്തിന്റെ ആഭിമുഖ്യത്തിൽ ഞങ്ങൾ നടത്തിയിട്ടുണ്ടു്. ഞങ്ങളിൽ ഓരോരുത്തരും സാഹിത്യപരമായി നല്ല പേരെടുക്കണമെന്നു അദ്ദേഹത്തിനു ആത്മാർത്ഥമായ അഭിലാഷമുണ്ടായിരുന്നു. ഞങ്ങൾ എന്തെങ്കിലും ഒരു കവിതയെഴുതിയാൽ അതു അദ്ദേഹത്തെ കാണിക്കണമെന്നു നിർബ്ബന്ധമുണ്ടായിരുന്നു. രചനയിലോ ആശയത്തിലോ വല്ല ക്ലിഷ്ടതയും കണ്ടാൽ അദ്ദേഹം ഞങ്ങളെ കഠിനമായി ശകാരിക്കയും കവിതാവിഷയത്തിൽ ഞങ്ങൾ വരുത്തിയ ന്യൂനതയെ പരിഹരിക്കാൻ തക്ക ഉപദേശങ്ങൾ തരികയും ചെയ്യുക പതിവായിരുന്നു. ഭാഷാപദ്യങ്ങൾക്കു നല്ല ഒഴുക്കും ഓജസ്സും ഫലിതവും അത്യാവശ്യമാണെന്നു അക്കാലത്തുതന്നെ പലപ്പോഴും അദ്ദേഹം ഉപദേശിച്ചിട്ടുണ്ടു്. ഭാഷാസാഹിത്യത്തിൽ അല്പമായ വാസനയോ പ്രതിപത്തിയോ ഉള്ള ഏതൊരാളേയും ആത്മാർത്ഥമായി സ്നേഹിക്കയും ഉപദേശിക്കയും പ്രോത്സാഹിപ്പിക്കയും ചെയ്യുന്നതു് അദ്ദേഹത്തിന്റെ പ്രഥമവും പ്രധാനവുമായ ഒരു ധർമ്മമായിരുന്നതിനാൽ, അന്നത്തെ കവികിശോരന്മാരായ പലരുടേയും ഗുരുസ്ഥാനം അദ്ദേഹത്തിനുണ്ടായിരുന്നു. ഈ നിലയിൽ മൂന്നു നാലു കൊല്ലം ഞങ്ങൾ നടത്തിയ സാഹിത്യപരിശ്രമംകൊണ്ടു ഞങ്ങൾക്കു കവനകലയിൽ സാമാന്യം പഴക്കവും തഴക്കവും സിദ്ധിക്കുവാനിടയായി."

ദ്യരചനയിൽ വലിയ ഭ്രമം കാണിച്ചിരുന്ന എന്നെ സ
ർവ്വഥാ പ്രോത്സാഹിപ്പിക്കുവാനും തുടങ്ങി. അക്കാലത്തു
അദ്ദേഹം എന്നെക്കൊണ്ടു പല പദ്യങ്ങളും ഉണ്ടാക്കി
ച്ചിട്ടുള്ളതിനു പുറമേ എന്നെ പ്രോത്സാഹിപ്പിക്കുവാൻ
ഞാൻ ഒരു വിഷയത്തെപ്പററി കവിത എഴുതുമ്പോൾ
അദ്ദേഹവും എൻെറ ഒപ്പം വന്നിരുന്നു അതേ വിഷയ
ത്തിൽ പദ്യങ്ങൾ നിർമ്മിക്കയും ചെയ്തിട്ടുണ്ടു്. ഭാഷാക
വനത്തെ സംബന്ധിച്ചിടത്തോളം അദ്ദേഹം അന്നു എ
നിക്കു തന്നിട്ടുള്ള ഉപദേശങ്ങൾ ഏററവും വിലയേറിയ
വയും എനിക്കു എന്നെന്നേക്കും വിസ്മരിക്കുവാൻ നിവൃ
ത്തിയില്ലാത്തവയുമാകുന്നു."

കൊടുങ്ങല്ലൂർ തഹസീൽദാരായി നിയമിക്കപ്പെട്ട
സന്ദർഭത്തെ അനുസ്മരിച്ചുകൊണ്ടു ശ്രീമാൻ കുറുപ്പ് വീ
ണ്ടും ഇങ്ങനെ പറയുന്നു:-- "എൻെറ ഇഷ്ടകവിയും എ
ന്നെ പല തരത്തിലും പ്രോത്സാഹിപ്പിക്കയും സഹായി
ക്കുകയും ചെയ്തിട്ടുള്ള ആളുമായ ആ മാന്യൻെറ വരവു്
എനിക്കു എത്രമാത്രം ആഹ്ലാദപ്രദമായിരുന്നു എന്നു് ഇ
വിടെ വിവരിക്കുന്നതു അസാദ്ധ്യം. അദ്ദേഹം കൊടു
ങ്ങല്ലൂർ വന്നുചേന്നതുമുതൽ അദ്ദേഹത്തിൻെറ വസതി
ഒരു കവിസദസ്സായിത്തീർന്നു. എന്നെക്കണ്ട ഉടനെ അ
ദ്ദേഹം ചോദിച്ചതു് "എന്താ സാഹിത്യപരിശീലനം
മുറയ്ക്കു നടക്കുന്നില്ലേ? ഇനി നമുക്കു പൊടിപൊടിക്കാം."
എന്നായിരുന്നു. ഇങ്ങനെ അകൃത്രിമമായ സ്നേഹത്തോ
ടും സ്വതസ്സിദ്ധമായ പുഞ്ചിരിയോടുംകൂടി സൗജന്യനി
ധിയായ ആ സഹൃദയൻ എന്നെ പ്രോത്സാഹിപ്പിക്കുവാ
നായി പറഞ്ഞ മധുരവാക്കുകൾ എൻെറ മനസ്സിൽ
നിന്നു ഒരു കാലത്തും മറഞ്ഞുപോകുന്നതല്ല."

മറെറാരവസരത്തെ സ്മരിച്ചുകൊണ്ടു അദ്ദേഹം പറഞ്ഞിട്ടുള്ളതിങ്ങനെയാണ്:— "ഇപ്രകാരം സാഹിത്യപരമായി പല വാദപ്രതിവാദങ്ങളും കവനപരീക്ഷകളും അദ്ദേഹത്തിൻെറ ആഭിമുഖ്യത്തിൽ ഞങ്ങൾ നടത്തിയിട്ടുണ്ടു്. ഞങ്ങളിൽ ഓരോരുത്തരും സാഹിത്യപരമായി നല്ല പേരെടുക്കണമെന്നു അദ്ദേഹത്തിനു ആത്മാർത്ഥമായ അഭിലാഷമുണ്ടായിരുന്നു. ഞങ്ങൾ എന്തെങ്കിലും ഒരു കവിതയെഴുതിയാൽ അതു അദ്ദേഹത്തെ കാണിക്കണമെന്നു നിർബ്ബന്ധമുണ്ടായിരുന്നു. രചനയിലോ ആശയത്തിലോ വല്ല ക്ലിഷ്ടതയും കണ്ടാൽ അദ്ദേഹം ഞങ്ങളെ കഠിനമായി ശകാരിക്കയും കവിതാവിഷയത്തിൽ ഞങ്ങൾ വരുത്തിയ ന്യൂനതയെ പരിഹരിക്കാൻ തക്ക ഉപദേശങ്ങൾ തരികയും ചെയ്ക പതിവായിരുന്നു. ഭാഷാപദ്യങ്ങൾക്കു നല്ല ഒഴുക്കും ഓജസ്സും ലളിതവും അത്യാവശ്യമാണെന്നു അക്കാലത്തുതന്നെ പലപ്പോഴും അദ്ദേഹം ഉപദേശിച്ചിട്ടുണ്ടു്. ഭാഷാസാഹിത്യത്തിൽ അല്പമായ വാസനയോ പ്രതിപത്തിയോ ഉള്ള ഏതൊരാളേയും ആത്മാർത്ഥമായി സ്നേഹിക്കയും ഉപദേശിക്കയും പ്രോത്സാഹിപ്പിക്കയും ചെയ്യുന്നതു് അദ്ദേഹത്തിൻെറ പ്രഥമവും പ്രധാനവുമായ ഒരു ധർമ്മമായിരുന്നതിനാൽ, അന്നത്തെ കവികിശോരന്മാരായ പലരുടേയും ഗുരുസ്ഥാനം അദ്ദേഹത്തിനുണ്ടായിരുന്നു. ഈ ജില്ലയിൽ മൂന്നു നാലു കൊല്ലം ഞങ്ങൾ നടത്തിയ സാഹിത്യപരിശ്രമംകൊണ്ടു ഞങ്ങൾക്കു കവനകലയിൽ സാമാന്യം പഴക്കവും തഴക്കവും സിദ്ധിക്കുവാനിടയായി."

സാഹിത്യവ്യാസംഗവിഷയത്തിൽ ആളും തരവും നോക്കുന്ന സ്വഭാവം ചരിത്രനായകനുണ്ടായിരുന്നില്ല. കേവലം ഒരു പോലീസ് കാൺസ്റ്റേബിളായിരുന്ന പാരിയമടത്തു ഗോപാലമേനോൻപോലും ഒട്ടുവിന്റെ കവിസദസ്സിലെത്തിയാൽ ഒരു കവിയായിട്ടു മാത്രമാണു ഗണിക്കപ്പെട്ടുവന്നത്. താസിൽദാരായ കുഞ്ഞുകൃഷ്ണമേനോൻ, പോലീസുകാൺസ്റ്റബിളായ ഗോപാലമേനവനോടുകൂടി ചില "കൂട്ടകവിതകൾ" എഴുതുകപോലും ചെയ്തിട്ടുണ്ടെന്നു പറഞ്ഞാൽ അദ്ദേഹത്തിന്റെ "സഹൃദയത്വ"ത്തിന് അതിൽ കൂടുതലായി എന്തൊരു തെളിവാണു വേണ്ടത്. ദുരഭിമാനം ചരിത്രനായകനെ തീരെ ബാധിച്ചിരുന്നില്ലെന്നോ, കവിത എന്നു കേട്ടാൽ ആ രസികന്റെ മനസ്സു മയങ്ങാറുണ്ടായിരുന്നുവെന്നോ എന്താണു ഇതിൽനിന്നു മനസ്സിലാക്കേണ്ടത്.

---

അദ്ധ്യായം ൬.

## ചില ലീലാകലഹങ്ങൾ.

---

തക്കതായ അവസരം കിട്ടിയാൽമാത്രമെ ആളുകളുടെ സാമർത്ഥ്യം അതിന്റെ യഥാർത്ഥരൂപത്തിൽ പ്രത്യക്ഷപ്പെടുകയുള്ളു. പരീക്ഷാവിജയത്തിൽ പ്രഥമസ്ഥാനം കൈക്കലാക്കാൻ തുല്യപ്രജ്ഞനായ ഒരു വിദ്യാർത്ഥി ശ്രമിക്കുന്നുണ്ടെന്നു കണ്ടാലല്ലാതെ, സമർത്ഥനായ കുട്ടിയുടെ ഉത്സാഹം ഒരിക്കലും തല പൊക്കുകയില്ല. കരിങ്കല്ലിൽനിന്നു തീപ്പൊരി പറപ്പിക്കണമെങ്കിൽ അതുപോലെ കഠിനമായ ഒരു പദാർത്ഥംതന്നെ

ഭേണം. വാദപ്രതിവാദങ്ങളുടെ സ്ഥിതിയും ഇതുതന്നെയാണ്. വ്യക്തിപരമായ വീക്ഷണകോണത്തെ അവലംബിക്കാതിരിക്കുന്നിടത്തോളം കാലം വാദപ്രതിവാദം പരിത്യാജ്യമാണെന്നു പറയാൻ നിവൃത്തിയില്ല; എന്നു മാത്രമല്ല, ചിലപ്പോൾ അതു പല സൽഫലങ്ങളെയും പ്രദാനംചെയ്യു എന്നും വരാം.

തീയിൽ വെച്ചാൽ സ്വർണ്ണത്തിന്റെ മാറ്റേറുന്നു; തേച്ചു മിനുക്കുന്ന ലോഹങ്ങൾ പൂർവ്വാധികം ശോഭിക്കുന്നു; ചാണക്കല്ലിലുരച്ച രത്നം അമൂല്യമായിത്തീരുന്നു; ഇതുപോലെ വാദപ്രതിവാദം കാര്യത്തിന്റെ വസ്തുസ്ഥിതിയെ അതിന്റെ യഥാർത്ഥരൂപത്തിൽ പ്രത്യക്ഷപ്പെടുത്തുന്നു. ഫലിതപ്രിയന്മാർക്കു വാദപ്രതിവാദം എത്രയോ ഹൃദ്യമായ ഒരു വിനോദമാകുന്നു. വായനക്കാരെ ആകർഷിക്കുന്നതിനും അതിനു ശക്തിയുണ്ടായിരിക്കും. സരസനായ ചരിത്രനായകൻ ഓരോ അവസരങ്ങളിലായി പല വാക്സമരങ്ങളിലും ഏർപ്പെട്ടിട്ടുണ്ട്. അരങ്ങത്തു പ്രവേശിച്ചും തിരശ്ശീലയ്ക്കുള്ളിൽ മറഞ്ഞുനിന്നും നടത്തിയിട്ടുള്ള ആ വാദപ്രതിവാദങ്ങളിലാണ് ഒട്ടുവിന്റെ സാമർത്ഥ്യം ശരിയായി പ്രതിഫലിച്ചുകാണുന്നതു്. അവയിലെ ചില ഭാഗങ്ങൾ വായിച്ചാൽ ബദ്ധശത്രുക്കൾ തമ്മിൽ നടത്തുന്ന ഘോരമായ പോരാട്ടമാണോ അതു് എന്നു വായനക്കാർക്കു തോന്നിപ്പോകും. എന്നാൽ ഉത്തമസ്നേഹിതന്മാരുടെ ലീലാകലഹങ്ങൾക്കുള്ള സ്ഥാനം മാത്രമേ അതിലെ കക്ഷികൾ അവയ്ക്കു കല്പിച്ചിരുന്നുള്ളു എന്നു വാസ്തവമറിവുള്ളവർക്കറിയാം. ഒട്ടുവിന്റെ കവിതാസാമർത്ഥ്യത്തിനും രസികത്വത്തിനും ഇ

ബോധക ലീലാകലഹങ്ങളും ഒന്നാംതരം പ്രദർശനങ്ങളാകയാൽ അവയിൽ ചിലതു വായനക്കാരെ പരിചയപ്പെടുത്തണമെന്നുള്ള ഉദ്ദേശത്തോടുകൂടിയാണു് ഈ അദ്ധ്യായം എഴുതുന്നതു്.

മലയാളമനോരമ ആരംഭിച്ച കാലത്തു് - ൧൦൬൭-ലാണെന്നു തോന്നുന്നു--"ചുക്കില്ലാത്ത കഷായമില്ലറിക ചൂടില്ലാതെ കണ്ടഗണിയും" എന്നുള്ള ഒരു സമസ്യ ചരിത്രനായകൻ ആ പത്രത്തിലേക്കയച്ചു. പലരും അതിനെ പലവിധത്തിൽ പൂരിപ്പിച്ച കൂട്ടത്തിൽ;

"ഇക്കാലത്തൊരു കാശിനൊൻപതു ലഭി-
ച്ചീടും ഭിഷഗ്വിദൃതൻ-
വൈക്കോലെന്നതിലുമൊന്നു നോക്കിടുക പോ-
ലും ചെയ്തിടാതീവിധം
ചോക്കില്ലാത്ത ജനത്തൊടെപ്പൊഴുമുരചെ-
യ്തീടുന്നതെന്തിപ്പുമാൻ
"ചുക്കില്ലാത്ത കഷായമില്ലറിക ചൂ-
ടില്ലാതെ കണ്ടഗണിയും"

എന്നിങ്ങനെ ശ്രീമാൻ കട്ടക്കയം ചെറിയാൻ മാപ്പിള അവർകൾ ഒരു സമസ്യാപൂരണം എഴുതുകയും അതു് ഒടുവിനെ വല്ലാതെ ക്ഷോഭിപ്പിക്കയും ഇരുകൂട്ടരും തമ്മിൽ അതിനേത്തുടർന്നു ചെറിയ ഒരു വാക്സമരമുണ്ടാവുകയും ചെയ്തു. ഒടുവിന്റെ വാദപ്രതിവാദങ്ങളിൽ ആദ്യത്തേതു് ഇതാണെന്നു തോന്നുന്നു. ൧൦൭൦ വൃശ്ചികമാസത്തിൽ കോട്ടയത്തുവെച്ചു നടന്ന കവിസമാജത്തോടനുബന്ധിച്ചു നടത്തിയ പരീക്ഷകളിൽ ഒരു നാടകനിർമ്മാണപരീക്ഷയും ഉൾപ്പെട്ടിരുന്നു. കട്ടക്കയത്തിൽ ചെറിയാൻ മാ-

പ്പിള്ള അവർകളും ഇതിൽ ചേൎന്നിരുന്നു എങ്കിലും, വയററിൽ എന്തോ സുഖക്കേടു പിടിപെട്ടകയാൽ ഇടയ്ക്കു അതിൽനിന്നു പിൻവലിയുകയുണ്ടായി. ഈ വൎത്തമാനമറിഞ്ഞ ചരിത്രനായകൻ പണ്ടത്തെ സമസ്യാപൂരണം മനസ്സിൽ വെച്ചുകൊണ്ടു ചെറിയാൻമാപ്പിള അവർകളോടു മനോരമവഴി ഇങ്ങനെ ചോദിച്ചു:—

“ഭൂരിശ്രീയാന്നേഴും കോട്ടയമതിലമിത-
　　പ്രൗഢിതേടുന്ന വിദ്വാ-
ന്മാരെല്ലാമൊത്തു ചേൎന്നീടിന സദസി ഭവൽ-;
　　കുക്ഷിയിൽ പെട്ട രോഗം
മാറീലെന്നാകിലെന്താണതിനൊരു ശമമാ-
　　ൎഗ്ഗത്തെനോക്കാത്തതിപ്പോൾ
നേരോതേണം ചികിത്സിക്കുവതിനു വില വല്ലതു-
　　ക്കൂടിയോ മുമ്പിലേക്കാൾ?”

ഇതിനെത്തുടൎന്നു ആ രണ്ടു കവികളും തമ്മിൽ താഴെ കാണിക്കും വിധം ഒരു സംവാദം നടന്നു.

കട്ടക്കയം:—

“ചുക്കില്ലാത്ത സമസ്യ മുൻ പൊരുകരി-
　　ക്കിട്ടുത്രികായയാം ഭവാൻ
ചൊൽക്കൊണ്ടീടിന സൽകവേ! സരസമോ-
　　ക്കന്നീലയോ ചേൎത്തും
അക്കാലത്തു ഗദപ്രതിക്രിയവക-
　　ച്ചും കേറ്റെ വാങ്ങിച്ചു ഞാ-
നിക്കാലത്തവ ദുഃഖപോക്കിടുവതി-
　　ന്നോരെസ്സഹായിച്ചു മേ.

ഭൈഷജ്യങ്ങൾക്കിന്നോർത്താൽ വില പുനരതിയാ-
യില്ല വാങ്ങിച്ചുകൊൾവാൻ
വൈഷമ്യം കാശ്ശുകൈയിൽ കുറവുവരികയാ-
ലല്പമില്ലെന്നുമില്ല
ദോഷജ്ഞോത്തംസ! കേരക്രമുകമരിചാം-
ല്യാദിനാമത്രമെന്മേൽ
ദോഷം പറ്റുന്നു; വീണ്ടും ജ്വരഗദമതു-
ണ്ടാകുവാനുണ്ടു യോഗം."

ഒട്ടു:—

"മാന്യശ്രീസഭയിൽ ഭവാനു ഗദമു-
ണ്ടായെന്നുമേറെ ശ്രമി-
ച്ചെന്നും നാടകമൊട്ടു തീർത്തു വിരമി-
ച്ചെന്നും സഖേ, കേട്ടു ഞാൻ.
പിന്നെത്താവകവർത്തമാനമറിയാ-
ഞ്ഞിട്ടൊന്നു ചോദിച്ചു കേ-
ളെന്നാൽ തൽ പ്രതിപത്ത്യവർഗ്ഗമധുനാ
കണ്ടേറ്റവും തുച്ഛനായ്.

ദൈവത്തിന്നാജ്ഞയാലേ വിളവുകൾ കുറവായ്
കുക്ഷിരോഗം പിടിച്ചാൽ
ശ്രീവഞ്ചീശൻ ദയാപൂർവ്വകമതിനു മരു-
ന്നേകുമേ ധർമ്മവൈദ്യൻ
ഏവം സൂരീന്ദ്രൻ കൂട്ടം സഭയതിലിതുപോ-
ലുള്ള ദീനങ്ങൾ വന്നാ-
ലേവർക്കും ദുസ്സഹം താൻ നശിയതിനു ചികി-
ത്സിക്കുവാൻ തക്കവൈദ്യൻ."

കുഞ്ഞുകൃഷ്ണമേനോൻ കലാശാലാവിദ്യാഭ്യാസം ആരംഭിച്ച കാലത്തേ കവിതയാണിതു്. ഇന്നത്തേ കവിതാശൈലിയോടു താരതമ്യപ്പെടുത്തി നോക്കിയാൽ ഇതിൽ ചില അസഹ്യാരസ്യങ്ങൾ കണ്ടു എന്നുവരാം. പക്ഷേ, പത്തൻപതുകൊല്ലത്തിനു മുമ്പിലത്തെ കവിതയേയും ഇന്നത്തെ കവിതയേയും തമ്മിൽ താരതമ്യപ്പെടുത്തുന്നതു് ഔചിത്യപൂർവ്വകമായിരിക്കുമോ എന്നു നിരൂപകന്മാർ അല്പമൊന്നു ആലോചിച്ചു നോക്കേണ്ടതുണ്ടു്. വിശേഷിച്ചു്, ഹൈസ്കൂൾ വിദ്യാഭ്യാസം കഴിഞ്ഞു കാളേജിലേക്കു കാലെടുത്തു കുത്തിയ അനാഘ്രാതശ്മശ്രുവായ ഒരു യുവാവിന്റെ സംരംഭമാണിതെന്നും കൂടി പ്രത്യേകം ഓർക്കേണ്ടതായിരിക്കുന്നു. ആ ഭാഗം നിൽക്കട്ടേ. യുവസഹജമായ ചാപല്യത്തോടു കൂടിക്കലർന്ന ഒരു കുസൃതിത്തരത്തിന്റെ ഛായ ഈ സംവാദത്തിൽ നിഴലിച്ചുകാണുന്നുണ്ടെങ്കിലും, "ഒട്ടുവളരെ പലപ്പോഴും കട്ടക്കയത്തേ ഹാർദ്ദമായി പ്രശംസിക്കുന്നതു ഞാൻതന്നെ കേട്ടിട്ടുണ്ടു്" എന്നു ശ്രീയേശുവിജയം മഹാകാവ്യത്തിന്റെ അവതാരികയിൽ മഹാകവി ഉള്ളൂർ പറഞ്ഞുകാണുന്നതുകൊണ്ടു്, ആർജ്ജവശീലനും പരിശുദ്ധഹൃദയനുമായ ചരിത്രനായകൻ പകവെച്ചുകൊണ്ടല്ല ആ ലീലാകലഹത്തിൽ ഏർപ്പെട്ടതെന്നുള്ളതു തീർച്ചയാണു്.

മൂലൂർ എസ്. പത്മനാഭപ്പണിക്കർ, മലയാളമനോരമയുടെ പ്രാരംഭകാലത്തു പത്മനാഭശൌണ്ഡികൻ എന്ന പേരിലാണു കവിതാപംക്തിയിൽ പ്രത്യക്ഷപ്പെട്ടിരുന്നതു്. കുറേക്കഴിഞ്ഞു പത്മനാഭപ്പണിക്കരായി മാറി. ഒടുവിൽ പണിക്കരായിത്തീർന്നു. ശൌണ്ഡി

ഭൈഷജ്യഞ്ചുക്കിന്നോത്താൽ വില പുനരതിയാ-
　　യില്ല വാങ്ങിച്ചുകൊൾവാൻ
വൈഷമ്യം കാശുകൈയിൽ കുറവുവരികയാ-
　　ലല്പമില്ലെന്നുമില്ല
ദോഷജ്ഞോത്തംസ! കേരക്രമുകമരിചപാ-
　　ല്യാദിനാമത്രമെന്മേൽ
ദോഷം പാറുന്നു; വീണ്ടും ജ്വരഗദമതു-
　　ണ്ടാകുവാനുണ്ടു യോഗം.”

കൂടു:—

“മാന്യശ്രീസഭയിൽ ഭവാനുഗദമു-
　　ണ്ടായെന്നുമേറെ ശ്രമി-
ച്ചെന്നാം നാടകമൊട്ടു തീൎത്തു വിരമി-
　　ച്ചെന്നും സഖേ, കേട്ടു ഞാൻ.
പിന്നെത്താവകവത്തമാനമറിയാ-
　　ഞ്ഞിട്ടൊന്നു ചോദിച്ചു കേ-
ളെന്നാൽ തച്ചൽ പ്രതിപത്ത്യവൎഗ്ഗമധുനാ
　　കണ്ടേറവും തൃപ്തനായ്.

ദൈവത്തിന്നാജ്ഞയാലേ വിളവുകൾ കുറവായ്
　　കുക്ഷിരോഗം പിടിച്ചാൽ
ശ്രീവഞ്ചീശൻ ദയാപൂൎവ്വകമതിനു മരു-
　　ന്നേകുമേ ധൎമ്മവൈദ്യൻ
ഏവം സൂരീന്ദ്രൻ കൂടും സദസി തിലിതുപോ-
　　ലുള്ള ദീനങ്ങളും വന്നാ-
ലേവൎക്കും ദുസ്സഹം താൻ നഷിയതിനു ചികി-
　　ത്സിക്കുവാൻ തക്കവൈദ്യൻ.”

കുഞ്ഞുകൃഷ്ണമേനോൻ കലാശാലാവിദ്യാഭ്യാസം ആരംഭിച്ച കാലത്തെ കവിതയാണിതു്. ഇന്നത്തെ കവിതാശൈലിയോടു താരതമ്യപ്പെടുത്തി നോക്കിയാൽ ഇതിൽ ചില അസ്വാരസ്യങ്ങളും കണ്ടെന്നുവരാം. പക്ഷേ, പത്തൻപതു കൊല്ലത്തിനു മുമ്പിലത്തെ കവിതയേയും ഇന്നത്തെ കവിതയേയും തമ്മിൽ താരതമ്യപ്പെടുത്തുന്നതു് ഔചിത്യപൂർവ്വകമായിരിക്കുമോ എന്നു നിരൂപകന്മാർ അല്പമൊന്നാലോചിച്ചു നോക്കേണ്ടതുണ്ടു്. വിശേഷിച്ചു്, ഹൈസ്കൂൾ വിദ്യാഭ്യാസം കഴിഞ്ഞു കാളേജിലേക്കു കാലെടുത്തു കുത്തിയ അനാരൂഢശ്മശ്രുവായ ഒരു യുവാവിന്റെ സംരംഭമാണിതെന്നുംകൂടി പ്രത്യേകം ഓർക്കേണ്ടതായിരിക്കുന്നു. ആ ഭാഗം നിൽക്കട്ടെ. യുവസഹജമായ ചാപല്യത്തോടുകൂടിക്കലർന്ന ഒരു കുസൃതിത്തരത്തിന്റെ ഛായ ഈ സംവാദത്തിൽ നിഴലിച്ചുകാണുന്നുണ്ടെങ്കിലും, "ഒട്ടു പലപ്പോഴും കട്ടക്കയത്തെ ഹാർദ്ദമായി പ്രശംസിക്കുന്നതു ഞാൻതന്നെ കേട്ടിട്ടുണ്ടു്" എന്നു ശ്രീയേശുവിജയം മഹാകാവ്യത്തിന്റെ അവതാരികയിൽ മഹാകവി ഉള്ളൂർ പറഞ്ഞുകാണുന്നതുകൊണ്ടു്, ആർജ്ജവശീലനും പരിശുദ്ധഹൃദയനുമായ ആ ചരിത്രനായകൻ പകവെച്ചുകൊണ്ടല്ല ആ ലീലാകലഹത്തിൽ ഏർപ്പെട്ടതെന്നുള്ളതു തീർച്ചയാണു്.

മൂലൂർ എസ്. പത്മനാഭപ്പണിക്കർ, മലയാളമനോരമയുടെ പ്രാരംഭകാലത്തു പത്മനാഭശൗണ്ഡികൻ എന്ന പേരിലാണു കവിതാപംക്തിയിൽ പ്രത്യക്ഷപ്പെട്ടിരുന്നതു്. കുറേക്കഴിഞ്ഞു പത്മനാഭപ്പണിക്കനായി മാറി. ഒടുവിൽ പണിക്കരായിത്തീർന്നു. ശൗണ്ഡി

കൻ പണിക്കരായ കാലത്തു കുഞ്ഞുകൃഷ്ണമേനോൻ മനോരമയിൽ താഴെക്കാണിക്കുന്ന ഒരു പദ്യമെഴുതി:--

മാനം ചേരും ഭവാനോടഥമൊരു കഥചോ-
ദിച്ചിടുന്നീ പണിക്ക-
സ്ഥാനം ശ്രീവഞ്ചിഭൂപാലകനൊടു തിരുമുൽ-
ക്കാഴ്ച്ചയാൽ വാങ്ങുവോന്നോ?
താനേ പ്രായം തികഞ്ഞീടുകിലണയുവതോ
പൂർവ്വസിദ്ധാധികാരാ-
ലൂനം കൈവിട്ടു ചൊല്ലീടണമിതു കപട-
ച്ചോദ്യമെന്നോർത്തിടല്ലേ?

ഇതിനു മൂലൂർ പറഞ്ഞ മറുപടി ഇങ്ങനെയായിരുന്നു:—

എക്കാലത്തെന്നറിഞ്ഞീടരുതു കുളത്തുകെൻ-
വംശ്യരാരോ പുരാ, നാ-
ടക്കാലം വാണ ഭൂപാലകനൊടു, നല്ലമേ-
രുണ്ണാരിസ്ഥാനമേറ്റു
ഉൾക്കേളലും മാനമോടിങ്ങതു മുതലവരിൽ
പിന്നെയുണ്ടായ ഞങ്ങൾ-
ക്കിക്കാണും നാമമുണ്ടായിതു സുകവിമണേ!
കള്ളമില്ലെള്ളളിടയും.

ആ സംവാദം അതോടെ അവസാനിച്ചു. ഇങ്ങനെ ചോദ്യോത്തരരൂപത്തിലും വാദപ്രതിവാദരൂപത്തിലും മേനോൻ പല നർമ്മകലഹങ്ങളിലും ഉൾപ്പെട്ടിട്ടുണ്ടെങ്കിലും; മൂലൂരിന്റെ കവിരാമായണത്തെ സംബന്ധിച്ചുണ്ടായ സമരത്തിലാണ് അദ്ദേഹത്തിന്റെ ഉഗ്ര-

മായ രൂപം മുഴുവൻ പ്രത്യക്ഷപ്പെട്ടതു്. കുഞ്ഞിക്കുട്ടൻ തമ്പുരാനുണ്ടാക്കിയ കവിഭാരതത്തിൽ ഈഴവകവികൾക്കു സ്ഥാനം അനുവദിച്ചില്ലെന്നുള്ള കാരണത്താൽ അഭിമാനമൂർച്ഛിതനായിത്തീർന്ന മൂലൂർ എഴുതിപ്രസിദ്ധീകരിച്ചതാണു "കവിരാമായണം." ഇതിന്റെപുറത്തിൽ കർത്താവുതന്നെ ഒരിടത്തു ഈ വിധം എഴുതിക്കാണുന്നു:—"കുഞ്ഞിക്കുട്ടൻ തമ്പുരാൻ തിരുമനസ്സിലെ കവിഭാരതം പുറത്തായപ്പോൾ രാജ്യാഭിമാനത്താലും സമുദായാഭിമാനത്താലും അന്നത്തെ ചോരത്തിളപ്പിനാലും മൂർച്ഛിതനായ ഞാൻ കവിരാമായണം എന്ന ഒരു പുസ്തകം രചിച്ചു പ്രസിദ്ധീകരിച്ചു." അതിൽ ചിലർക്കു കല്പിച്ചുകൊടുത്ത സ്ഥാനങ്ങളെ സംബന്ധിച്ചു സാഹിത്യരസികന്മാരുടെ ഇടയിൽ വലിയ അഭിപ്രായവ്യത്യാസം ഉണ്ടായി. അതു ഭയങ്കരമായ ഒരു വാദപ്രതിവാദത്തിൽ ചെന്നവസാനിക്കയും ചെയ്തു. ഹനൂമാൻ എന്ന കള്ളപ്പേരുവെച്ചു നമ്മുടെ ചരിത്രനായകനും ആ സമരത്തിൽ പങ്കുകൊണ്ടിരുന്നു. പെരുന്നല്ലി കൃഷ്ണൻ വൈദ്യൻ ഹനൂമാനായിട്ടും, കുമാരമംഗലത്ത് നീലകണ്ഠൻനമ്പൂരിപ്പാട് കുബേരനായിട്ടും, വെള്ളത്തേരിൽ കേശവൻവൈദ്യൻ ബാലിയായിട്ടുമാണു "കവിരാമായണ"ത്തിൽ വർണ്ണിക്കപ്പെട്ടിട്ടുള്ളതു്. ആ മൂന്നു ശ്ലോകങ്ങളും ഇവിടെ ഉദ്ധരിക്കാം:—

ശൃംഗാരാംബുധിയെക്കടന്നു കവിത-
പ്പെണ്ണിന്നുള്ളം കണ്ടവൻ
തിങ്ങും മോദമിയന്നു മല്ലിനഴകും
ചോരാളിമാരെജ്ജവാൽ

ഭംഗ്യാ തച്ചുതകത്തു മൃച്ഛലകിലും
തണ്ണൊച്ച പൊങ്ങിച്ചൊര-
ത്തുംഗാത്മാ കവികൃഷ്ണവൈദ്യനതുല-
ശ്രീമാൻ ഷന്ത്രമാൻ മഹാൻ.

ഐക്കമത്യത്തിൽ തുടന്നാലതിനൊരു തല കാ-
ണാതെ പിൻമാറിടാത്ത-
ള്ളകക്കാമ്പിൽ ചേൎന്നുറപ്പും പെരുകിന ധനസാ-
മഗ്രിയും ധൎമ്മവായ്പും
കൈക്കൊണ്ടെല്ലാടവും തൻ വെളുവെള്ളെവിലസും
കീൎത്തിയെച്ചേൎത്തു മെന്മേൽ
ചൊൽക്കൊള്ളും നീലകണ്ഠദ്വിജമണി ധനദൻ
തന്നെ സന്ദേഹമില്ല.

ആരോ നോക്കിലായവന്റെ ബലമി-
ങ്ങടും പിടിച്ചീടുവാ-
നേറും ധാടിയും, മെൻകിടയ്ക്കൊരുവനി-
ല്ലെന്നുള്ള തള്ളിച്ചയും,
ചാരത്തക്കവിതാംഗനാതിലകവും
പൂണ്ടങ്ങിരിക്കും "വെള്ള-
ത്തേരിൽ കേശവവൈദ്യ"നിന്ദുവദനേ!
ബാലീമഹാൻ വിക്രമീ.

ഈ കല്പനകളേ പലരും എതിൎത്തുവെങ്കിലും, ഒട്ടുപിന്റെ പ്രതിഷേധസ്വരത്തിനുള്ളതുപോലെ തീവ്രമായ ശക്തി മററുള്ളവരുടെ എതിൎപ്പിനുണ്ടായിരുന്നുവോ എന്നു സംശയമാണ്. ഷന്ത്രമാൻ എന്ന പേരുവെച്ച ആ ധീരൻ ഇങ്ങനെ എഴുതി:—

ഞേരോത്താലൊരു പദ്യമെങ്കിലുമഹോ
തീൎക്കാതെ പാരൊക്കെയും
പേരാളുന്നൊരു നീലകണ്ഠധരണീ-
ദേവങ്കലാവിർമ്മുദാ
ധാരാളം ധനമുള്ളതോൎത്തിഹ കുബേ-
രസ്ഥാനമൎപ്പിക്കുകിൽ
പാറായിത്തരകങ്കലാക്കിലതിലും
നന്നാകുമെന്നെൻ മതം.

ഞാനല്ലേ ദക്ഷിണാംഭോനിധിനൊടിയിടയിൽ
ചാടിയോൻ, സൂക്ഷ്മമോൎത്താൽ
ഞാനല്ലേ സേതുബന്ധിച്ചവ, നടലിൽനിശാ-
ടാനചയം ശൂന്യമാക്കാൻ
ഞാനല്ലേഹേതു, പിന്നത്തതിൽ മരണമെനി-
ക്കെന്നുമില്ലാത്തതാണെൻ-
സ്ഥാനം നീ ചത്തക്രൂട്ടാഭിധശിശുവിനക-
ല്പിച്ചതും പിച്ചതന്നേ.

നേരംപോക്കിന പകതികണ്ടനെ മുദാ
വാലിൻതലയ്ക്കിട്ടവൻ,
പോരിൽ പാടവമോടെതിൎക്കമരിതൻ
പാതിബ്ബലം കൊള്ളുവോൻ,
ശൂരാഗ്രേസരനാണു ബാലി,യവിട-
ത്തെക്കൊണ്ടുപോയ് നീ വെള്ള-
ത്തിൽ കോന്തശൗണ്ഡികാഖ്യന കൊടു-
ത്തേല്പിച്ചതുമ്പിച്ചതാൻ!

പേരുവെളിപ്പെടുത്താതെയാണു് ഇതു പ്രസിദ്ധീകരിച്ചതെങ്കിലും, കവിതാരീതികൊണ്ടു മൂലൂരിന്റെ ആളേ

മനസ്സിലായി. അദ്ദേഹം മുദ്രാലങ്കാരരീതിയിൽ മേന
വന്റെ വീട്ടുപേരുംകൂടി സൂചിപ്പിച്ചുകൊണ്ടു ഈവിധം
എഴുതി:—

ശോശചാരുകൊണ്ടഖിലഗന്ധവും കീടകിട്ട-
പ്പീക്കും കവികൾക്കൊമ്പരേ-
വശ്യത്തോടു ജയിച്ചു നല്ല കവിതപ്പെൺ
പിള്ളയാം പുള്ളിമേ
ശീഘ്രം കൈക്കലണച്ച കൃഷ്ണകവിയെ-
ശ്രീമദ്ധാന്തമൽ പക്ഷേ
വസ്തുതീയൊട്ടുവിൽ പെട്ടും മറയരെ
ച്ചേർക്കേണമെന്നോ മതം?

ചരിത്രനായകൻ അടങ്ങിയില്ല. പ്രസ്താവൻ എന്നവേ
ങ്ങളെച്ചുകൊണ്ടു അദ്ദേഹം വീണ്ടും പത്രരംഗത്തിൽ പ്ര
ത്യക്ഷപ്പെട്ടു:—

പി. കെ. കൃഷ്ണന മാരുതിപ്പദവിനി-
സ്സന്ദേഹമേകീട്ടകിൽ
കാകാ കൂകിന കാകവയ്യന കയിൽ
സ്ഥാനത്തെയും നൽകിടാം
ശ്ലോകം തീപ്പതിൽ വൈദഗ്ദ്ധ്യമണിച്ചവകര-
ച്ചുണ്ടെന്ന മിഥ്യാഭ്രമി-
ച്ചാശംരീരമരങ്ങത്തജ്ഞ മഹിത
സ്ഥാനം കൊടുക്കാവതോ?

ആദ്യം മാരുതിതൻ പരാക്രമഗുണം
ബോധിക്കണം, പിന്നെയീ
വൈദ്യനെന്ന ഗുണങ്ങളുണ്ടു സദൃശ-
ത്വമതിന്നതെന്നുള്ളതും

പ്രത്യേകിച്ചറിയേണമായതെന്തിക്കേ-
"ശ്രീമാൻ ഹന്തമാൻ മഹാൻ."
ഇത്യേവം വെറുതേ പുലമ്പുകിലതെ-
ല്ലാക്കും പിടിച്ചീടുമോ?

തൽസ്ഥാനത്തിനു തക്ക നിസ്തുലവചോ-
വൈശിഷ്ട്യമുള്ളോർകളി-
സ്സംസ്ഥാനങ്ങളിൽ മുന്നിലുള്ള കവിവ-
ര്യന്മാരിലില്ലെങ്കിലോ
ആ സ്ഥാനപ്രഭവം കലന്നൊരു കവി-
പ്രൗഢൻ ഭവിക്കും വരെ-
യ്ക്കാസ്ഥാനത്തൊരു പൂജ്യമിട്ടു വെറുതേ
തള്ളുന്നതല്ലേ രസം?

കണക്കിൽ പുറപ്പെട്ട ഈ ചോദ്യത്തിന് മൂലൂരിനു തക്കതായ ഒരു സമാധാനം പറയാനുണ്ടായിരുന്നില്ല. എങ്കിലും വാദത്തിൽ തോററു എന്നു സമ്മതിക്കാൻ ഒരുക്കമില്ലാതിരുന്ന അദ്ദേഹം,

പി. കെ. കൃഷ്ണകവിക്കു ഹന്ത ഹനുമൽ-
പട്ടം കൊടുത്തീടുവാ-
നാകാശ്ശയ്ക്കവകാശമെന്തു സഖേ!
കേൾക്കട്ടെ പാർക്കട്ടെ ഞാൻ

എന്ന ദുർബ്ബലമായ മററൊരു ചോദ്യം ചോദിച്ചു കൃതാർത്ഥനാവുകയാണുണ്ടായതു്. ഒട്ടുവിന്റെ കൂട്ടുകാർ അതും സമ്മതിച്ചില്ല.

രാമായണംകഥയിലാദ്യവസാനവേഷ-
മാ മായമററ ഹനുമാൻ കപിവീരനല്ലേ?
ഈ മാനവന്നു കവിവീരരിലിത്രമാന്യ-
നാമാവകാശമതിനായിവനെന്തുചെയ്തു?

കാവ്യം വല്ലതുമീയിവൻെറ കൃതിയാം-
യുണ്ടോ? രസം കണ്ടിടും
കാവ്യജ്ഞൎക്കു വിശേഷമായൊരു ഗുണം
തെല്ലെങ്കിലും ചെയ്തിതോ?
അവ്യാജം പ്രജകൾക്കു നല്ലൊരുപദേ-
ശം നൽകിടും മട്ടില-!
ദിവ്യോത്ഭാവു മരിച്ചനാൾ വരെയൊരെ-
ണ്ണം ചെയ്തതെന്തോന്നഹോ?

എന്നു കുഞ്ഞിക്കുട്ടൻതമ്പുരാൻ നേരിട്ടു ചോദിച്ചു. മൂലൂരിനു നില്ക്കക്കള്ളിയില്ലാതായി. താഴേ കാണുന്ന ഒഴികഴിവുമാത്രമേ അദ്ദേഹത്തിനു മറുപടിയായി പറയാനുണ്ടായിരുന്നുള്ളു.

ലോകേ സാരോപദേശത്തിനു പെരുവഴികാ-
ട്ടുന്ന ബുക്കേതുയാണി-
ശ്രീ. കേ: കൃഷ്ണാഖ്യ വൈദ്യോത്തമ കവിതകളാ-
യുള്ളതിന്നേ വരയ്ക്കും
ലോകേവിഖ്യാതമായിട്ടറിയണമവയെ
ശ്ലാഘരിച്ചച്ചടിപ്പി-
ച്ചാകെ പ്രഖ്യാതമാക്കുന്നതിനടിമുതിരു-
ന്നുണ്ടുതൽ ബന്ധുവർഗ്ഗം.

കവിരാമായണത്തെ സംബന്ധിച്ചു ഈ ബഹളം വളരെ വർദ്ധിച്ചു. മലയാളി മുതലായ പത്രങ്ങൾ സ്ഥലം മുടക്കി. കവിരാമായണകൎത്താവിനെ ഉദ്ദേശിച്ചു ചരിത്രനായകനെഴുതിയതും "ഇവനുടയ തലച്ചോറു മൺകട്ടയത്രേ", എന്നവസാനിക്കുന്നതുമായ പതിരുപത്തു പദ്യങ്ങൾ പ്രസിദ്ധീകരിക്കാതെ ഉപേക്ഷിക്കപ്പെട്ടു. ഒടുവി

ൻെറ കവനസാമൎത്ഥ്യം ഈ വാദപ്രതിവാദത്തിലാണു് പ്രകടമായി പ്രത്യക്ഷപ്പെട്ടതു്. അദ്ദേഹത്തിൻെറ യുക്തിവാദം അടിസ്ഥാനരഹിതമല്ലായിരുന്നു എന്നു നമുക്കു മനസ്സിലായല്ലോ. ശ്രീമാൻ വി. കെ. രാമമേനോനവർകൾ ബി. ഏ. എൽ. റ്റി ഒരിടത്തു ഇങ്ങനെ എഴുതിയിരിക്കുന്നു:—"കവിരാമായണത്തിൽ പേർ പതിഞ്ഞിട്ടുള്ള കവികളും അവരുടെ കൂട്ടുകാരും പ്രസ്തുതകലിയോടു യുദ്ധത്തിനൊരുങ്ങിട്ടു. മലയാളിയായിരുന്നു യുദ്ധക്കളം. ഒടു പ്രഹ്ലാദൻ എന്ന വ്യാജനാമം ധരിച്ചു ഭയങ്കരമായി പൊരുതി. സ്വന്തം പേരു വെക്കാതെ പ്രസിദ്ധപ്പെടുത്തുന്ന ഒടുവിൻെറ കവിതകൾക്കു പ്രത്യേകം ഒരാസ്വാദ്യതയുണ്ടെന്നു ഈ ലേഖകനു പലപ്പോഴും തോന്നിയിട്ടുണ്ടു്. ഈ സന്ദൎഭത്തിൽ ഒടുവുണ്ടാക്കിയ പദ്യങ്ങളെപ്പോലെ അത്ര ഹൃദയംഗമങ്ങളായ കവിതകൾ അദ്ദേഹം ഒരിക്കലും ഉണ്ടാക്കീട്ടില്ലെന്നുതന്നെ പറയാം. ഹാസ്യം, രൌദ്രം, വീരം എന്നീ രസങ്ങൾ അവയിൽ പൂൎണ്ണമായി സ്ഫുരിച്ചിരുന്നു" ഈ അഭിപ്രായം അക്ഷരംപ്രതി അനൎത്ഥമാണെന്നു നാം കണ്ടു കഴിഞ്ഞല്ലോ.

സമരം ഇത്രഭയങ്കരമായി നടന്നിട്ടും അതിലെ ഭടന്മാൎക്കുതമ്മിൽ വ്യക്തിപരമായ യാതൊരു വിരോധവും ഉണ്ടായിരുന്നില്ലെന്നുകേൾക്കുന്നതു് ആധുനികന്മാൎക്കു വിസ്മയാവഹമായി തോന്നിയേക്കാം. എന്നാൽ അതായിരുന്നു വാസ്തവം. മൂലൂരിൻെറ വാക്കുതന്നെയാണു് ഇക്കാൎയ്യത്തിൽ പ്രധാനമായ തെളിവു്. അദ്ദേഹം പറയുന്നതു നോക്കുക:......"ഇങ്ങനെ കവിരാമായണത്തെ സംബന്ധിച്ച വാദപ്രതിവാദങ്ങൾ മലയാളിയിൽ അൻസ്യൂത

മാ

മായി നടന്നുകൊണ്ടിരിക്കുമ്പോഴാണു (൧൦൭൨-ൽ) ഞാൻ തിരുവനന്തപുരത്തു ചെന്നതു്. രാമകൃഷ്ണപിള്ള അവർകൾ അന്നു് എഫ്. ഏ. ക്ലാസിൽ വായിക്കുന്നു. പ്രസ്തുത വാദത്തിലെ പ്രധാനഭടന്മാരായ ഒട്ടവും ഉള്ളൂരും ബി. ഏ. ക്ലാസ്സിലും വായിക്കുന്നു. തിരുവനന്തപുരത്തു പുത്തൻചന്തയിൽ സ്ഥാപിച്ചിരുന്ന മാധവൻവൈദ്യൻ അവർകളുടെ വൈദ്യശാലയിൽ ഞാൻ ചെന്നപ്പോൾ, നിങ്ങൾ ഈ വൈദ്യശാലയിൽ വന്നാൽ ഇവിടെ ബന്ധോവസ്ഥിൽ വെച്ചുകൊള്ളത്തക്കവണ്ണമുള്ള ഒരു വാറണ്ടു ചിലർ തന്നെ ഏല്പിച്ചിട്ടുണ്ടെന്നും അതു മെസ്സേഴ്സ് കുഞ്ഞുകൃഷ്ണമേനോൻ, ഉള്ളൂർ പരമേശ്വരയ്യർ, കെ. രാമകൃഷ്ണപിള്ള എന്നിവരാണെന്നും വൈദ്യൻ എന്നോടു പറഞ്ഞു. അങ്ങനെ സ്നേഹപാശത്താൽ നിബദ്ധനായ ഞാൻ വൈദ്യശാലയിൽ വിശ്രമിച്ചു. അല്പം കഴിഞ്ഞപ്പോൾ ആ മൂന്നുപേരും ചിറയിൻകീഴ് ഗോവിന്ദപ്പിള്ള മുതലായ മററു ചില സ്നേഹിതന്മാരും വന്നുചേർന്നു. സരസസല്ലാപങ്ങൾകൊണ്ടു ഞങ്ങൾ സന്തുഷ്ടരായി. പത്രങ്ങളിലുള്ള എന്റെ വ്യാജനാമങ്ങളെ അവരും അവരുടെ വ്യാജനാമങ്ങളെ ഞാനും അവിടെ പ്രസ്പഷ്ടമാക്കി വളരെ ചിരിച്ചു.'' അവർ വെറും നർമ്മകലഹമായിട്ടു മാത്രമെ ആ വാദപ്രതിവാദങ്ങളെ വിചാരിച്ചിരുന്നുള്ളു എന്നുള്ളതിനു് ഇതിനേക്കാൾ കൂടുതലായി എന്തൊരു തെളിവാണു വേണ്ടതു്? ഒന്നു കഴിഞ്ഞു രണ്ടു പറയുമ്പോഴേക്കും പരസ്പരവിരോധവും പ്രതികാരബുദ്ധിയും ജനിക്കുന്ന ആധുനികന്മാൎക്കു് ഇതിൽ വിശ്വാസം ജനിക്കുന്നില്ലെങ്കിൽ വിസ്മയിക്കാനില്ല.

മനോരമയിൽ ഏവൂർ എൻ. വേലുപ്പിള്ള അവർകൾ ഒരിക്കൽ വേദാന്തവിഷയകമായി കുറെ പദ്യങ്ങൾ പ്രസിദ്ധപ്പെടുത്തുകയുണ്ടായി. നാസ്തികൻ എന്ന പേരുവെച്ചു മേനോൻ പിള്ളയെ എതിർത്തു. ഏവൂർ കയർത്തുകൊണ്ടു പലതും എഴുതിയകൂട്ടത്തിൽ,

അഹം കാര്യംചെററും ഗുരുലഘുതനോക്കാതെ പറകി-
ല്ലഹങ്കാരംകൊണ്ടും ചപലത കഥിക്കില്ല നിയതം
അഹം കാര്യജ്ഞൻതാൻ പരർചപലരെന്നുള്ള നിനവേ-
ന്തഹം കാരം കാരം മരുവുമവനേ നാസ്തികനഹോ.

എന്നുംകൂടി തട്ടിവിട്ടു. കുഞ്ഞുകൃഷ്ണമേനോൻ വലിയ ഈശ്വരഭക്തനും ആസ്തികനുമായിരുന്നു. വെറും ലീലാകലഹത്തിന്നുള്ള വാസനകൊണ്ടു മാത്രമാണു വാദിക്കാൻ പുറപ്പെട്ടതു്. അതിനാൽ ഏവൂരിന്റെ പ്രക്ഷോഭം അദ്ദേഹത്തെ സ്മേരമുഖനാക്കിത്തീർത്തതേയുള്ളു. എങ്കിലും പ്രക്ഷുബ്ധനായ പ്രതിയോഗിയെ ഒന്നു കളിയാക്കണമെന്നു അദ്ദേഹം തീരുമാനിച്ചു് "കാരം കറുരമതെന്നു തുരുതുവൊരേ പദ്യത്തിൽ വെച്ചീടിലും" എന്നു തുടങ്ങുന്ന കുറെ ശ്ലോകങ്ങളെഴുതി ഈ ഉദ്ദേശത്തെ നിറവേററുകയും ചെയ്തു. മനോരമയുടെ പഴയ വായനക്കാർ ഇതെല്ലാം ഇന്നും ഓർക്കുന്നുണ്ടായിരിക്കണം.

ഇങ്ങനെ പറയാൻ തുടങ്ങിയാൽ അവസാനിക്കയില്ല. വിദ്യാർത്ഥിയായിരിക്കുമ്പോൾ പിടിപെട്ട ഈ ലീലാകലഹതൃഷ്ണ അന്ത്യകാലംവരെ അദ്ദേഹത്തെ വിട്ടുപിരിഞ്ഞിരുന്നില്ല. മരിക്കുന്നതിന്നു ഒന്നോ രണ്ടോ കൊല്ലങ്ങൾക്കുമുൻപുപോലും ആ സഹൃദയൻ ഈ വക വിനോദങ്ങളിൽ ഏർപ്പെട്ടിരുന്നതായി കാണുന്നു. കേ. സി. കേശവപിള്ളയുടെ ചരമത്തിൽ അനുശോചിച്ചു

കൊണ്ടു ശ്രീമതി കെ. എം. കുഞ്ഞിലക്ഷ്മിക്കെട്ടിലമ്മ അവർകൾ എഴുതിയ പദ്യങ്ങൾ അതിശയോക്തിപ്രചുരങ്ങളായിപ്പോയി എന്നാക്ഷേപിച്ചുകൊണ്ടു സാരജ്ഞൻ എന്ന പേരുവെച്ചു അദ്ദേഹം ൧൦൮൯-ൽ കവനകൗമുദിയിൽ ചില പദ്യങ്ങളെഴുതിയതും മർമ്മജ്ഞൻ എന്ന പേരുവെച്ചു് ഏതോ ഒരു സരസൻ അതിനു മറുപടിപറഞ്ഞതും മററും ഇന്നലെ കഴിഞ്ഞതുപോലെ തോന്നുന്നു. അതിൽനിന്നു് ഏതാനും പദ്യങ്ങളും കൂടി ഉദ്ധരിച്ചു് ഈ അദ്ധ്യായം അവസാനിപ്പിക്കാം.

സാരജ്ഞൻ:—

അല്ലേ കൗമുദി നിൻമനോജ്ഞതനുവിൽ
ശ്രീകേശവാഭിഖ്യനാം
ചൊല്ലേറും കവിയന്തരിച്ചു ചരമ-
ശ്ലോകങ്ങൾ വായിച്ചു ഞാൻ
ഉല്ലേഖം കവികൾക്കനേകവിധമായ്
തോന്നീടുമെന്നാകിലും
തെല്ലേതാണ്ടതിരിൽ കവിഞ്ഞ നിലയു-
ണ്ടപ്പദ്യജാലങ്ങളിൽ.

ചാനാണ്ടീടിന കേശവാഖ്യകവിയെൻ
ചങ്ങാതിയാണെങ്കിലും
ഞാനാമാന്യവിയോഗമോർത്തു വളരെ-
ദുഃഖിപ്പതുണ്ടെങ്കിലും
നാനായോഗ്യർ നിറഞ്ഞ കേരളമിതിൽ
"സർവ്വം നശിച്ചു"ന്നുര-
പ്പാനാളല്ലതു ചൊല്ലുവാൻ പ്രളയമി-
ങ്ങെത്താതെയോർത്തീടുമോ?

“ആ വൻപൻ പ്രാസയുദ്ധങ്ങളതിൽ വിജയം
പൂണ്ടു ഭേരീരവത്താൽ
ഉദ്ഘോഷിപ്പിച്ചിതെന്നും” പറയുവതു മത്സരാ-
ബദ്ധമിഥ്യാപ്രലാപം
“ഏവം ശബ്ദാർത്ഥഭംഗിത്തികവൊടു കവനം
തീർത്തുള്ളതോർക്കിലേകാ
നേവനും സാദ്ധ്യമല്ലേ” നഹഹ! പറവതും
മൂഢമേ ബുദ്ധിമോശം.
ആ ലക്ഷ്മീഭായിതന്നിൽ ചിലതിതു വിധമായ്
ചേർത്തു ഘോഷിച്ചിരുന്നു
ശ്രീലക്ഷ്മിക്കെട്ടിലമ്മയ്ക്കൊരു സമയമതിൻ-
മാർഗ്ഗമിത്തെററുപററാം;
വൈലക്ഷണ്യത്തിലിമ്മാതിരിയെഴുതി വിട്ടും
പദ്യജാലങ്ങളെല്ലാം
നീ ലക്ഷ്യം വിട്ടു കൈക്കൊൾവതു സമുചിതമോ
കൗമുദിപ്പെൺകിടാവേ?

മർമ്മജ്ഞൻ:—

സ്ഫാരശ്രീ കേളിയാട്ടം കളമധുരസുധാ-
സാമ്യസൽ കാവ്യസമ്പൽ-
സാരപ്രൗഢപ്രമുഗ്ദ്ധാകൃതി തടവിടുമെൻ-
കൗമുദിക്കേർച്ചു പെണ്ണേ!
“സാരജ്ഞൻ” മിസ്റ്ററിന്നാളരുളിയ ഭവതി-
-ക്കുള്ള സദുപദേശം
സ്വൈരത്തോടിപ്പിടേ ഞാനൊരു തവണ മനം
വെച്ചു വായിച്ചുനോക്കി.

ച്ചെന്താരുണ്ണിപ്രിയപ്രേയസിയുടെ ചടുലാ-
ലോലവീക്ഷാവിശേഷ-
പ്പൊൻതാലിച്ചാൎത്തു ചാൎത്തും കവികളിലൊരുവൻ
കേശവപ്പിള്ളയെന്നായ്
എന്തായാലും പ്രസിദ്ധം; ചില കവികളതിൽ
തെല്ലു കൂട്ടീസ്തുതിച്ചാ-
ലെന്താണാവോ വിരോധം? കവനമധികവും
വൎണ്ണനാപൂൎണ്ണമല്ലേ?

പണ്ടങ്ങാൻ പ്രാസയുദ്ധപ്പിരിവുകളവസാ-
നിച്ചു പിന്നേയുമോതി
ക്കൊണ്ടെന്താ കാൎയ്യമിപ്പോൾ, ഭടവരരൊരു ഭാ-
ഗത്തു തീൎന്നോരു ശേഷം
രണ്ടെന്നാലും ജയിച്ചാരൊരുവരതി,ലതാ-
രെന്നു തിക്കിത്തിരക്കി-
ക്കണ്ടെത്തീടേണ്ട, ദുഃഖക്കളരി നടുവിലെ-
ന്തിൻ ദുൎവ്വാദ്യഘോഷം?

പോയിക്കോട്ടേ കഴിഞ്ഞാക്കഥകൾ; വിജയമ-
പ്പിള്ളവേട്ടെന്നു ലക്ഷ്മീ
ഭായിക്കുണ്ടായിരിക്കാം, ദൃഢനിനവതുപോൽ
കെട്ടിലമ്മയ്ക്കുമുണ്ടാം;
ആയിക്കോട്ടേ, യഥാൎത്ഥസ്ഥിതിയതിനു മറി-
ച്ചെങ്കിലല്ലെന്നു വെച്ചാ-
ലായില്ലേ? പുഷ്പഗന്ധപ്പൊലിമ കുറയുമോ
നാസികാദൂഷണത്താൽ?

ഓരോ കാലത്തിലോരോ കവിയുടെ ചരമ-
 ത്തിങ്കലോരോ കൃതിക്കാ-
രോരോമട്ടിൽ പ്രശംസിച്ചെഴുതിവിട്ടുകയെ-
 ന്നുള്ളതിനുള്ളതല്ല;
ആരോട്ടും വീർത്തുവാദത്തിന്ന പുരുഷരൊരു-
 മ്പെട്ടുകണ്ടില്ല; പക്ഷേ,
നേരോ, സാരജ്ഞനമ്മാതിരിയെഴുതിയ രാ-
 ശിക്കുകാശിക്കുപോരയോ?

വാദിക്കണമെന്നോ ജയിക്കണമെന്നോ ഉള്ള വിചാരം വിട്ടു് അറിയണമെന്നും അറിയിക്കണമെന്നും, രസിക്കണമെന്നും ചിരിക്കണമെന്നുമുള്ള ഉദ്ദേശ്യത്തോടുകൂടി, ആളുകൾ, ഈ വക സാഹിത്യവിനോദങ്ങളിൽ ഏർപ്പെടുന്ന പതിവു് നമ്മുടെ ഇടയിൽനിന്നു മറഞ്ഞുപോയിട്ടു എത്രയോ കാലമായിരിക്കുന്നു. ഇന്നു് എല്ലാവരും എല്ലായ്പോഴും കാര്യവ്യാപൃതരായിട്ടാണു് കഴിഞ്ഞുകൂടുന്നതു്, രസിക്കുന്നതിനോ ചിരിക്കുന്നതിനോ അവൎക്കു സമയമില്ല. ഗുണകാംക്ഷയോടുകൂടിയായാലും ദോഷം ചൂണ്ടിക്കാണിക്കുന്നതു് അവൎക്കു സഹ്യമായിത്തീരുന്നുമില്ല. പദ്യകൃത്തുകളുടേയും കവികളുടേയും സംഖ്യ ഇന്നു് അന്നത്തേക്കാൾ ധാരാളം വർദ്ധിച്ചിട്ടുണ്ടെങ്കിലും സരസന്മാരായ സഹൃദയന്മാരെ സംബന്ധിച്ചു ക്ഷാമം വേണ്ടപോലെ പരിഹരിക്കപ്പെടാത്തതിനുള്ള കാരണം ഇനി വേറെ അന്വേഷിക്കേണ്ടതുണ്ടോ?

---

## അദ്ധ്യായം ൮.

# ഒടുവിന്റെ പൊടിക്കൈകൾ.

---

ഫലിതങ്ങൾക്ക് ആളുകളെ ആകർഷിക്കുന്നതിന് ഒരു പ്രത്യേകശക്തിയുണ്ട്. ഫലിതക്കാർ എല്ലാവരുടേയും കണ്ണിലുണ്ണികളായിത്തീരുന്നത് ഇതുകൊണ്ടാണ്. ഗംഭീരമായ ഗൌരവത്തെ എപ്പോഴും പരിപാലിക്കുന്ന "കനത്ത ആളുകൾ" പോലും ഫലിതം കേട്ടാൽ, തന്നെത്താനറിയാതെ പുഞ്ചിരി തൂകിപ്പോകുന്നു.

ഉല്ലാസത്തേയും ഉന്മേഷത്തേയും നൽകുന്ന അനുഭവങ്ങളേയാണു മനസ്സ് അധികമായി ഇഷ്ടപ്പെടുന്നത്. കണക്കു ചെയ്യുന്നതിനേക്കാൾ കഥ വായിക്കുന്നതിനു കുട്ടികൾ ഇഷ്ടപ്പെടുന്നതിനും ശാസ്ത്രത്തേക്കാൾ കാവ്യം ആളുകളെ അധികം ആകർഷിക്കുന്നതിനും ഇതുതന്നെയാണ് പ്രധാന കാരണം.

ബാഹ്യലോകത്തിലെ ഈ അനുഭവംതന്നെയാണ് സാഹിത്യലോകത്തിലും കാണുന്നത്. പാണ്ഡിത്യംകൊണ്ടോ ഗൌരവംകൊണ്ടോ നോക്കിയാൽ, തുഞ്ചത്തെഴുത്തച്ഛനെ സമീപിക്കാനുള്ള യോഗ്യതപോലും തുള്ളൽക്കാരനായ കുഞ്ചൻനമ്പ്യാർക്കില്ലെന്നുള്ളതു തീർച്ചയാണ്. എഴുത്തച്ഛനു സാഹിത്യലോകത്തിൽ ഉന്നതവും ഉൽകൃഷ്ടവുമായ ഒരു പദവിയുണ്ടെന്നുള്ളതിനും സംശയമില്ല. എന്നിരുന്നിട്ടും, നമ്പ്യാരുടെ തുള്ളലുകൾക്കുള്ളതുപോലെ, പണ്ഡിതപാമരന്മാരെ ഒരുപോലെ ആകർഷിക്കാനുള്ള ശക്തി എഴുത്തച്ഛന്റെ കിളിപ്പാട്ടുകൾക്ക

കാണാത്തതു് എന്തുകൊണ്ടായിരിക്കാം? രണ്ടുപേരുടേയും കൃതികളിൽ കാണുന്ന ഭാഷാഭേദമാണു് ഇതിനു കാരണമെന്നു ചിലർ പറയുമായിരിക്കാം. ഒരുപക്ഷെ, അതും ഒരു കാരണമായി വന്നേക്കാമെന്നല്ലാതെ, പ്രധാന കാരണമായി അതിനെ കല്പിക്കുന്നതു ശരിയായിരിക്കുമെന്നു തോന്നുന്നില്ല. നമ്പ്യാരെപ്പോലെ ലളിതമായ ഭാഷ പ്രയോഗിച്ചിരുന്നെങ്കിൽത്തന്നെയും, എഴുത്തച്ഛനു പൊതുജനങ്ങളുടെകവിയായിത്തീരാൻ കഴിയുമായിരുന്നുവോ എന്നു സംശയമുണ്ടു്. എഴുത്തച്ഛൻ പ്രശാന്തഗംഭീരമായ ഒരു കവിതാസരണിയെയാണു അവലംബിച്ചിട്ടുള്ളതു്; നമ്പ്യാരാകട്ടേ ഫലിതത്തിനു പ്രാധാന്യം നൽകുന്ന പ്രസന്നസരസമായ രീതിയെ കൈക്കൊണ്ടിരിക്കുന്നു. ഈ വ്യത്യാസം അവരുടെ കവിതകളിൽ സർവ്വത്ര കാണാം.

കുഞ്ചൻനമ്പ്യാരെ അനുകരിച്ചു് വായനക്കാരെ ആകർഷിക്കത്തക്ക രീതിയിൽ കവിതയെഴുതാൻ പിൻകാലത്തു പലരും ശ്രമിച്ചിട്ടുണ്ടു് എങ്കിലും,

"കേട്ടില്ലയോ നിങ്ങളിതൊന്നുപോലെന്റെ
വീട്ടിലേക്കോലാഹലങ്ങളിന്നൊക്കവേ,
ജ്യേഷ്ഠത്തിയുമനുജത്തിയും തങ്ങളിൽ
ചട്ടികലങ്ങളും കൂടിപ്പകുത്തുപോൽ"

എന്നും,

"കണ്ണിണകൊണ്ടു കടുക വറക്കുന്ന
പെണ്ണിനെക്കണ്ടാലടങ്ങുമോ പൂരുഷൻ"

എന്നും,

"എഴുപത്തെട്ടു വയസ്സതികഞ്ഞൊരു
കിഴവബ്രാഹ്മണനിതപോകുന്നു

കൊട്ടുവെയിൽ തട്ടിച്ചുട്ട കഷണ്ടിയി-
ലൊരുപിടിനെല്ലാൽ മലരു പൊരിക്കാം."

എന്നും മററുമുള്ള രീതിയിൽ, പരിഹാസസമ്മിശ്രമായ ഫലിതപ്രയോഗത്തിൽ പരിപൂൎണ്ണവിജയം നേടാൻ ആൎക്കും കഴിഞ്ഞിട്ടില്ല.

പെണ്ണാൽ പെൺനേടമൊക്കെച്ചിതറൊട്ട നിലവി-
ട്ടച്ചിവെക്കുന്ന കള്ള-
സ്സന്ന്യാസിക്കുള്ള മൊച്ചക്കൊടിയുടയ പട-
ത്തേർ നടത്തുന്ന സൂതൻ
കന്ദൎപ്പവേഷം ചമഞ്ഞോരളകമിളകി-
ച്ചെന്നു പൊത്തിപ്പിടിക്കു-
ന്നന്ന്യായക്കാരനെക്കണ്ടൊരുവക വിട്ടമിളം-
പുഞ്ചിരിക്കായ് തൊഴുന്നേൻ

എന്നിങ്ങനെ കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാനും

"വാളേ! തെളിഞ്ഞിടുക നിൻ കളിതീൎന്നതില്ല
നാളേക്കു നീട്ടിടുക നിൻെറയുറക്കമെല്ലാം."

എന്നു കുണ്ടൂർ നാരായണമേനവനവർകളും വായനക്കാരെ ചിരിപ്പിക്കത്തക്കവിധം തട്ടിമൂളിച്ചിട്ടുള്ളതു് ഇവിടെ വിസ്മരിക്കുന്നില്ല. ഇതുപോലെ വേറെയും ചില കവികൾ പ്രയോഗിച്ചിട്ടില്ലെന്നു പറയുന്നുമില്ല. എന്നാൽ അവരുടെ കവിതാരീതി ഫലിതപ്രയോഗബഹുലമാണെന്നു പറയാമോ എന്നുള്ള കാൎയ്യത്തിൽ സംശയമുണ്ടു്.

ഒടുവിൽ കുഞ്ഞുകൃഷ്ണമേനോൻ ഒന്നാംതരം ഒരു സരസകവിയായിരുന്നു എന്നുള്ളതു സൎവ്വസമ്മതമാണു്. എല്ലാവരും സമ്മതിക്കുന്ന ഈ സരസ്യത്തിൻെറ നിദാനങ്ങളിൽ പ്രധാനമായ ഒന്നു് അദ്ദേഹത്തിൻെറ ഫ

ചിതങ്ങളാകുന്നു. കുഞ്ചൻനമ്പ്യാരുടെയും കുഞ്ഞുകൃഷ്ണമേനവൻെറയും ഫലിതപ്രയോഗങ്ങൾക്കു തമ്മിൽ ഒരു വലിയ വ്യത്യാസമുണ്ടെന്നു സമ്മതിച്ചേ തീരൂ. നമ്പ്യാരുടെ ഫലിതങ്ങളിൽ അധികവും പരിശോഭിക്കുന്നതു പരിഹാസത്തിൻെറ പിൻതാങ്ങുകൊണ്ടാകുന്നു. കുഞ്ഞുകൃഷ്ണമേനവൻെറ ഫലിതങ്ങളാകട്ടെ, ഗൌരവം വിടാതെ പ്രശാന്തഗംഭീരമായ രീതിയിലാണ് പുറപ്പെടുന്നതു്. ഫലിതം എന്ന പദത്തിൻെറ അൎത്ഥംതന്നെ കാലക്രമംകൊണ്ടു് അല്പം ദുഷിച്ചുപോയിട്ടില്ലേ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. ഗൌരവം വിടാതെ, സഭ്യമായ രീതിയിൽ മാനസോല്ലാസത്തെ ഉത്തേജിപ്പിക്കത്തക്കവിധം പുറപ്പെടുന്ന വിചിത്രപ്രയോഗങ്ങളാണു യഥാൎത്ഥ ഫലിതങ്ങൾ. ഇന്നാകട്ടെ, അല്പം അശ്ലീലതയും കൂടി, കൂടികലൎന്നില്ലെങ്കിൽ അതു നല്ല ഫലിതമല്ലെന്നാണു വെച്ചിട്ടുള്ളതു്. ഒടുവിൽ കുഞ്ഞുകൃഷ്ണമേനോൻ ഇതിൽ ഒന്നാംതരക്കാരനാകയാൽ സംസ്കൃതമാനസന്മാൎക്കു മാത്രമേ, അദ്ദേഹത്തിൻെറ പ്രയോഗങ്ങളിലുള്ള സ്വാരസ്യം മുഴുവൻ അനുഭവിക്കാൻ കഴികയുള്ളു. "ഇതിൽ യാതൊരു ഫലിതവുമില്ലെ"ന്നു വല്ലവൎക്കും അഭിപ്രായമുണ്ടെങ്കിൽ അങ്ങിനെയുള്ളവർ പരിഭവിക്കാതിരിക്കാൻ വേണ്ടിയാണു് ഈ അദ്ധ്യായത്തിനു "ചില പൊടിക്കൈകൾ" എന്നു പേരിടാമെന്നു വെച്ചതു്.

"ചിത്രമെല്ലാം വരച്ചുകഴിഞ്ഞു ജീവചൈതന്യം വരുത്തുവാൻ മുഖത്തും മററും ചിത്രകാരന്മാർ ചില മിനുക്കുവേലകൾ ചെയ്യാറുള്ളതുപോലെ"യാണു കവിതകളിൽ "പൊടിക്കൈകൾ" പ്രയോഗിക്കാറുള്ളതു്. ജന്മ

സിദ്ധമായ വാസനയുള്ളവൎക്കു മാത്രമേ ഇതു സാധിക്കയുള്ളു. ഫലിതം കേട്ടു രസിക്കാൻ എളുപ്പം കഴിയും; മറ്റുള്ളവർ ഫലിതം പറയുന്നതു കേൾക്കുമ്പോൾ നമുക്കും അതു് എളുപ്പം സാധിക്കാമെന്നു തോന്നുകയും ചെയ്യും. എന്നാൽ പ്രയോഗിക്കുന്ന കാൎയ്യംമാത്രം അത്ര ക്ഷിപ്രസാദ്ധ്യമല്ല. "മറ്റെല്ലാരസങ്ങളേയുംകാൾ ആവിഷ്കരണത്തിനു വലിയ പ്രയാസം ഫലിതത്തിനാണു്. ഫലിതരസത്തിനുവേണ്ടി ഉദ്ദേശിക്കപ്പെട്ടിട്ടില്ലാത്തതുപോലെ, ചിലപ്പോൾ തോന്നിപ്പോകുന്ന മലയാളഭാഷയിൽ ആ രസം വരുത്തുക, പ്രത്യേകിച്ചും ശ്രമസാദ്ധ്യമായ ഒരു കാൎയ്യമാകുന്നു" എന്നാണു് ചില നല്ല ചെറുകഥകളും എഴുതീട്ടുള്ള ശ്രീമാൻ ഇ. വി. കൃഷ്ണപിള്ള അവർകൾ (ബി. ഏ. ബി. എൽ.) അഭിപ്രായപ്പെട്ടിട്ടുള്ളതു്. ഗദ്യത്തിന്റെ കഥ ഇതാണെങ്കിൽ പദ്യത്തിന്റെ കാൎയ്യം പറയാനുണ്ടോ? ഇങ്ങനെ ഉള്ളിൽ കടന്നു സൂക്ഷ്മമായി ആലോചിക്കുമ്പോഴാണു ഒടുവിന്റെ പൊടിക്കൈകളുടെ വിലയും നിലയും പൂൎവ്വാധികം പ്രത്യക്ഷപ്പെടുന്നതു്.

എട്ടാണ്ടത്തിയ മോരു്, ചുണ്ണാമ്പുചോറു്, പുഴുക്കുട്ടും തത്തിക്കളിക്കുന്ന ഉപ്പിലിട്ടതു്, കയ്പേറുന്ന ഉപ്പേരി മുതലായ വിഭവങ്ങളെക്കൊണ്ടു നിറഞ്ഞ എറണാകുളം ഹോട്ടലിനെ ചെറുപ്പത്തിൽതന്നെ സരസമായി വൎണ്ണിക്കാൻ കഴിഞ്ഞ ഒരു കവി പിന്നീടു് "പൊടിക്കൈ പ്രയോഗ"ത്തിൽ അദ്വിതീയനായിത്തീൎന്നതിൽ എന്താണത്ഭുതം?

"പോലീസ്സുകാരുടയ ഔട്ട്പോസ്റ്റിന്ന കാത്തുകാത്തു
തെല്ലീപ്സിതം തരുണി തന്നിലുദിച്ചുപോലും
ചൊല്ലീടുമന്യരതു ദാസിയിലെന്നു,മെന്തോ
മല്ലീശരന്റെ വികടപ്പണിയാരറിഞ്ഞു?

പുണ്ണാംപടിക്കലർശരന്റെ ശരങ്ങളേറ്റു
പുണ്ണാംബിനെന്ന കപടത്തൊടു ചെന്നുമുട്ടി
പെണ്ണാളു വാതിലുതുറക്കിലുമൊത്തതില്ല;
പിണ്ണാക്കുമാടന്ന പിണഞ്ഞ പിണച്ചിൽ നോക്കൂ.

അപരാധിയായ അന്തർജ്ജനം എന്ന കൃതിയിലുള്ള രണ്ടു ശ്ലോകങ്ങളാണിവ. അറുപത്തഞ്ചുപേർക്കു ജാതിഭ്രഷ്ടു കല്പിച്ച ആ പ്രസിദ്ധമായ സ്മാർത്തവിചാരത്തിനു വിഷയമായ "സാധനം" പോലീസ്സുകാരുടെ ബന്തോവസ്തിൽ താമസിക്കുമ്പോഴുണ്ടായ സംഭവത്തെ വർണ്ണിക്കുന്ന ഭാഗത്തിൽനിന്നാണു് ഇവ ഉദ്ധരിച്ചിട്ടുള്ളതു്. 'മല്ലീശരന്റെ വികടപ്പണിയാരറിഞ്ഞു,' 'പിണ്ണാക്കുമാടന്ന പിണഞ്ഞ പിണച്ചിൽ നോക്കൂ,' എന്നീ വരികൾ ആരേയാണു സ്മേരമുഖന്മാരാക്കിത്തീർക്കാത്തതു്? ഇതിൽതന്നെ മറ്റൊരു ഭാഗം നോക്കുക.

ഊക്കിട്ടശോകവിശിഖൻ ശരമാരി പെയ്തു
ലാക്കിൽ പെടുത്തിയൊരുപാടു ജനത്തെ എന്നാൽ
ചാക്കിന്നു നോക്കി മരുവും ബഹുവൻപനാകു-
"മോക്കി" ദ്വിജന്റെ കഥയാണിതിൽ വെച്ചുകഷ്ടം!

ഈ "സ്സാധന"ത്തിനൊളിപ്പൂരുഷരെത്രയെങ്കി-
ലസ്സാധ്വിപ്രവർത്ത്യ വയസ്സുകാണും
നിസ്സാരമായ വിഷയഭ്രമമൊന്നൊഴിപ്പാൻ
ദുസ്സാദ്ധ്യമായിതുവയോധികനെന്തു ചെയ്യാം?

അറുപത്തഞ്ചുവയസ്സുള്ള ഒരു വയസ്സൻ ബ്രാഹ്മണനംകൂടി ബഹിഷ്കൃതരായ അറുപത്തഞ്ചുപേരുടെ കൂട്ടത്തിലുണ്ടായിരുന്നു എന്നാണു ചുരുക്കം. അതു പറഞ്ഞിട്ടുള്ള രീതി എത്ര സരസമായിരിക്കുന്നു. ഭ്രഷ്ടകല്പിക്കപ്പെട്ടവരുടെ കൂട്ടത്തിൽ "നമ്പൂരി, വാരിയർ, പിഷാരടി, നായർ, മാരാർ, നമ്പ്യാർ, വിദഗ്ദ്ധതയെഴുന്നൊരു പട്ടരേവം" സപ്തകുലങ്ങളും ഉണ്ടായിരുന്നുവത്രെ! ഇതിനെ ഉദ്ദേശിച്ചു കവി പറയുകയാണു്:—

ആട്ടത്തിൽ വേഷമിതിലുണ്ടിഹ കൊട്ടുമുണ്ടു,
പാട്ടുണ്ടു, വേണ്ടവഴിമദ്ദളമുണ്ടുപിന്നെ,
കൂട്ടത്തൊടൊത്തിനി മറയ്ക്കൊരു തേവിടിശ്ശി
യാട്ടത്തിനായിവളിറങ്ങി നടന്നിടട്ടെ.

കവിയുടെ ഈ വിചിത്രകല്പന കേട്ടാൽ ആരാണു ചിരിച്ചുപോകാത്തതു്?

കവി രാമായണത്തെ സംബന്ധിച്ചുണ്ടായ വാദപ്രതിവാദത്തെപ്പറ്റി മറ്റൊരദ്ധ്യായത്തിൽ പറയുന്നുണ്ടു്. കവിഭാരതത്തിൽ ഈഴവകവികൾക്കാക്കും സ്ഥാനം അനുവദിച്ചില്ലെന്നു പറഞ്ഞുകൊണ്ടാണല്ലൊ മൂലൂർ കവിരാമായണമെഴുതിയതു്. അതിൽ ചില കവികൾക്കു കൊടുത്ത സ്ഥാനങ്ങൾ അനുചിതങ്ങളായിപ്പോയി എന്നുള്ള കാരണം പറഞ്ഞു മററുള്ളവർ വഴക്കാരംഭിച്ചു. ഹനുമാൻ എന്ന പേരുവെച്ചു കുഞ്ഞുകൃഷ്ണമേനോൻ എഴുതിയ പദ്യങ്ങളിൽ രണ്ടെണ്ണം നോക്കുക.

നേരോത്താലൊരു പദ്യമെങ്കിലുമഹോ
തീർക്കാതെ പാരൊക്കെയും
പേരാളുന്നൊരു നീലകണ്ഠധരണീ-
ദേവകലാവിർമുദം

ധാരാളം ധനമുള്ള തോത്തിഫ കുബേ-
രസ്ഥാനമപ്പിക്കുകിൽ
പാറായിത്തരകങ്കലാക്കിലതിലും
നന്നാക്കുമെന്നോമ്മതാം

സമ്മോദം പൂണ്ടു രാമായണകഥ പുതുതായ്
തീത്ത വൈദഗ്ദ്ധ്യമോത്താൽ
വാത്മീകിസ്ഥാന മേൽക്കാതപരനു കൊടു-
ത്തീടുവാനെന്തെടോ നീ?
തപന്മിത്രങ്ങൾക്കു നാനാവിധപദവികളെ-
പ്പങ്കുവെച്ചോരു നേരം
ശ്രമ്മാതേ കണ്ടോരെന്നും രഷസീബേത നിൻ
ക്കായി വെച്ചൂരായിരുന്നോ?

കവിതയെഴുതാത്തവക്കു ധനികത്വം കൊണ്ടുമാത്രം കവിരാമായണത്തിൽ പ്രവേശം അനുവദിക്കാമെങ്കിൽ, നീലകണ്ഠൻ നമ്പൂരിപ്പാടിനേക്കാൾ പാറായിത്തരകനാണു അതിനു കൂടുതൽ യോഗ്യതയുള്ളതെന്നു പറയുന്ന ഒന്നാംപദ്യത്തിലെ രസികത്വം സ്പഷ്ടമാണല്ലോ. രണ്ടാമത്തേതിലേ ഫലിതം ഇതിനേക്കാൾ അപ്പംകൂടി കടന്നതാണു്. "സമുദായാഭിമാനത്താൽ മൂർച്ഛിത"നായ മൂലൂർ, രാമായണത്തിലെ ഒരു പ്രധാന കഥാപാത്രമായ ഹനുമാന്റെ സ്ഥാനം നൽകിയതു പെരുന്നല്ലി കൃഷ്ണൻവൈദ്യനായിരുന്നു. വെളുത്തേരിൽ കേശവൻ വൈദ്യനെ ബാലിയാക്കാനും അദ്ദേഹം മടിച്ചില്ല. പുറമേ പേരുകേൾക്കാത്ത പല ഈഴവക്കും വേറേയും ചില നല്ലസ്ഥാനങ്ങൾ കവിരാമായണത്തിൽ കല്പിച്ചുകൊടുത്തിരുന്നു. ഇങ്ങനെ നഗ്നമായി കാണിച്ച സ്വജനപക്ഷപാതത്തെ ആക്ഷേപിക്കയാണു രണ്ടാംപ

ൻ

ദൃശ്യത്തിൽ ചെയ്യുന്നതു്. "കൂട്ടുകാർക്കു നല്ല സ്ഥാനങ്ങളും കല്പിച്ചുകൊടുത്തകൂട്ടത്തിൽ തനിക്കു വാത്മീകിസ്ഥാനം തന്നെ എടുക്കായിരുന്നില്ലേ" എന്നു ചോദിക്കമാത്രമേ ചെയ്യുന്നുള്ളുവെങ്കിലും ആ ചോദ്യത്തിൽ അന്തർഭവിച്ചിരിക്കുന്ന നിന്ദാസ്തുതി എത്രയോ മർമ്മസ്പൃക്കായിട്ടുള്ളതത്രേ. ചുമ്മാതേകണ്ടു, രഹസ്സി, വെക്കായിരുന്നോ എന്നിത്യാദി പദങ്ങളും ഫലിതത്തിന്റെ ശക്തിയെ ശതഗുണം വർദ്ധിപ്പിക്കയും ചെയ്തിരിക്കുന്നു.

പദ്യങ്ങളിൽ പുതിയ ആശയങ്ങളെ ഫലിതരീതിയിൽ പ്രയോഗിക്കുന്നതിനു ചരിത്രനായകന്നുണ്ടായിരുന്ന പാടവം ഒന്നു പ്രത്യേകമാണു്.

പാരിൽ സൗന്ദര്യസാരം പ്രകൃതിരചിതമാം
നാണ്യമാണെന്ന തേറെ—
ക്കോരിസ്സൂക്ഷിച്ചു കൂടാ തരമൊടു പെരുമാ
റീടണം നാളുകന്നാളിൽ
നീരിത്താരമ്പനാം ജ്ഞാകരനതു പരിശോ
ധിക്കുവാനുണ്ടുപേക്ഷ—
ക്കാരിൽ കുറ്റം ചുമത്തും ദൃഢതരമതിനാൽ
വിട്ടയക്കില്ല നിന്നെ.

കാമാന്ധനായ ഒരു പ്രഭുകുമാരൻ പതിവ്രതയായ ഒരു സ്ത്രീരത്നത്തോടു പറയുന്ന ഭാഗമാണിതു്. ഇതിലെ അലങ്കാരവും ആശയചാരുഷ്ക്കല്യവും എത്ര ഹൃദയംഗമമായിരിക്കുന്നു! ഇതിനു ആ സ്ത്രീരത്നം പറയുന്ന മറുപടിയും അതിവിശേഷമായിരുന്നു.

പാരിൽ പെണ്ണുങ്ങളേക്കാളും പുരുഷനു ബലമേ—
റുന്ന മൂലം രസാലി—
ച്ചാരിത്ര്യധ്വംസനം ചെയ്തു സമുചിതമ—
ല്ലാർക്കുമെന്നോർക്ക ധീമൻ!

ചേരില്ലീവൃത്തി യുഷ്മാദൃശരഖിലം മറി-
ഞ്ഞോർകളാണമ്മ പെങ്ങ-
ന്മാരില്ലേ ഹന്ത! നിങ്ങൾക്കവരെ ഹൃദി നിന-
ച്ചെന്നോ വിട്ടങ്ങയക്കൂ.

കേവലം സ്വഭാവോക്തിയല്ലാതെ ഈ പദ്യത്തിൽ എന്താണുള്ളത്? എന്നാലും പ്രയോഗഭേദത്താൽ അത് എത്രമാത്രം ആസ്വാദ്യവും ഹൃദയസ്പൃക്കുമായിട്ടുണ്ടെന്നു നോക്കുക! സന്ദർഭമറിഞ്ഞു കഥാപാത്രങ്ങളെ കൂട്ടിയിണക്കി കാര്യം പറഞ്ഞു വായനക്കാരെ രസിപ്പിക്കുവാൻ ചരിത്രനായകനുള്ള സാമർത്ഥ്യത്തെ ഇതിലധികം എങ്ങനെയാണ് വ്യക്തമാക്കേണ്ടത്?

മാമാങ്കക്കളമുറ്റത്തിന്നരികിലായ്
ബാലാമണിപ്പെണ്ണുതൻ-
കാമാങ്കക്കളമെന്നപോലെ വിലസും
വമ്മേടയുണ്ടത്ഭുതം!
ശ്രീമാനാദ്യമരച്ചതിൽ സുകൃത സം-
പൂർത്തിക്കു മുങ്ങുന്ന തൽ-
ശ്രീ, മാനാദിയിലച്ചു മൂഢരപരേ
മുങ്ങിക്കുഴങ്ങുന്നതേ.

കുംഭകോണയാത്രയിലെ ഒരു ശ്ലോകമാണിത്. കുംഭകോണം തെരുവിനെ വർണ്ണിക്കുന്ന ഈ പദ്യത്തിന്റെ പൂർവ്വാർദ്ധംകൊണ്ടു കവി ശൃംഗാരവിഷയകമായ ഒരു ഫലിതം പ്രയോഗിച്ചിരിക്കുന്നു എന്നേയുള്ളൂ. ആ വകയിൽ താല്പര്യമില്ലാത്തവരെപ്പോലും ചിരിപ്പിക്കാൻ സാമർത്ഥ്യമുള്ള ഒന്നാണ് ഉത്തരാർദ്ധത്തിലെ പൊടിക്കൈ. അതോടുകൂടിത്തന്നെ വില തീരാത്ത ഒരു സാരോപദേശവും കൂടി അതിൽ ഘടിപ്പിച്ചിരിക്കുന്നു. അതേക്കുറി

യിൽ പരദേശങ്ങളിലെ കൃഷിസ്ഥലങ്ങളെ വൎണ്ണിക്കുന്ന മറെറാരു പദ്യമാണിതു്.

“അച്ഛിന്നം കരശക്തിയാലെ മലയാ-
ളക്കാർ കൃഷിക്കാർകളു-
ക്കിച്ഛിക്കിൻെറ പടിക്കു നീരുതവു ചെ-
യ്യാമൽ തപിച്ചിക്കുറീർ
തച്ഛിദ്രേച്ഛണിയെങ്കളാണ്ട നടവാ”-
ത്തന്നോരതിമാൎത്താണ്ഡനെ-
ച്ഛിച്ഛിക്കണ്ടെട്ടി പച്ചയോടു തലയി-
ട്ടാട്ടുന്ന നെല്ലിട്ടിശി.

പരദേശത്തു മഴത്തഞ്ചം നോക്കിയല്ല, ഏരികളിൽനിന്നും മററും വെള്ളംകൊണ്ടുവന്നാണു കൃഷി ചെയ്യുന്നതെന്നും, അതിനാൽ മലയാളത്തിലെപ്പോലെ സൂൎയ്യന്റെ മുഷ്ക്കു പരദേശത്തു നടക്കുകയില്ലെന്നും മററും സൂചിപ്പിക്കുന്ന ഈ പദ്യത്തിന്റെ രസികത്വം ആരെയാണു അപഹൃതചിത്തവൃത്തികളാക്കിത്തീൎക്കാത്തതു്? നെൽചെടികൾ പച്ചയോടു തലയാട്ടിക്കൊണ്ടു സൂൎയ്യനോടു പ്രസംഗം ചെയ്യുന്നുവെന്നു ഉൽപ്രേക്ഷിച്ചിരിക്കുന്നതും അവയെക്കൊണ്ടു തദ്ദേശഭാഷയായ തമിഴിൽ തന്നെ സംസാരിപ്പിക്കുന്നതും എത്ര വിശേഷമായിരിക്കുന്നു!

“ഒരു പാന്ഥബ്രാഹ്മണൻ” എന്ന പേരിൽ മേനോൻ കുറെ പദ്യങ്ങളെഴുതീട്ടുണ്ടു്. പാലക്കാട്ടിനടുത്ത ആലത്തൂർ മുൻസീപ്പു് കോൎട്ടിൽ നിന്നു, ലേലക്കാർ കെട്ടിവെച്ച വിധിക്കടമായ രണ്ടായിരത്തഞ്ചുറുപ്പ്യ ഏററുവാങ്ങി വൈകുന്നേരം വീട്ടിലേക്കു തിരിച്ച ഒരു ബ്രാഹ്മണനെ വഴിയിൽ വെച്ചു മിത്രഭാവത്തിൽ അടുത്തു കൂടി

യ രണ്ടു അക്രമികളിൽനിന്നു അവിചാരിതമായ ഒരാപത്തു നേരിട്ടതും അദ്ദേഹം വിസ്മയാവഹമായ വിധം അതിൽനിന്നു രക്ഷപ്പെട്ടതുമാണു് അതിലെ ഇതിവൃത്തം.

"ആകും വേഗത്തൊടക്ഷ്മാവിബുധമണികണ
ക്കാക്കി രണ്ടായിരത്ത-
ഞ്ചാകും രൂപയ്ക്കു നോട്ടും പവനുമതിരസം
ലെണ്ണി മാറാപ്പു കെട്ടി
പോകും മാർഗ്ഗേ വിശേഷിച്ചുപകടമണയും
നില്ല വേഗം നടന്നാൽ
വൈകുന്നേരം നടത്തേണ്ടൊരു നിയമവിധി
ക്കെത്തിടാം കൃത്യമായി.

എന്നുവിചാരിച്ചാണു ബ്രാഹ്മണൻ കച്ചേരിയിൽ നിന്നും പുറപ്പെട്ടതു്. കുറെ നടന്നപ്പോൾ രണ്ടു വഴിപോക്കർ തനിക്കു അല്പം അകലെയായി നടക്കുന്നതു അദ്ദേഹം കണ്ടു. "രണ്ടാൾക്കും കണ്ഠരുദ്രാക്ഷവുമുടലിലണി ഭസ്മവും" മറ്റും ഉള്ളതായി കണ്ടു ശുദ്ധനായ ബ്രാഹ്മണൻ അവർ ഭക്തന്മാരാണെന്നും സജ്ജനങ്ങളാണെന്നും തെറ്റിദ്ധരിച്ചു് അവരെ വിളിച്ചു നിർത്തി 'ഒന്നിച്ചു പോകാം' എന്നു സഹയാത്രയ്ക്കു ക്ഷണിച്ചു. "ഭൂമിയ്ക്കു ബ്രഹ്മവെച്ചു" ആ നയവഞ്ചകന്മാരാകട്ടെ,

വേദം വിക്രയഹീനം; ത്രിഭുവനപതിയാം
ശങ്കരൻ ഭിക്ഷുരൂപൻ
ഖേദം കൈവിട്ടു പോകുന്നതു സുകൃതനിധേ!
വേദമാം വീട്ടിലല്ലോ.

വാദംകൊണ്ടീശനും ഭൂസുരരുടെ വശമാ-
യൊന്നു കിട്ടുന്നു യുഷ്മൽ-
പാദം സേവിച്ചിരുന്നാൽ മതി ശ്രീവരുമി-
ശ്ശൂദ്രവർഗ്ഗത്തിനെല്ലാം."

എന്നെല്ലാം വിനയഭാവത്തിൽ തട്ടിമൂളിച്ച് ബ്രാഹ്മണനെ മയക്കി ഇരുകൂട്ടരും കൂടി യാത്രയായി. സന്ധ്യമയങ്ങി ഒരു വിജനപ്രദേശത്തെത്തിയപ്പോഴാണു കൂട്ടുകാരുടെ തനിനിറം പുറത്തായത്. അവരും ബ്രാഹ്മണനും തമ്മിൽ നടന്ന സംഭാഷണം മേനോൻ ചിത്രീകരിച്ചിട്ടുള്ളതു നോക്കുക:--

"എന്താ മാറാപ്പിലെന്നോതിടുക"--"വിധികടം
സംഖ്യയാണു്"—"ഇങ്ങുതന്നാ-
ലെന്താ വൈഷമ്യമുണ്ടോ"—"ശിവശിവ"—
"പണമില്ലാഞ്ഞു കഷ്ടപ്പെടുന്നു"
"എന്താണാവശ്യമെന്നോതുക തരുവൻ"—"എന്നി-
ക്കായിരം, കൂട്ടുകാര-
ന്നൊന്നായാലും സഹസ്രത്തിനു പിറകെയൊര-
ഞ്ചെങ്കിലും ജാസ്തിവേണം."

ഇരുകൂട്ടരും തമ്മിൽ പിടിയും വലിയുമായി. രംഗത്തിന്റെ മട്ടു മാറിക്കണ്ടപ്പോൾ കൈയിലുള്ള പണം മുഴുവൻ കൊടുത്തേക്കാമെന്നു ബ്രാഹ്മണൻ സമ്മതിച്ചു. തങ്ങളുടെ രഹസ്യം പുറത്താകാനിടയുള്ളതിനാൽ ബ്രാഹ്മണനെ ജീവനോടെ വിട്ടയക്കുന്നതു ശരിയല്ലെന്ന് അക്രമികൾ തീരുമാനിച്ചു. രക്ഷയ്ക്കു വഴിയില്ലെന്നു കണ്ടപ്പോൾ, "വിധവാസ്ഥാനമംഗീകരിപ്പാൻ ഭാവിക്കും ധർമ്മദാരങ്ങളെ" കാത്തുകൊള്ളേണ്ട ഭാരം ജഗദീശ്വരനിൽ സമർപ്പിച്ചു.

"ഞാനിപ്പോളെത്തുമെന്നോത്തശേഷം ചട്ടിവരെ-
പ്പോന്ന പുത്രൻ നിലാവും
മാനിക്കം പുഞ്ചിരിപ്പൂ വിതറിമരുവുമെ-
ന്നുണ്ണിയെക്കൈവിടല്ലേ;
ഇഞ്ഞാനിക്കാലംബമായി ത്രിഭുവനഭവന-
ത്തിന്നു തുണായ് സദാ ഞാൻ
ധ്യാനിക്കാറുള്ളതാകും തവ പദകമലേ
ചേക്കമേം കൃഷ്ണകൃഷ്ണ!

എന്നു കരുണകരുണം പ്രാർത്ഥിച്ചുംകൊണ്ട് ആ സാധു മരണത്തിന്നു സന്നദ്ധനായി. കണ്ണുമടച്ചിരിക്കുന്ന ബ്രാഹ്മണന്റെ കഴുത്തുവെട്ടുവാൻ അക്രമികൾ കത്തിയോങ്ങി!

വെട്ടീ വെട്ടീലയെന്നായളവുടവി വിറ-
പ്പിച്ചു മൂന്നാളുമൊപ്പം
ഞെട്ടീടുംമട്ടു പൊട്ടീ വെടിയുടനതുകൊ-
ണ്ടോങ്ങുമക്കൈ മുറിഞ്ഞു;
തട്ടീ വൻകത്തി മറ്റുള്ളവനുടയ കര-
ത്തിങ്കലക്കൈയ്യുമറ്റു;
ചുട്ടീടും ചോരയാലപ്പുരുഷർ കഴുകിനാ-
രാരണേന്ദ്രന്റെ പാദം.

ഈ ഘട്ടത്തിൽ ഒരു മരത്തിൽനിന്നു താഴെയിറങ്ങിയ "കൊടിക്കാരൻ" തന്റെ തോക്കും വഹിച്ചുകൊണ്ടു ബ്രാഹ്മണന്റെ മുൻപിൽ പ്രത്യക്ഷനായി. അതു ഒരു നായാട്ടുകാരനായിരുന്നു. എന്നാൽ ഭക്തിപരവശനായ ബ്രാഹ്മണൻ—ഭാര്യയേയും ഉണ്ണിയേയും ഈശ്വരനെ ഭരമേല്പിച്ചു് മരിക്കാൻ തയാറായ ആ സാധു—ആപൽഘട്ടത്തിൽ തന്നെ രക്ഷിക്കാൻ സാക്ഷാൽ ജഗദീശ്വരൻതന്നെ മനുഷ്യരൂപത്തിൽ പ്രത്യക്ഷപ്പെട്ടതാ

ണെന്നാണു വിശ്വസിച്ചതു്. ഈ വിശ്വാസത്തോടുകൂടി, അദ്ദേഹം ആ നായാട്ടുകാരനെ,

മീനം കൂൎമ്മം തുടങ്ങീട്ടുദശവിധമവതാ-
രങ്ങളല്ലേ, ഭവാനെ-
ന്നൂനം കൃഷ്ണാവതാരം വരെയുമതു ശരി-
പ്പെട്ടു കാണുന്നു പക്ഷേ,
സാനന്ദം തോക്കുമായിങ്ങനെയവതരണം
ചെയ്യുമെന്നുള്ള തത്വം
ഞാനല്ലാരും ഗ്രഹിച്ചീലനവധികപുരാ-
ണേതിഹാസങ്ങളാലും.

എന്നിങ്ങനെ സ്തുതിക്കയും ചെയ്യുന്നു. താൻ വിഷ്ണുവല്ലെന്നും ഒരു സാധാരണമനുഷ്യനാണെന്നും ബ്രാഹ്മണനെ പറഞ്ഞു വിശ്വസിപ്പിക്കുവാൻ നായാട്ടുകാരൻ വളരെ കഷ്ടപ്പെടേണ്ടിവന്നു. അക്രമികളുടെ കഥയോ?

ധൎമ്മത്തിൻ ധ്വംസനം ചെയ്തതിന്നടിയ ഫലം-
കണ്ടു രണ്ടും മറിഞ്ഞു-
ട്ടമ്മൎത്ത്യന്മാർ കിടക്കുന്നിതു ചിറകു മുറി-
ഞ്ഞുള്ള ശൈലങ്ങൾ പോലെ
മൎമ്മത്തിൽക്കൊണ്ടകയ്യാലോ കുട്ടകളുടെ രുധിരം
വാൎന്നതിൻ കേടിനാലോ
കൎമ്മത്തിൻ ശക്തിയാലോ പരമവർ പരലോ-
കത്തിലെത്തിക്കഴിഞ്ഞു.

കുഞ്ഞുകൃഷ്ണമേനോന്റെ കവിതാപരിശ്രമം പറ്റിയ കാലാവസ്ഥയെ പ്രാപിച്ചതിനുശേഷം ഉണ്ടായ കൃതിയാണു പാന്ഥബ്രാഹ്മണനെന്നു് അതിലെ ഓരോ വരിയും വിളിച്ചുപറയുന്നു. മേലുദ്ധരിച്ച പദ്യങ്ങളിൽ ഒട്ടലിന്റെ പൊടിക്കൈ കടന്നുകളിയുംകൂടാത്ത ഒരു വരിയെങ്കിലുമു

ണ്ടോ എന്നു സംശയമാണ്. ശ്ലോകം ധരിച്ചുകൊണ്ടുള്ള പതിനൊന്നാമത്തെ അവതാരത്തെപ്പറ്റി ഒരു പുരാണത്തിലും താൻ വായിച്ചിട്ടില്ലെന്നു ബ്രാഹ്മണൻ പറയുന്ന പദ്യത്തിൽ ഒടുവിൻെറ പൊട്ടിക്കൈ അതിൻെറ മൂർദ്ധന്യാവസ്ഥയെ പ്രാപിച്ചുകഴിഞ്ഞു എന്നുതന്നെ പറയാം. വളരെ ഗൗരവാവഹമായ സന്ദർഭത്തിൽപോലും ഫലിതം പ്രയോഗിക്കാൻ അദ്ദേഹത്തിനു നിഷ്പ്രയാസം സാധിച്ചിരുന്നു എന്നുംകൂടി ഇതിൽ നിന്നുതന്നെ തെളിയുന്നുണ്ടല്ലോ.

ചരിത്രനായകനു ഫലിതപ്രയോഗത്തിലുണ്ടായിരുന്ന വാസന ചിലപ്പോൾ കുസൃതിത്തരത്തിനും മാർഗ്ഗദർശിയായിത്തീൎന്നിട്ടുണ്ട്. ചങ്ങനാശ്ശേരിയിൽ താമസിച്ചിരുന്ന കോട്ടയത്തു തമ്പുരാൻെറ പുത്രനായ ജി. കൊച്ചുകുഞ്ഞുമേനോൻ എന്ന ഒരു കവി മനോരമയുടെ പ്രാരംഭകാലത്തു കവിതാപംക്തിയിൽ നിത്യനായി കടന്നുകൂടിയിരുന്നു. ജി. സി. കെ. എം. എന്ന ചുരുക്കപ്പേരാണ് അദ്ദേഹം പത്രത്തിൽ ഉപയോഗിച്ചിരുന്നതു്. മുഴുവൻ പേരും സ്വദേശവും മററും അറിഞ്ഞാൽ കൊള്ളാമെന്നു പരേതനായ ശ്രീമാൻ സീ. ഗോവിന്ദനെളേടം മനോരമയിലെ കവിതാപംക്തിവഴി ഒരിക്കൽ ആവശ്യപ്പെട്ടു. ഉത്തരമൊന്നും കിട്ടിയില്ല. ആ കവിയുടെ വാസ്തവത്തിൽ കവിതയില്ലെന്നു വേറെ ആരോ എഴുതി. എന്നിട്ടും ഫലം മൗനംതന്നെ. ജി. സി. കെ. എം. ആരം ഭൂരന്നം ലജ്ജാശീലനമാകയാൽ ഒളിച്ചുകളഞ്ഞതാണെന്ന് ഒടുവു തട്ടിവിട്ടു. എന്നിട്ടും ആ മേനോൻ മിണ്ടിയില്ല. ഇത്രയുമായപ്പോൾ "ജി. സി. കെ. എം. മരി-

ച്ചുപോയി" എന്ന്, കസൃതിക്കാരനായ ചരിത്രനായകൻ മനോരമയിലെഴുതി. "സത്യസ്വരൂപന്റെ കല്പനലംഘ്യമാമോ?" എന്നു മരണത്തിൽ അനുശോചിക്കയും ചെയ്തു. ഇതിനേപ്പററി പിന്നീടൊരവസരത്തിൽ, ആ രസികശിരോമണി ഇങ്ങനെ പറകയുണ്ടായി.

ചിത്താനന്ദമമന്ദമേകിയ നിജ-
ശ്ലോകങ്ങളും വായിക്കവേ-
യത്യാർത്ത്യാ ചില ചില്ലറപ്പുണ്ണിയെട്ട-
ത്തൊന്നും നടക്കായ്കയാൽ
"ചത്താനസ്സുകൃതാബ്ധി" യെന്നു വെറുതേ-
പത്രത്തിലിട്ടീടുകിൽ
ചത്തില്ലെന്നു പറഞ്ഞുകൊണ്ടു വരുമെ-
ന്നോർത്താവിധം ചെയ്തു ഞാൻ.

എന്താ വിദ്യ, തരക്കേടുണ്ടോ?

ഈ തരം ചൊടിക്കൈകൾ പദ്യങ്ങളിൽ പ്രയോഗിക്കാൻ മാത്രമേ അദ്ദേഹത്തിനു വശമുണ്ടായിരുന്നുള്ളൂ എന്നാരും തെററിദ്ധരിക്കരുത്. ഗദ്യമെഴുതുമ്പോഴും സ്നേഹിതന്മാരുമായി സംഭാഷണം ചെയ്യുമ്പോഴും ആളുകളെ ചിരിപ്പിക്കത്തക്ക വിധത്തിൽ ഫലിതം തട്ടിമൂളിക്കാൻ അദ്ദേഹത്തിനു യാതൊരു പ്രയാസവുമുണ്ടായിരുന്നില്ല. സർവ്വകലാശാലാപരീക്ഷകളുടെ കാഠിന്യത്തെയും ബിരുദധാരികളായിക്കഴിഞ്ഞാലുള്ള കഷ്ടപ്പാടിനെയും മററും പററി മാലതി എന്ന കഥയിൽ അദ്ദേഹം എഴുതീട്ടുള്ളതു നോക്കുക:—

"മംഗലത്തു മാധവൻനായർ ബി. എൽ. പരീക്ഷ കഴിഞ്ഞു മദ്രാസിലുള്ള തന്റെ ഉ[illegible]ലത്തു നാലഞ്ചു

സ്നേഹിതന്മാരുമായി പരീക്ഷയിൽ അവരവർ ചെയ്തിട്ടുള്ളതിന്റെ താരതമ്യപ്പെടുത്തി ഇരിക്കുകയാണു്. എല്ലാ വിഷയത്തിലും ജയിക്കത്തക്കവണ്ണം ചെയ്തിട്ടുണ്ടെന്നു് എല്ലാവൎക്കും ബോദ്ധ്യമായി. പരീക്ഷ കഴിയുമ്പോൾ മിക്കവാറും ആളുകൾക്കു ഇങ്ങനെയാണു തോന്നുക. എന്നാൽ പരീക്ഷാഫലം പുറത്തു വരുമ്പോൾ അഞ്ചാറുപേരുള്ളതിൽ ഒന്നോ രണ്ടോ പേരുമാത്രം ജയിച്ചിരിക്കും.

സ്നേഹിതന്മാരെല്ലാവരുംകൂടി സ്വൈരസല്ലാപം തുടങ്ങി. ഗോപാലൻനായർ ചോദിച്ചു:—മാധവൻനായർ ഇനി എന്താണു ഭാവം ?

മാധവൻനായർ:—പരീക്ഷയുടെ ഫലം പുറത്താകുന്നതുവരെ ഒരു ദിക്സഞ്ചാരം ചെയ്ക; ജയിച്ചു എന്നു കമ്പി കിട്ടിയാൽ, ഇനി തറവാട്ടിൽനിന്നു ചെലവു മേടിക്കാൻ തരമില്ലല്ലോ എന്നു വിചാരിച്ചു്, ഒരു മണിക്കൂറുനേരം കരയുക; ഇത്രയും ഇപ്പോൾ തീൎച്ചപ്പെടുത്തിക്കഴിഞ്ഞു."

ഈ അഭിപ്രായം വായിച്ചാൽ ആരാണു് ചിരിച്ചുപോകാത്തതു്? കളിയായി കാൎയ്യം പറഞ്ഞു ഫലിപ്പിക്കുന്നതിൽ അദ്ദേഹം എത്രസാമൎത്ഥ്യം പ്രകടിപ്പിച്ചിരിക്കുന്നു! ചില വിദ്യാൎത്ഥികൾക്കു് ഇതു മൎമ്മഭേദകമായിത്തോന്നിയേക്കാം. ഒരു പക്ഷേ ഇതെഴുതുമ്പോൾ കവിക്കുതന്നെ അതു ഉദ്ദേശ്യമുണ്ടായിരുന്നില്ലെന്നു് എങ്ങനെ തീൎത്തു പറയാം ?

ഗവൎമ്മെണ്ടിനെയും ഉദ്യോഗസ്ഥന്മാരെയും ശകാരിക്കുന്നതിനായി മാത്രം പ്രചരിപ്പിച്ചിരുന്ന ഒരു പത്രം

തിരുവിതാംകൂറിലുണ്ടായിരുന്നു. ഒട്ടുവിന്റെ സ്നേഹിതനായിരുന്നു അതിന്റെ പത്രാധിപർ. ഒരിക്കൽ അദ്ദേഹത്തെ കണ്ടപ്പോൾ എന്താ ഇയിടെ എന്റെ പത്രം വായിക്കാറില്ലേ? എന്നു് അഭിമാനത്തോടുകൂടി ചോദിച്ചു. "എപ്പോഴും വായിച്ചാലും മതിയല്ലോ" എന്നു് ഒട്ടുവു മറുപടിപറഞ്ഞു. "അതെന്താ അങ്ങനെ" എന്നായി പത്രാധിപർ. "ശകാരത്തിനു പഴക്കമുണ്ടോ?" എന്നായിരുന്നു ഒട്ടുവിന്റെ മറുപടി. പത്രാധിപർ വിഡ്ഢിയായി എന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ.

തന്റെ ഒരനുഭവത്തെപ്പററി മഹാകവി ഉള്ളൂർ ഒരിടത്തു് ഇങ്ങനെ എഴുതികാണുന്നു:—൧൦൮൯-ലെ തൃശ്ശൂർ പൂരത്തിനു ഭാരതവിലാസം സഭയുടെ അദ്ധ്യക്ഷനായി ഞാനും എന്നോടുകൂടി തമ്പുരാനും (പന്തളം) പോവുകയും അവിടെവെച്ചു അനേകം കൊല്ലങ്ങൾക്കിപ്പുറം ഒട്ടുവിനെ ഞാൻ വീണ്ടും കാണുകയും ചെയ്തു. അന്നത്തെ ഒട്ടുവു്, പണ്ടത്തെ ഒട്ടുവ്, ഫലിതമൂർത്തിയായ ആ ഒട്ടുവ് തന്നെയായിരുന്നു. കണ്ടൂർ, ഒട്ടുവ്, തമ്പുരാൻ, ഞാൻ ഈ നാലുപേരുമായി ഒരു ചായക്കടയിൽ ചായ കുടിക്കാൻ കേറിയതും, കണ്ടൂരിന്റെ കൈയിൽനിന്നു ചായപ്പാത്രം തട്ടിപ്പറിച്ചുകൊണ്ടു് ഒട്ടുവ് "ചായാമപഹരതി കവിഃ" എന്നല്ലേ നിങ്ങളൊക്കെപ്പറയുന്നതു്? ഞാൻ കവിയാകണമെങ്കിൽ ചായ അപഹരിക്കാതെ നിവൃത്തിയില്ല; അതാണു് ഇങ്ങനെ ചെയ്തതു്". എന്നു പറഞ്ഞതും ഞാൻ ഇപ്പോഴും ഓർക്കുന്നുണ്ടു്."

# അദ്ധ്യായം ൯.

## ഉദ്യോഗജീവിതം.

എറണാകുളം ഹജൂർ കച്ചേരിയിൽ ൧൦-ക. ശമ്പളമുള്ള ഒരു ഗുമസ്തന്റെ ജോലിയാണ് മേനവന് ആദ്യമായി കിട്ടിയത്. ഇത് ൧൦൫൦-ൽ ബി. ഏ. പാസ്സായ ഉടനെയായിരുന്നു. ൫൨-ൽ താലൂക്ക സമ്പ്രതിയായി അദ്ദേഹത്തെ ചിററൂക്ക് മാററി. ൭൦ ക. ശമ്പളമുള്ള ആ ഉദ്യോഗത്തിന് അഞ്ഞൂറുറുപ്പിക ജാമ്യം വേണമെന്നായിരുന്നു നിശ്ചയം. ഇതിൽ ൨൦൦ ക. കെട്ടിവെക്കാൻ മാത്രമെ തൽകാലം അദ്ദേഹത്തിനു സാധിച്ചുള്ളൂ. പിന്നീട് അത് അഞ്ഞൂറു തികയുന്നതുവരെ ശമ്പളത്തിൽനിന്നു പ്രതിമാസം പതിനഞ്ചു രൂപാ പിടിച്ചെടുക്കുന്നതിനു സമ്മതിക്കയാണുണ്ടായത്. അങ്ങനെയാണ് ജാമ്യത്തിന്റെ സംഖ്യ തികച്ചത്. തലപ്പിള്ളി, തൃശ്ശൂർ എന്നീ താലൂക്കുകളിലും അദ്ദേഹം സമ്പ്രതിയായി ജോലി നോക്കീട്ടുണ്ട്. കുറേകഴിഞ്ഞു ഊട്ടുദേവസ്വം ഹെഡാപ്പീസിൽ ഒരു ശിരസ്തദാരായി നിയമിക്കപ്പെട്ടു. ഇതു തൽകാലത്തേക്കു മാത്രമുള്ള ഒരു നിയമനമായിരുന്നു.

കുറേക്കാലത്തേക്കു പറയത്തക്ക പ്രോത്സാഹനമൊന്നും ലഭിക്കാതിരുന്നതിനാൽ ചരിത്രനായകൻ ഭഗ്നാശനായിത്തീർന്നു. ഇങ്ങനെയിരിക്കെയാണ് ൧൦൮൨-ൽ ഉജ്ജസ്വലനായ ബാനർജി കൊച്ചിയിലെ ദിവാനായി വന്നത്. അദ്ദേഹം ഉദ്യോഗസ്ഥമണ്ഡലവുമായി അല്പ

മൊന്നു പരിചയപ്പെട്ടതോടുകൂടി യോഗ്യന്മാരെ പ്രോത്സാഹിപ്പിക്കേണ്ടതിന്റെ അത്യാവശ്യകത മനസ്സിലാക്കി. ഇതിന്റെ ഫലമായി ഒടുവിൽ കുഞ്ഞുകൃഷ്ണമേനോൻ ൧൦൮൪-ൽ കൊടുങ്ങല്ലൂർ തഹസീൽമജിസ്ട്രേട്ടുദ്യോഗത്തിൽ നിയമിതനായി. അന്നു കേവലം ഒരു വർത്തമാനപ്പത്രമായിരുന്ന "കവനകൗമുദി" ഈ നിയമനത്തെപ്പററി

നാനാസൽഗുണ രാശിയാമൊടുവിലെ-
ശ്രീകുഞ്ഞുകൃഷ്ണാഖ്യനെ-
ത്താനാരാൽ തഹസീൽപ്പണിക്കു നിയമി-
ച്ചാശ്വാസമാക്കീ ദിവാൻ.

എന്നിങ്ങനെ പ്രസ്താവിച്ചിരുന്നു. മേനവന്റെ ഉദ്യോഗവിഷയത്തിൽ അദ്ദേഹത്തിനും മററുള്ളവർക്കും വലിയ ഇച്ഛാഭംഗമുണ്ടായിരുന്നതുകൊണ്ടും പുതിയ നിയമനം അവരുടെ ആക്ഷേപങ്ങളെ ശമിപ്പിച്ചതുകൊണ്ടുമാണു് "ആശ്വാസമാക്കീ" എന്നു കൗമുദി എഴുതിയതു്.

ഇരിഞ്ഞാലക്കുട, തൃശ്ശിവപേരൂർ, കൊച്ചി മുതലായസ്ഥലങ്ങളിൽ അദ്ദേഹം തഹസീൽമജിസ്ട്രേട്ടായി ജോലി നോക്കിയിട്ടുണ്ടു്. ബാനർജി റവന്യൂഡിപ്പാർട്ടുമെൻറു പരിഷ്ക്കരിച്ചപ്പോൾ ചരിത്രനായകനെ ആക്റ്റിങ്ങ് താസീൽദാരായി ഇരിഞ്ഞാലക്കുടക്കു നിയമിച്ചു. രണ്ടു നാലു കൊല്ലത്തിനുള്ളിൽ തലപ്പിള്ളി, തൃശ്ശിവപേരൂർ എന്നീ താലൂക്കുകളിൽ ആക്റ്റിങ്ങ് താസീൽദാരുദ്യോഗവും പിന്നെ കുറച്ചുകാലം കൺട്രോളരാപ്പീസിൽ ഒരുദ്യോഗവും, സ്റ്റാമ്പുസ്റ്റേഷനറി സൂപ്രണ്ടുദ്യോഗവും ഭരിച്ചു് ഒടുവിൽ എറണാകുളം മജിസ്ട്രേട്ടായി മാറിപ്പോക

യും ചെയ്തു. അവിടെ ഇരിക്കുമ്പോഴാണല്ലോ പ്രമേഹക്കുരു പിടിപെട്ടു് ആ മഹാൻ നിര്യാതനായതു്.

മേനവൻെറ ഉദ്യോഗജീവിതത്തെപ്പററി നിരൂപണപരമായി അധികമൊന്നും പറയാനില്ല. ജോലി നോക്കീട്ടുള്ള സ്ഥലങ്ങളിലെല്ലാം ജനങ്ങളുടെ കണ്ണിലുണ്ണിയായിട്ടാണു് അദ്ദേഹം കഴിഞ്ഞുകൂടിയതു്. കീഴ്സിൽ ബന്ധികളുടെ പരിഭവത്തിനോ മേലുദ്യോഗസ്ഥന്മാരുടെ കോപാരോപണത്തിനോ പാത്രമാകാതെ തൻെറ കത്തവ്യത്തെ ഭംഗിയായി നിവ്വഹിച്ച ആ മഹാൻ ഒരു മാതൃകാ ഉദ്യോഗസ്ഥനായിരുന്നു എന്നതന്നെ പറയാം. പോലീസ്സുദ്യോഗസ്ഥന്മാരെ മാത്രം അദ്ദേഹം ഒരിക്കലും വിശ്വസിച്ചിരുന്നില്ല. ആ ഡിപ്പാർട്ടുമെൻറിനോടു തന്നെ അദ്ദേഹത്തിനു് എന്തോ വല്ലാത്ത ഒരു വെറുപ്പുണ്ടായിരുന്നതായിട്ടാണു കാണുന്നതു്. ൧൦൮൭-ൽ തൃശ്ശിവപേരൂർ സമ്പ്രതിയായിരിക്കുന്ന അവസരത്തിൽ അദ്ദേഹത്തെ പോലീസ് ഇൻസ്പെക്ടറായി നിയമിക്കുന്നതിനു ഒരാലോചന നടന്നു. വൃശ്ചികം ൪-ാം തീയതിയിലെ ൧൬-ാം വാല്യം ൩൪-ാം ലക്കം മലയാളമനോരമയിൽ "സ്വദേശകാര്യ"ങ്ങളുടെ കൂട്ടത്തിൽ ഇങ്ങനെ ഒരു കുറിപ്പു കാണുന്നു:--"തൃശ്ശൂർ പോലീസ് ഇൻസ്പെക്ടർ മി. ലെമോസ്സിനെ സംബന്ധിച്ചു രാജി വെച്ചതിനു പകരം ഒടുവിൽ കുഞ്ഞുകൃഷ്ണമേനോൻ ബി. ഏ. അവർകളെ നിയമിക്കാനിടയുള്ളതായി അറിയുന്നതിൽ സന്തോഷിക്കുന്നു." മേനോൻ ഈ ജോലി കൃതജ്ഞതാപുരസ്സരം ഉപേക്ഷിക്കയാണുണ്ടായതു്.

അതു

പോലെ മറെറാരിക്കൽ അദ്ദേഹത്തിനു ഡിവിഷൻപോലീസ് ഇൻസ്പെക്ടറുദ്യോഗം കൊടുക്കാൻ ബാനർജി ആലോചിച്ചു. ദിവാനെ നേരിട്ടു ചെന്നു കണ്ടു് അതും അദ്ദേഹം തിരസ്കരിക്കയാണത്രേ ഉണ്ടായതു്.

മജിസ്ട്രേട്ടായിരിക്കുമ്പോൾ, പോലീസ്സുകാരുടെ റിപ്പോർട്ടിനെ മാത്രം വിശ്വസിച്ചു അദ്ദേഹം ഒന്നും പ്രവർത്തിച്ചിരുന്നില്ല. ആ വകക്കാർ കേസു തെളിക്കുന്നതിനും കളയുന്നതിനും പല കൃത്രിമങ്ങളും പ്രയോഗിക്കാറുണ്ടെന്നു് അദ്ദേഹത്തിനു നല്ലപോലെ അറിയാമായിരുന്നു. അതുകൊണ്ടു കേസ്സു ശ്രദ്ധിച്ചു കേട്ടും, വേണ്ടിവന്നാൽ നേരിട്ടന്വേഷിച്ചും സത്യസ്ഥിതി മനസ്സിലാക്കിയതിനു ശേഷം മാത്രമേ അദ്ദേഹം എന്തെങ്കിലും തീരുമാനം ചെയ്തിരുന്നുള്ളു. ചില സ്ഥലങ്ങളിൽ മജിസ്ട്രേട്ടായിരിക്കുമ്പോൾ കൈക്കൂലിക്കാരും അക്രമികളുമായിരുന്ന പോലീസ്സുകാരേയും ഇൻസ്പെക്ടർമാരേയും ശുപാർശ ചെയ്തു സ്ഥലം മാററിക്കുന്നതിനുപോലും അദ്ദേഹം മടിച്ചില്ല.

മേനോൻ ഇരിഞ്ഞാലക്കുട മജിസ്ട്രേട്ടായിരിക്കുന്ന അവസരത്തിൽ ചാലക്കുടിയിൽ ഒരു ഭയങ്കരമായ കൊലപാതകം നടന്നു. ഒരു സ്ത്രീയെ ചവിട്ടിക്കൊന്നു എന്നുള്ളതായിരുന്നു കേസ്സ്. പ്രതി, സമ്പന്നനും സ്വാധീനശക്തിയുള്ള ആളുമായിരുന്നതിനാൽ, പോലീസുകാരെ കൈവശപ്പെടുത്തി കേസ്സ് നിസ്സാരമാക്കിത്തീർത്തു. ചുരുക്കിപ്പറഞ്ഞാൽ പോലീസ്സുകാർ ആ കേസ്സുതന്നെ ഫയലിൽനിന്നു കുറവുചെയ്തുകളഞ്ഞു. അതിനുശേഷമാണു് കേസിന്റെ സത്യസ്ഥിതിയും പോലീസിന്റെ

കൃത്രിമങ്ങളും വിവരിച്ചുകൊണ്ടു മജിസ്റ്റ്രേട്ടിനു് ഒരു പേരില്ലാഹർജ്ജി കിട്ടിയതു്. പതിവുപോലെ പോലീസിനെ ആശ്രയിച്ചാൽ കാര്യം കാണുവാൻ കഴികയില്ലെന്നു കണ്ടു് മജിസ്റ്റ്രേട്ടുതന്നെ രഹസ്യമായി അന്വേഷണം ആരംഭിച്ചു. കേസിന്റെ ഉള്ളുകള്ളി മനസ്സിലാക്കാനും തെളിവെടുക്കാനും വേണ്ടി അദ്ദേഹം ചതുരുപായങ്ങളും പ്രയോഗിക്കേണ്ടിവന്നു. അതൊന്നും ഇവിടെ വിസ്തരിച്ചിട്ടാവശ്യമില്ലല്ലോ. പോലീസുകാർ കുറവെഴുതിത്തള്ളിയ ആ കേസിലെ പ്രതികൾക്കു സെഷ്യൻകോർട്ടിൽ ഏഴു കൊല്ലത്തെ കഠിനതടവു ശിക്ഷ വിധിച്ചു എന്നു പറഞ്ഞാൽ, കുഞ്ഞുകൃഷ്ണമേനോൻ തന്റെ ഉദ്യോഗകൃത്യം എത്രമാത്രം ഉത്തരവാദിത്വബോധത്തോടുകൂടിയാണു് നിർവ്വഹിച്ചിരുന്നതെന്നു മനസ്സിലാക്കാം.

പോലീസ്സുകാരുടെ നേരെ അദ്ദേഹത്തിനുണ്ടായിരുന്ന വെറുപ്പു് അദ്ദേഹത്തിന്റെ കവിതകളിലും പ്രതിഫലിച്ചു കാണുന്നുണ്ടു്. ഒരു കവിയുടെ സ്വഭാവം അദ്ദേഹത്തിന്റെ കൃതികളിൽനിന്നു് ഏകദേശം അനുമാനിക്കാമെന്നു നിരൂപകന്മാർ പറയുന്നതു ശരിയാണെങ്കിൽ ഒട്ടുവിനു പോലീസുകാരുടെ നേരെയുണ്ടായിരുന്ന മനോഭാവം ഇന്നതരത്തിലുള്ളതായിരുന്നുവെന്നു് പ്രമാണസഹിതം തെളിയിക്കാൻ യാതൊരു പ്രയാസവുമില്ല. മേനോൻ പല കൃതികളിലും പോലീസുകാരെ പരാമർശിച്ചിട്ടുണ്ടു്. വടക്കേ ഇൻഡ്യയിൽ "ഇററാവെ"ന്ന സ്ഥലത്തു നടന്ന ഒരു വാസ്തവകഥയെ വിവരിക്കുന്നതാണു് "ഒരു പോലീസ് ഇൻസ്പെക്റററുടെ വധം" എന്ന ഖ

ണ്ഡകൃതി. കുറെ പണവുംകൊണ്ടു സന്ധ്യാസമയത്തു പോലീസ് സ്റ്റേഷനടുത്തെത്തിയ ഒരു പാന്ഥൻ, അസ്സമയത്തു യാത്രതുടർന്നാൽ അപകടംനേരിട്ടേക്കാമെന്നും അതിനാൽ ആത്മരക്ഷക്കായിരാത്രി സ്റ്റേഷനിൽ കഴിച്ചുകൂട്ടാമെന്നും തീരുമാനിച്ച് ഇൻസ്പെക്റ്ററോടനുവാദം ചോദിക്കുന്നതും, പാന്ഥനെ കൊന്ന് പണം അപഹരിക്കാമെന്നുദ്ദേശിച്ച് ഇൻസ്പെക്റ്റർ അതനുവദിക്കുന്നതും പോലീസുകാരുടെ രഹസ്യാലോചന എങ്ങനെയോ മനസ്സിലാക്കിയ പാന്ഥൻ ആരുമറിയാതെ കിടന്ന സ്ഥലം വിട്ട് അടുത്തുള്ള ഒരു മരത്തിൽ കയറി ഒളിച്ചിരുന്നതും, കൊല്ലാനൊരുങ്ങിവന്ന ഇൻസ്പെക്റ്റർ കൊല്ലപ്പെടേണ്ടവനെ കിടക്കയിൽ കാണാതെ അവന്റെ വരവും കാത്തിരിക്കെ ഉറങ്ങിപ്പോയതും, ഇരുട്ടിൽ കടന്നുവന്ന പോലീസുകാർ ഇതൊന്നുമറിയാതെ പാന്ഥനാണെന്നു വിചാരിച്ച് ഇൻസ്പെക്റ്ററെ കഴുത്തു വെട്ടിക്കൊന്നു കുഴിച്ചിട്ടതും, പിറേറദിവസം രാവിലെ യാദൃച്ഛികമായി സ്ഥലത്തെത്തിയ അസിസ്റ്റൻറ് പോലീസുസൂപ്രണ്ടിനോടു മരത്തിലിരുന്ന പാന്ഥൻ വിവരമെല്ലാം ബോധിപ്പിച്ചതും, കേസു വിസ്തരിച്ച് പോലീസുകാരെ നാലുപേരേയും തൂക്കിക്കൊന്നതുമാണ് ഇതിലെ കഥ. "ഈവണ്ണം വേലി തന്നേ വിളവുകളശനം ചെയ്തിടുന്നായ് വന്നാൽ" സാധുക്കൾ എങ്ങനെ കിടന്നുപോരുകമെന്നാണു കവി ചോദിക്കുന്നത്? മാത്രമല്ല പോലീസുകാരെ ഉദ്ദേശിച്ച്

കത്തിക്കാളുന്ന ദാവാനലനൊടു കിടയായ്
ച്ചുട്ടു വല്ലാതിരമ്പി-
ക്കത്തിച്ചാടുന്ന ചോരപ്പുഴയുടെ കൊട്ടതാ-
യുള്ളൊരാഴക്കത്തിനാലും

തത്തിത്തുള്ളിച്ചാടിക്കും പൃഥുകരചരണ-
ത്തല്ലിനാലും കുലുക്കം
ഏതിൽ തട്ടാതെതാരിക്കൂട്ടരെ യമഭടരായ്
മാററിയാൽ ദോഷമുണ്ടോ ?

എന്നും കൂടി അദ്ദേഹം ചോദിക്കുന്നു.

കഴ്സൻപ്രഭു ഇൻഡ്യാ വൈസ്രോയിയായിരുന്ന കാലത്തു ലക്നൌ നഗരത്തിൽനടന്ന മറെറാരക്രമത്തെ കവി "ഒരു പതിവ്രതയുടെകഥ" എന്ന ഖണ്ഡകൃതിയിൽ വർണ്ണിച്ചിട്ടുണ്ടു്. 'വിരൂപനായ ഭർത്താവിനോടുകൂടി യാത്ര ചെയ്തിരുന്ന സുന്ദരിയായ ഭാര്യയെ കണ്ടു മോഹിച്ച ഒരു പോലീസ് ഇൻസ്പെക്ററർ യാതൊരു കാരണവും കൂടാതെ അവരെ പിടിച്ചു് ബന്തോവസ്തിൽ വെക്കുന്നു; അതിനുശേഷം "വട്ടക്കണ്ണു തുറിച്ചുരുട്ടി നെടുതാം മേൽമീശതപ്പി ക്ഷിതിക്കിട്ടങ്ങെട്ടു ചവുട്ടി" കൊണ്ടു ആ ഉദ്യോഗസ്ഥൻ ഭർത്താവിനെ സ്ത്രീചോരനാണെന്നു പറഞ്ഞാക്ഷേപിക്കുന്നു! അർദ്ധരാത്രി സമയത്തു് സ്ത്രീ കിടന്നിരുന്ന മുറിയിൽ കടന്നുചെന്നു് ആ ചപലൻ കാമപ്രാർത്ഥന ചെയ്യുന്നു; ബലാൽക്കാരത്തിനു മുതിർന്ന ആ സമാധാനപരിപാലകനെ ഗത്യന്തരമില്ലെന്നു കണ്ടു് ആ സാധ്വി അയാളുടെ വാളുകൊണ്ടു തന്നെ വെട്ടിക്കൊല്ലുന്നു. യജമാനന്റെ സുഖക്ഷേമാദികളന്വേഷിക്കാൻ ചെന്ന രണ്ടു കീഴുദ്യോഗസ്ഥന്മാരും യമപുരിക്കു യാത്രയാകുന്നു. കൊലക്കേസു മുറയ്ക്കു നടക്കുന്നുവെങ്കിലും ലക്നൌ സെഷ്യൻകോടതി സുചരിത്രയായ ആ സതീരത്നത്തെ വെറുതെ വിടുന്നു എന്നു മാത്രമല്ല, കഴ്സൻപ്രഭു നാന്നൂറു രൂപ്പിക സമ്മാനമായി അവർക്കു കൊടുക്കുക

യും ചെയ്യുന്നു." ഇതാണു് "പതിവ്രതയുടെ കഥ"യിലെ ചുരുക്കം. പോലീസുകാരുടെ അനീതിപരമായ കചേഷ്ടിതങ്ങളെ കവി ഈ കൃതിയിൽ ഹൃദയസ്പൃക്കായ വിധം വർണ്ണിച്ചിട്ടുണ്ടു്. ആയിടയ്ക്കു് കോഴിക്കോട്ടു ടൗൺഹാളിൽവെച്ചു ചിലർ ഈ കഥ നാടകരൂപത്തിൽ അഭിനയിച്ചതും ചില രക്ഷാധികാരികളുടെ അതൃപ്തി നിമിത്തം അതു സംബന്ധിച്ചു് വലിയ ഒരു ബഹളമുണ്ടായതും മറ്റും പ്രസിദ്ധമാണല്ലോ.

"അപരാധിയായ അന്തർജ്ജന"ത്തെപ്പറ്റി പറയുമ്പോഴും കവി പോലീസുകാരെ വിസ്മരിക്കുന്നില്ല.

പോലീസുകാരുടയ ഷെഡ്ഡിനെ കാത്തു കാത്തു
തെല്ലീപ്സിതം തരുണിതന്നിലുദിച്ചു പോലും
ചൊല്ലീടമന്യരതു ദാസിയിലെന്നു, മെന്തോ
മല്ലീശരന്റെ വികടപ്പണിയാരറിഞ്ഞു?

എന്നാണ് അതിൽ കവി പറയുന്നതു്. മേലുദ്യോഗസ്ഥന്മാർ അപരാധികളെ ശരിയായി ശിക്ഷിക്കാതെ താലോലിച്ചു വിടുന്നതുകൊണ്ടാണു് പോലീസ് ഡിപ്പാർട്ടുമെന്റിൽ അനീതിയും അക്രമവും വർദ്ധിച്ചു വരുന്നതെന്നും കൂടി ചരിത്രനായകനു അഭിപ്രായമുണ്ടായിരുന്നുവെന്നു് തോന്നുന്നു. താഴെ ഉദ്ധരിക്കുന്ന ശ്ലോകങ്ങളും നോക്കുക:-

കാവൽക്കുനിന്ന ചില കാൺസ്റ്റബിൾമാർ വഴിക്കാ-
യീവർത്തമാനമവർ തൻതലയാലറിഞ്ഞു
പാവത്തിലാർദ്രത കലർന്നു നിനച്ചു "ചുമ്മാ
പോവട്ടെ"യെന്നു കരുതീട്ടവിടന്നു മാറി.

ഭ്രകാന്തനീ മുറവെടിഞ്ഞ നാട്ടുകേട്ടി-
ട്ടേകാന്തകോപമൊട്ടു നെററി ചുളിച്ചിരിക്കാം;
വൈകാതെകണ്ടിരുപത്തുള്ളതു പന്തിരണ്ടായ്
പോകാവതല്ലവന്റ ശമ്പളമല്ലയെങ്കിൽ.

കുററം തെളിഞ്ഞിട്ടും "ചുമ്മാ പോകട്ടെ" എന്നു തീരുമാനിച്ച് ഒരു സ്ഥലംമാററം കൊണ്ടു മേലധികാരി തൃപ്തിപ്പെട്ടു എന്നാണ് മേനോൻ പറയുന്നത്. ഇങ്ങനെയായാൽ പിന്നെ, എങ്ങനെയാണ് പോലീസ്സുകാർ നന്നാവുക? അന്തർജ്ജനത്തെ സംബന്ധിച്ച ആ കേസിൽ മഹാരാജാവു തിരുമനസ്സിലേക്കു പ്രത്യേകം ശ്രദ്ധ പതിപ്പിക്കേണ്ടിവന്നതിനാൽ ധൂർത്തനായ ആ ഹെഡ്ഡ് ശിക്ഷ അനുഭവിക്കേണ്ടിവന്നു. എല്ലാ കാര്യങ്ങളിലും ഇതു സാദ്ധ്യമാണോ?

ബ്രിട്ടീഷിലേയും കൊച്ചിയെപ്പോലെയുള്ള നാട്ടുരാജ്യങ്ങളിലേയും പോലീസ്സ് ഡിപ്പാർട്ടുമെൻറുകൾക്കു തമ്മിലുള്ള വ്യത്യാസം വായനക്കാരെ മനസ്സിലാക്കണമെന്നുംകൂടി കൃഷ്ണമേനവന് ഉദ്ദേശമുണ്ടായിരുന്നുവെന്നാണു തോന്നുന്നത്. രണ്ടു സ്ഥലത്തും അക്രമങ്ങൾ ഒരുപോലെ നടക്കുന്നുവെങ്കിലും, ബ്രിട്ടീഷിൽ മേലധികാരികൾ അക്രമികളെ കഠിനമായി ശിക്ഷിക്കുന്നുവെന്നും നാട്ടുരാജ്യങ്ങളിൽ ദാക്ഷിണ്യബുദ്ധികൊണ്ടു അവരെ "ചുമ്മാ വിടുക"യാണു ചെയ്യുന്നതെന്നും കവി ഒന്നിലധികം സ്ഥലങ്ങളിൽ വിശദമായി വർണ്ണിച്ചിട്ടുള്ളതിനു എന്തെങ്കിലും ഒരു പ്രത്യേകോദ്ദേശ്യം ഉണ്ടായിരിക്കണം. ബ്രിട്ടീഷിൽ ഒരു കേസിൽ ഇൻസ്പെക്ടറെ കൊന്ന പോലീസ്സുകാരെ തൂക്കികൊല്ലുന്നു; കക്ഷിയെ വളരെ ബഹു

മാനിക്കുന്നു; മറ്റൊരു കേസിലാകട്ടെ, ഇൻസ്പെക്ടറെയും, പോലീസുകാരേയും കൊന്ന ഒരുത്തിയെ വെറുതെ വിടുന്നു എന്നു മാത്രമല്ല, വലിയൊരു സംഖ്യകൊണ്ട് വൈസ്രോയി തന്നെ സമ്മാനിക്കയും ചെയ്യുന്നു. ഇവിടെയും "പാവമല്ലേ? പിഴക്കട്ടേ" എന്നു വിചാരിച്ച് "ചുമ്മാ" സ്ഥലം മാറുക മാത്രമാണു ചെയ്യുന്നതു്.

പോലീസ് ഡിപ്പാർട്ടുമെൻറിനോടുള്ള തന്റെ ഈ മനോഭാവം പദ്യകൃതികളിൽ മാത്രമല്ല കവി പ്രതിഫലിപ്പിച്ചിട്ടുള്ളതു്. "നാരായണിക്കുട്ടി" എന്ന കഥയിൽ നായകനായ കുട്ടികൃഷ്ണപ്പണിക്കരെ അപായപ്പെടുത്തി നായികയായ നാരായണിക്കുട്ടിയെ കൈവശപ്പെടുത്താൻ ശ്രമിച്ച പോലീസ് പട്ടേലിനെ "കയ്യാമം വെച്ചു" കേസ്സിലകപ്പെടുത്തുന്നതും അയാളെ ഏഴുകൊല്ലത്തേക്കു നാടുകടത്തുവാൻ വിധിക്കുന്നതുവരെ ആ കേസ്സിൽ നിരന്തരമായി പരിശ്രമിക്കുന്നതും ഒരു പോലീസ് സൂപ്രണ്ടാണ്. ഇങ്ങനെ പോലീസ് കാരോടു പൊതുവേ ചരിത്രനായകന്നു് അറപ്പും വെറുപ്പും ജനിച്ചതു് എന്തുകൊണ്ടാണെന്നോ എന്നാണെന്നോ നിർണ്ണയിക്കാൻ നിവൃത്തിയില്ല. എന്നാൽ ൧൮൭൦-ൽ വിദ്യാർത്ഥിയായിരുന്ന കാലത്തു പോലീസുകാരെ വർണ്ണിച്ചുകൊണ്ടു്

ചാണത്തിൻ നിറമൊത്തിട്ടുള്ള മരയിൽ-
തോൽപട്ടയും മസ്തകേ
ചേണാർന്നിടിന തൊപ്പിയും കരമതിൽ
ദണ്ഡും ധരിച്ചങ്ങനെ
ആണത്തം പലതും പറഞ്ഞു വെറുതേ
ചുററുന്ന പോലീസ്സുകാ-
രാണിപ്പിക്കതിലേററമുള്ളതവരെ-
ക്കൊണ്ടേതുമുണ്ടോ ഗുണം?

എന്നിങ്ങനെ മലയാളമനോരമയിൽ എഴുതിക്കാണുന്നതുകൊണ്ട്, അന്നുതന്നെ അദ്ദേഹത്തിന്ന സാധാരണ പോലീസ്സുകാരേപ്പററി പുച്ഛമാണുണ്ടായിരുന്നതെന്നു നമുക്കു മനസ്സിലാക്കാം. പിന്നീട് അക്കൂട്ടരുടെ വിക്രിയകളെപ്പററി കേട്ടും, മജിസ്ട്രേട്ടായതിന്നശേഷം അവരുടെ കൃത്രിമങ്ങളെ കണ്ടറിഞ്ഞും അവരുടെ നേരെ അദ്ദേഹത്തിന്ന വെറുപ്പ് വർദ്ധിച്ചിരിക്കാം. എന്നാൽ പോലീസ്സുവർഗ്ഗത്തെ മുഴുവൻ അദ്ദേഹം വെറുത്തിരുന്നില്ലെന്നും കൃത്യനിഷ്ഠയും ധർമ്മബോധവുമുള്ള പോലീസ്സുദ്യോഗസ്ഥന്മാരെപ്പററി അദ്ദേഹത്തിന്ന ബഹുമാനമാണുണ്ടായിരുന്നതെന്നും "മാലതി" എന്ന കഥ വായിച്ചാൽ കാണാം. ഓടുന്ന തീവണ്ടിയിൽ നിന്നു വഴിയിൽ വീണുപോയ മാധവൻ നായരെ കണ്ടു പിടിക്കുന്നതിന്നും, അനാഥയും ഏകാകിനിയുമായിത്തീർന്ന മാലതിയെ സഹായിക്കുന്നതിന്നുമായി പോലീസ്സുകാർ പലതും പ്രവർത്തിച്ചതായി അതിൽ വർണ്ണിച്ചിരിക്കുന്നു. എന്നിട്ടോ? "തനിക്കുവേണ്ടി പോലീസ്സുകാരും സ്റ്റേഷൻ-മാസ്റ്ററും ചെയ്തിട്ടുള്ള ഔദാര്യത്തിന്നുവേണ്ടി നൂറുറുപവീതം വിലവരുന്ന ഓരോ ആഭരണം അവൎക്കായി കൊടുക്കാമെന്നു ഉദാരശീലയായ നമ്മുടെ നായിക നിഷ്കളങ്കമായ മനസ്സോടുകൂടിപ്പറഞ്ഞു എങ്കിലും, തങ്ങൾ തങ്ങളുടെ മുറയെ മാത്രം അനുഷ്ഠിച്ചു എന്നല്ലാതെ, പ്രതിഫലം കിട്ടത്തക്കയാതൊന്നും പ്രവർത്തിച്ചിട്ടില്ലെന്നും അതിനാൽ യാതൊന്നും വാങ്ങുന്നതല്ലെന്നും അവർ ഖണ്ഡിച്ചു പറഞ്ഞു. എന്നു മാത്രമല്ല, "ധാരയായി ഒഴു

ക്കുന്ന കണ്ണുനീരോടുകൂടി അവൎക്കെല്ലാം വന്ദനം പറഞ്ഞു അന്നുരാത്രി വണ്ടിക്കുതന്നെ ജഗന്നാഥത്തേക്കു തിരിച്ചു.” മാലതിയോടു “തീവണ്ടിയിലും ജഗന്നാഥത്തു സത്രത്തിലും ഭാണ്ഡം നല്ലവണ്ണം സൂക്ഷിക്കണം” എന്നു ഹെഡ് കാൺസ്റ്റബിളിനെ ഉപദേശിക്കയും കൂടി ചെയ്തുവത്രെ. എന്തു ധൎമ്മബോധവും കൃത്യനിഷ്ഠയുമാണെന്നു നോക്കുക. ഈ പോലീസുകാരുടെ ചിത്രം വരച്ച തൂലിക തന്നെയാണോ, ആ പോലീസുകാരുടെ ചിത്രവും വരച്ചുള്ളതു്? വിസ്മയം തന്നെ! അഥവാ, കണ്ടതിനെ പ്രതിഫലിപ്പിക്കുന്നതിൽ, കണ്ണാടിയെ കുറ്റംപറയാനുണ്ടോ?

---

## അദ്ധ്യായം ൧൦.

## കുടുംബജീവിതം.

---

ഒട്ടവിൽ കുഞ്ഞുകൃഷ്ണമേനവന്റെ കുടുംബം ധനസമൃദ്ധിയിൽ അത്ര ആശാസ്യമായ നിലയിലല്ല ഇരുന്നിരുന്നതു്. വിദ്യാഭ്യാസം പൂൎത്തിയാകുന്നതിനുതന്നെ അദ്ദേഹം പലരുടേയും സഹായത്തെ ആശ്രയിക്കേണ്ടിവന്നിട്ടുണ്ടു്. സാമ്പത്തികമായ സ്ഥിതി ഇതായിരുന്നുവെങ്കിലും, സാന്മാൎഗ്ഗികവും സദാചാരപരവുമായ നിലയിൽ വളരെ പ്രശസ്തമായ ഒരു പദവിയിലാണു് ആ കുടുംബം അന്നും കഴിഞ്ഞിരുന്നതു്.

ചരിത്രനായകൻ, ഒട്ടവിൽ കുഞ്ഞിക്കുട്ടിഅമ്മയുടെ രണ്ടാമത്തെ മകനായിരുന്നു. ഇദ്ദേഹത്തെക്കൂടാതെ രാമുണ്ണിമേനോൻ, കണ്ടുണ്ണിമേനോൻ, നാരായണമേ

നോൻ, ശങ്കരൻകുട്ടിമേനോൻ, എന്നിങ്ങനെ നാലു ആൺമക്കളും അമ്മാളുഅമ്മ, അമ്മുകുട്ടിഅമ്മ, ലക്ഷ്മികുട്ടിഅമ്മ എന്നു മൂന്നു പെൺമക്കളും കൂടി ആ ശ്രീമതിക്കുണ്ടായി. പുത്രിമാരിൽ ദ്വിതീയയായ ശ്രീമതി അമ്മുകുട്ടിഅമ്മയാണു പിന്നീടു പന്തളത്തു കേരളവൎമ്മ തമ്പുരാൻ തിരുമനസ്സിലെ പത്നിയായിത്തീൎന്നതു്. ചതുൎത്ഥപുത്രനായ ശങ്കരൻകുട്ടിമേനോൻ ജന്മനാ അന്ധനാണു്. കൽക്കിപുരാണം, സ്കാന്ദമഹാപുരാണം, രാമായണമഞ്ജരി മുതലായ ഉത്തമഗ്രന്ഥങ്ങളുടെ പരിഭാഷകൻ എന്ന നിലയിൽ ഇന്നു കേരളീയൎക്കൊട്ടാകെ സുപരിചിതനായിത്തീൎന്നിട്ടുള്ള കവിതിലകൻ ഒടുവിൽ ശങ്കരൻകുട്ടിമേനോൻ അവൎകും, ലോകം മുഴുവൻ ഇരുണ്ട നിറത്തിൽ കണ്ടുകൊണ്ടിരുന്ന "ശങ്കരൻകുട്ടി"യായിരുന്ന കാലത്തു് സീമാതീതമായ സഹോദരസ്നേഹത്തോടുകൂടി ആ "കൊച്ചുണ്ണിയണ്ണ" സാഹിത്യവുമായി പരിചയപ്പെടുത്തിയതു നമ്മുടെ ചരിത്രനായകനാകുന്നു. ലളിതങ്ങളായ മലയാളപദ്യങ്ങൾ ചൊല്ലിക്കൊടുത്തു ഉരുവിടിയിക്കുന്നതിൽ ജ്യേഷ്ഠൻ സഹോദരനെ വളരെ സഹായിച്ചിട്ടുണ്ടു്. അതുകഴിഞ്ഞു ഉദ്യോഗത്തിലിരിക്കുന്ന അവസരങ്ങളിൽ ചിററൂർ, ഇരിഞ്ഞാലക്കുട, കൊടുങ്ങല്ലൂർ മുതലായ സ്ഥലങ്ങളിൽ അനുജനെക്കൂട്ടിക്കൊണ്ടുപോയി ഒന്നിച്ചുതാമസിപ്പിക്കയും ചെയ്തിരുന്നു. ഇങ്ങനെ ജ്യേഷ്ഠനോടുകൂടി ചിററൂർ താമസിക്കുന്ന കാലത്താണു ശങ്കരൻകുട്ടിമേനോൻ ചിററൂർ പരവൂർ രാമുമേനോന്റെ ശിഷ്യനായിത്തീൎന്നതു്. "കൂട്ടുകവിത"കളിൽ പങ്കുചേൎത്തു് അനുജന്റെ കവിതാവാസനയെ പോഷിപ്പിക്കുന്നു.

തിലും ജ്യേഷ്ഠൻ പ്രത്യേകം ശ്രദ്ധപതിപ്പിച്ചിരുന്നു. ജ്യേഷ്ഠൻ തന്റെ നേരെ കാണിച്ച ഈ വാത്സല്യത്തെ ശങ്കരൻകുട്ടിമേനോനവർകൾ ഇന്നും കൃതജ്ഞതയോടുകൂടി സ്മരിച്ചുവരുന്നു. ശ്രീകൽക്കിപുരാണം കിളിപ്പാട്ടിൽ അദ്ദേഹം ചരിത്രനായകനെ എത്ര ഭക്തിയോടുകൂടിയാണു ഓർക്കുന്നതെന്നു നോക്കുക:— [തൽ-

"എത്രയോ കുട്ടിയായ് ഞാൻ വാണീടുംകാലം മൂ-
ക്കുലംതന്നിലും സഹോദരവാത്സല്യം നിമിത്തമായ്
മലയാളത്തിലുള്ള ചെറുപദ്യങ്ങളോരോ-
ന്നലസാതോതിത്തന്നും നല്ലവാക്കരുളിച്ചെയ്തും
അപ്പാപ്പം ഭാഷാജ്ഞാനമിങ്ങുളവാക്കിത്തന്ന
സൽപുമാൻ സർവലോകസമ്മതൻ സൽകവീന്ദ്രൻ
പൂർവ്വാചാര്യചേരുമിംഗ്ലീഷിൽ ബി. എ. യെന്ന
ബിരുദം ഭാഷതന്നിലൊന്നാം സ്ഥാനവുമാർന്നോൻ
ഗിരിജാദേവിതന്നിൽ സന്തതമുറ്റചിത്തൻ
പരിചിൽ പരകാഷ്ഠത്തപ്പുരൻ ശാന്തശീലൻ
എന്നുടെ ജ്യേഷ്ഠനാകും കുഞ്ഞുകൃഷ്ണാഖ്യൻ ധീമാൻ
തന്നുടെ പാദപത്മം ഞാനിതാ വണങ്ങുന്നേൻ.
മനസി നിറഞ്ഞോരു വാത്സല്യപൂർവം ശ്രേയ-
സ്സുജനങ്ങൾക്കുണ്ടാവാനൊന്നനുഗ്രഹിക്കേണം".

ആളുകളുടെ സ്വഭാവം അവരുടെ ഗൃഹജീവിതത്തിൽ പ്രതിഫലിച്ചു കാണുമെന്നു ഒരു പഴയ ചൊല്ലുണ്ട്. കവിയുടെ ഗാർഹസ്ഥ്യം ഇതിനു ഒരു ഉത്തമദൃഷ്ടാന്തമായിരുന്നു. അദ്ദേഹത്തിൽ സഹജമായി പ്രത്യക്ഷപ്പെട്ടിരുന്ന സൽസ്വഭാവമാഹാത്മ്യം ഗൃഹജീവിതത്തെ മധുരതരമാക്കിത്തീർത്തു.

"വാക്കും മാധുരിയും കലർന്നു നിതരാം
നിശ്ശേഷലോകോന്മദം
ചേർക്കും ധാർമ്മികകർമ്മങ്ങളിലലിവും
നിർമ്മായമാം കർമ്മവും"

ആണ് ചരിത്രനായകനെ വീട്ടിലും പുറത്തും ഒരുപോലെ സമ്മതനാക്കിത്തീർത്തതെന്ന് അദ്ദേഹത്തിന്റെ സ്നേഹിതന്മാരിൽ പലരും ഇന്നും പറയുന്നുണ്ട്. കാര്യം ഇങ്ങനെയൊക്കെയാണെങ്കിലും, ദാമ്പത്യജീവിതത്തെ സംബന്ധിച്ചിടത്തോളം കുഞ്ഞുകൃഷ്ണമേനോൻ ഒരു ഭാഗ്യഹീനനായിരുന്നു എന്നുവേണം പറയാൻ. /ഏകപത്നീവ്രതത്തിൽ നിർബ്ബന്ധമുണ്ടായിരുന്ന അദ്ദേഹത്തിനു മൂന്നു ഭാര്യമാരെ സ്വീകരിക്കേണ്ടിവന്നതുതന്നെ ഇതിന് ഒരു ദൃഷ്ടാന്തമാണല്ലോ.

എറണാകുളം ഹജൂരാപ്പീസ്സിൽ ഒരു ക്ലാർക്കായിരുന്ന കാലത്ത് ൧൦൬൫-ലാണ് മേനോൻ ഗൃഹസ്ഥാശ്രമത്തിൽ പ്രവേശിച്ചത്. സ്ഥാനത്യാഗം ചെയ്ത കൊച്ചി വലിയതമ്പുരാൻ തിരുമനസ്സിലെ നേത്യാരമ്മയുടെ കനിഷ്ഠസഹോദരിയായ ഇട്ട്യാണത്തുമ്മ കാഞ്ചി അമ്മയായിരുന്നു അന്നത്തെ ധർമ്മപത്നി. ആയിടയ്ക്കു ചരിത്രനായകൻ തന്റെ ഒരു ആപ്തമിത്രത്തിനയച്ച കത്തിൽ,

"ശ്രീമാടഭൂപദയിതാസ്വസൃജയ്ക്കു ഞാൻ
സീമാവിഹീനകുതുകത്തൊടു കച്ച നൽകി."

എന്നു സൂചിപ്പിച്ചിട്ടുള്ളതു് ഈ പ്രഥമവിവാഹത്തെപ്പറ്റിയാണ്. സൽഗുണസമ്പന്നയായിരുന്ന ആ സാധ്വി രണ്ടു് ഓമനപ്പൈതലുകളെ ഭർത്താവിനു കാഴ്ചവെച്ചു ൧൦൭൦-ൽ ലോകരംഗത്തിൽനിന്ന് അപ്രത്യ

ക്ഷയായി. രോഗം നിസ്സാരവും മരണം അപ്രതീക്ഷിതവുമായിരുന്നു. അവിചാരിതമായ ഈ സംഭവം മേനവന്റെ ഹൃദയമർമ്മങ്ങളെ ഭേദിച്ചു. ദൃഢമായ ഈശ്വരവിശ്വാസം ഒന്നു മാത്രമേ ആ അവസരത്തിൽ അദ്ദേഹത്തിന്ന് ആശ്വാസപ്രദമായിരുന്നുള്ളു.

"ഭൂലോകം ശൂന്യമായീ, ഹൃദയമൊരു തമോ-
മണ്ഡലം പോലെയായീ,
ത്രൈലോക്യത്തിന്റെ സൃഷ്ടിസ്ഥിതിലയകരനാം
മൂർത്തിയും ശത്രുവായീ,
താലോലിക്കേണ്ടുമെൻ കുട്ടികളിരുവരുമെൻ-
രണ്ടു തോളത്തുമായീ,
പാലോലുംവാണി മൽപ്രേയസിയിവനെവെടി-
ഞ്ഞീശ്വരോ രക്ഷ! രക്ഷ!!"

ഇങ്ങനെയാണു ചരിത്രനായകൻ അന്നു തന്നെത്താൻ സമാധാനിച്ചതു്. മേനവനു മൂകാംബിഅമ്മയിലുണ്ടായ മൂത്ത മകൾ ബ്രിട്ടീഷ് സർവീസിൽ ഒരു മജിസ്ട്രേട്ടായ അച്ചുത്തു രാമുമേനോൻ അവർകളുടെ ഭാര്യാപദത്തെ അലങ്കരിച്ചു മൂന്നു സന്താനങ്ങളുടെ മാതാവായശേഷം ആയിരത്തിഒരുനൂറ്റിരണ്ടിൽ മരിച്ചുപോയി. രണ്ടാമത്തെ മകളാകട്ടെ, മാതാവിന്റെ ജ്യേഷ്ഠസഹോദരിയോടുകൂടി തൃശ്ശിവപേരൂർ താമസിച്ചുവരുന്നു.

പ്രിയപത്നിയുടെ വിയോഗം നിമിത്തം സന്തപ്തഹൃദയനായിത്തീർന്ന കുഞ്ഞുകൃഷ്ണമേനോൻ കൂടെക്കൂടെ വന്നുകൊണ്ടിരുന്ന വിവാഹാലോചനകളെയെല്ലാം ഉപേക്ഷിച്ചു. ഇങ്ങനെ ഒരു കൊല്ലം കഴിഞ്ഞു. എത്ര കഠിനമായ കദനഭാരത്തേയും കുറയ്ക്കുന്നതിനു കാലത്തിനു ശ

കതിയുണ്ടല്ലോ. ഒടുവിൽ വീണ്ടും സഭാര്യനായിത്തീരുന്നതിന് അദ്ദേഹം തീരുമാനിച്ചു. നല്ല ഒരു സാഹിത്യകാരനായിരുന്ന ടി. വി. അനന്തൻനായർ ബി. ഏ., ബി. എൽ. അവർകളുടെ ദ്വിതീയപുത്രിയായ തൃശ്ശൂർ ആളത്തു പുത്തൻവീട്ടിൽ ചിന്നമ്മുഅമ്മ എന്നു വിളിച്ചുവന്നിരുന്ന നാരായണിഅമ്മയെയാണ് ഇത്തവണ ഭാര്യയായി സ്വീകരിച്ചതു്. അനന്തൻനായർ അന്നു മലബാർജില്ലയിൽ സബ്ജഡ്ജിയായിരിക്കുകയായിരുന്നു. പിതാവിന്റെ സാഹിത്യരസികത്വം പുത്രിയിലും പകൎന്നിരുന്നതിനാൽ ആ സ്ത്രീരത്നം ഭൎത്താവിന് ഒരു “സാഹിത്യസഖി”യായിട്ടുംകൂടി ഉപയോഗപ്പെട്ടു. ഈ അനുരൂപവധൂവരന്മാരുടെ വിവാഹത്തെ സംബന്ധിച്ചു രസികശിരോമണിയായിരുന്ന കെ. സി. നാരായണൻനമ്പ്യാരവർകൾ അന്നുണ്ടാക്കിയ മൂന്നു പദ്യങ്ങൾ പലതുകൊണ്ടും രസാവഹങ്ങളാകയാൽ ഇവിടെ ഉദ്ധരിക്കുന്നതു് അനുചിതമായിത്തീരുകയില്ലെന്നു വിശ്വസിക്കുന്നു.

“മേളത്തിൽപ്പ“ണ്ടനന്താ”ത്ഭുതമഹിതമതാ-
　　മംബുരാശൗ ജനിച്ചു-
“നാളത്തിൽ” പെട്ട “നാരായണി” പുന “രൊടുവിൽ”
　　“കൃഷ്ണ”നിൽ തൃഷ്ണയോടും
നീളത്തിൽ ഭംഗികോലും നിജനയനമയ-
　　ച്ചപ്പൊഴങ്ങുതടവിച്ചാ-
കേളൗത്യന്തം ശുഭശ്രീയരുളണമുടനീ-
　　വേളിയിൽ കേളിചേൎപ്പോൻ.

“ഒതുക്കമാർവീട്ടി”ലെന്നാകിലുമധികവട്ട-
ക്കാരായി നാനാഗുണങ്ങളെല്ലാം
തികഞ്ഞൊരുവുള്ള മന്നൃൻ മമ സുഹൃദ്ഗണിമാ-
ണിക്യമാം ഭാഗ്യശാലി
ഏതൊക്കം മുക്കേറ്റമേറരിപ്പുകഴ്ചേരുമൊരന-
ന്താഭിധൻ തന്റെ പുത്രി-
യെല്ലാക്കും മാറ്റമ്മു ചേർന്ന മതികമലലസൽ
കൃഷ്ണനാം കൃഷ്ണമേനോൻ,
സമ്പ്രതി മേനോൻ സരസം
സമ്പ്രതിസംബന്ധമായ സാദ്ധ്വിയോടും
സമ്പ്രതിപത്തിയൊടും ദിവ-
സമ്പ്രതി സൌഖ്യം കലൎന്നു വിലസട്ടെ.”

സാഹിത്യരസികയായ പുതിയ ഭാൎയ്യയുടെ സഹവാസം ചരിത്രനായകന്റെ കവിതാരചനയ്ക്കു് ഒരു ഉദ്ദീപകമായിത്തീൎന്നു. കവിത വായിച്ചു രസിക്കാൻ മാത്രമല്ല ഗുണദോഷനിരൂപണം ചെയ്യാനും ആ വിദുഷി സമൎത്ഥയായിരുന്നു. ഭൎത്താവും സ്നേഹിതന്മാരുംകൂടി വെടിപറഞ്ഞു സമയം കളയുന്നതു കണ്ടാൽ ആ സ്ത്രീരത്നം പുഞ്ചിരിതൂകിക്കൊണ്ടു “ഈ നേരംകൊണ്ടു വല്ല കവിതയുമുണ്ടാക്കിക്കൂടെ?” എന്നു ചോദിക്ക പതിവായിരുന്നുവത്രെ. ഈ പുഞ്ചിരിയും പ്രചോദനവും പലപ്പോഴും കവിക്കു കൊള്ളുകയും ചെയ്തിരുന്നു. കവിതാവിഷയത്തിൽ കുഞ്ഞുകൃഷ്ണമേനവന്റെ ശിഷ്യനും സഹപ്രവൎത്തകനുമായിരുന്ന ശ്രീമാൻ കോയിപ്പിള്ളി പരമേശ്വരക്കുറുപ്പവർകൾ പ്രസ്തുതവിവാഹത്തെപ്പറ്റി ഒരിടത്തു് ഇവിധം എഴുതിക്കാണുന്നു:—

“...ഇങ്ങനെ സാഹിത്യനിരൂപകന്മാരും ഭാഷാകവികളും രസികന്മാരുമായ പലരും ചേൎന്നു പല കാവ്യങ്ങളേപ്പററിയും നിരൂപണം ചെയ്യുകയും ഓരോന്തമാശകൾ പറയുകയും മാത്രമല്ല, ഞങ്ങൾ അവിടെ (കൊടുങ്ങല്ലൂർ) നിൎവ്വഹിച്ചിരുന്ന കൃത്യങ്ങൾ. നല്ലനല്ല വിഷയങ്ങളെടുത്തു എല്ലാവരും ചേൎന്നു സമയം വെച്ചു കവിതയെഴുതുന്നതിനു പുറമേ, പുരാണകഥകളും ചില കെട്ടുകഥകളും മററുമെടുത്തു പങ്കിട്ടു “കൂട്ടുകവിതകൾ” എഴുതുകയും മററും ചെയ്യണമെന്നു അവിടെ പ്രത്യേകനിബന്ധന ചെയ്തിട്ടുണ്ടായിരുന്നു. ഇതു വിഷയത്തിൽ സാധാരണയായി ഞങ്ങളെ നിബന്ധിക്കാറുണ്ടായിരുന്നതു ഒട്ടുവിന്റെ ധൎമ്മപത്നിയും സുശീലയും ഒന്നാംതരം സാഹിത്യരസികയുമായിരുന്ന ശ്രീമതി ആലത്തു നാരായണിഅമ്മ (ചിന്നമ്മുഅമ്മ)യായിരുന്നു. അതിലിടപാടാം സുപ്രസിദ്ധസാഹിത്യകാരന്മാരായിരുന്ന അച്ഛന്റെ (പരേതനായ ജഡ്ജി ശ്രീമാൻ ടി. വി. അനന്തൻനായരുടെ) പാരമ്പൎയ്യവും ഒന്നാന്തരം വാസനാകവിയായ ഭൎത്താവിന്റെ സാഹചൎയ്യവും ആ മാന്യയ്ക്കു സാഹിത്യവിഷയത്തിൽ സ്വതേയുള്ള വാസനയേ ദ്വിഗുണീഭവിപ്പിച്ചിരുന്നതിനാൽ ഭാഷാകവിതയേ സംബന്ധിച്ചു് അവർ പറയാറുള്ള ഓരോ അഭിപ്രായങ്ങളും യുക്തിയുക്തവും സുസമ്മതവുമായിരുന്നു. ഞങ്ങൾ സാധാരണയായി പട്ടമിട്ടിരുന്ന വെടിപറയുവാൻ തുടങ്ങിയാൽ, “അനാവശ്യമായ പ്രസ്താവങ്ങൾകൊണ്ടു സമയംകളയാതെ വല്ല ദ്രുതകവനപരീക്ഷയും നിങ്ങൾക്കു നടത്തരുതേ?” എന്നാണു ആ മനസ്വിനീമണി ഞങ്ങളോടു ചോദിക്കാറുണ്ടായിരുന്നതു്.

"ഒട്ടു" വാങ്കട്ടെ, ഞങ്ങളെ പ്രോത്സാഹിപ്പിക്കുവാൻ വേണ്ടി ഉടനടി "എന്നാൽ അങ്ങനെതന്നെ. വിഷയം നിശ്ചയിക്കുക." എന്നായിരിക്കും മറുപടി പറയുക പതിവ്. അന്നു കവികിശോരന്മാരായിരുന്ന ഞങ്ങൾക്കു പ്രസ്തുത ദമ്പതിമാരുടെ പ്രോത്സാഹനത്താൽ സാഹിത്യപരമായ പലവിഷയങ്ങളിലും പരിശീലിപ്പാനും തത്സംബന്ധമായ ചില പ്രത്യേക ചടങ്ങുകൾ മനസ്സിലാക്കുവാനും സാധിച്ചിട്ടുള്ളതിനാൽ, ഞങ്ങൾക്കു അവരോടു എന്നെന്നേയ്ക്കും അകൈതവമായ നന്ദിയുണ്ടെന്നു ഇവിടെ രേഖപ്പെടുത്തുന്നത് ഒട്ടും അസ്ഥാനത്തിലല്ല."

ഒടുവിൽ കുഞ്ഞുകൃഷ്ണമേനവന്നു രണ്ടാമത്തെ ഭാര്യയിലും രണ്ടുകുട്ടികളുണ്ടായി. മൂത്തതു ആണും ഇളയതു പെണ്ണുമായിരുന്നു. ഗുരുവായൂർവെച്ചു മൂത്തകുട്ടിയുടെ നാമകരണം നടത്തിയതിനെസംബന്ധിച്ചു ചരിത്രനായകൻ തന്റെ സ്നേഹിതനായ അമ്പലപ്പുഴ മാധവപ്പൊതുവാൾ അവർകൾക്കയച്ച കത്തിലെ ഒരു പദ്യം നോക്കുക.

"ചിന്തോദമ്പാനിൽ വീഴും ജനനിരയെ നിരോ-
ധിക്കുവാൻ തൃക്കടാക്ഷ-
ഞ്ചന്തോവസ്തിട്ടു വാതാലയമടിയരുളും
മാധവൻ തന്റെ മുമ്പിൽ
സന്തോഷത്തോടു ചോറേകിന ശുഭസമയേ
"മാധവാ മാധവാ" യെ-
ന്നെൻ തോഴർക്കുള്ള പേരാൽ മമ മകനെ വിളി-
ച്ചീടിനേൻ മൂന്നുവട്ടം"

നാലാംക്ലാസ്സു മുതൽ പഠിച്ചു നിർത്തുന്നതുവരെ സ്കോളർഷിപ്പു വാങ്ങി; കെമിസ്റ്ററി ഐച്ഛികവിഷയമാ

യെടുത്തു് ഓണേഴ്സ് ക്ലാസിൽ ഉയൎന്ന നിലയിൽ പാസ്സായ പ്രസ്തുത ബാലൻ—ശ്രീമാൻ കെ. പി. മാധവൻ നായർ അവർകൾ ബി. എ. ഓണേഴ്സ്—ഇപ്പോൾ അണ്ണാമല യൂനിവേഴ്സിററിവക ചിദംബരം സൎവ്വകലാശാലയിൽ ഒരു പ്രൊഫസ്സരായിരിക്കുന്നു. ദ്വിതീയസന്താനമായിരുന്ന ലീല ൧൦൯൯-ൽ മരിച്ചുപോയി.

ചരിത്രനായകന്റെ രണ്ടാമത്തെ ദാമ്പത്യബന്ധവും അധികം നീണ്ടുനിന്നില്ല. ൧൧൦൩-ൽ ആ സഹധൎമ്മചാരിണിയും അദ്ദേഹത്തെ എന്നന്നേക്കുമായി വിട്ടുപിരിഞ്ഞു. "ഈ ദുഃഖം അദ്ദേഹത്തിനു തീരെ അപരിഹാൎയ്യമായ ഒന്നായിരുന്നു എന്നു പ്രത്യേകിച്ചു പറയണമെന്നില്ലല്ലോ. കുറെക്കാലത്തേക്കു ഏററവും വിഷാദത്തോടുകൂടി യാതൊരു സാഹിത്യപരിശ്രമത്തിലും ഏൎപ്പെടാതെ അദ്ദേഹം കഴിച്ചുകൂട്ടി. "എത്ര വലിയ ദുഃഖം വന്നാലും കവിതാകാമിനിയെ കൈവെടിയുന്നതു കഷ്ടമാണെ"ന്നു ഒരു സ്നേഹിതൻ സന്ദൎഭവശാൽ മേനവനോടു പറഞ്ഞതിനു അദ്ദേഹത്തിൽനിന്നു പുറപ്പെട്ട മറുപടി ഇങ്ങനെയായിരുന്നു:—"കവനരസികയായിരുന്ന ചിന്നമ്മുവിന്റെ ശാശ്വതവിയോഗം എനിക്കു കണക്കിലേറെ ബുദ്ധിമാന്ദ്യമുണ്ടാക്കിയിട്ടുണ്ടു്. പ്രതിഭാശക്തി തന്നെ ഇപ്പോൾ പണ്ടത്തെപ്പോലെ കാണ്മാനില്ല. എങ്കിലും കാവ്യരചനയിൽ ഞാൻ വീണ്ടും ഏൎപ്പെട്ടുതുടങ്ങി. സാഹിത്യവുമായി ഇടപഴകിക്കഴിഞ്ഞാൽ ആ പ്രസ്ഥാനത്തെ തീരെ കൈവെടിയുവാൻ സാമാന്യക്കാൎക്കു സാധിക്കയില്ല. കേവലം ദുഃഖാക്രാന്തനായ എനിക്കു വീണ്ടും തുടങ്ങിയ സാഹിത്യപരിശ്രമം മനസ്സിനു

ക്കറെയൊക്കെ സമാധാനമുണ്ടാക്കിത്തീൎത്തിട്ടുണ്ടു്. അതാണല്ലോ സാഹിത്യത്തിന്റെ ഒരു പ്രധാനധൎമ്മം."

കുറച്ചുകാലത്തിനുശേഷം, പഴയന്നൂർ ആച്ചാടിൽ കുന്നങ്കുഴിക്കളത്തിൽ ശ്രീമതി കൊച്ചുകുട്ടിഅമ്മയെ ചരിത്രനായകൻ തന്റെ മൂന്നാമത്തെ പ്രിയതമയായി സ്വീകരിച്ചു. അവരുടെ ദാമ്പത്യഫലമായി ജനിച്ച ഒരു പുത്രി ഇപ്പോൾ ഇന്റർമീഡിയറ്റുക്ലാസ്സിൽ പഠിച്ചുവരുന്നു. ഭൎത്തൃവിയോഗദുഃഖത്തിനു പാത്രീഭവിക്കേണ്ടിവന്ന കൊച്ചുകുട്ടിഅമ്മ തന്റെ ദുൎവ്വിധിയെ പഴിച്ചുകൊണ്ടു ഇപ്പോഴും ദിവസം കഴിക്കുന്നു.

---

## അദ്ധ്യായം ൧൦.

## ആകൃതിയും പ്രകൃതിയും.

---

വിശാലമായ നെററി, പ്രകാശമേറിയ കണ്ണു്, നീളം കൂടിയ മൂക്കു്, ഭംഗിയുള്ള ചുണ്ടുകൾ, കണ്ണാടിയൊത്ത കവിൾത്തടങ്ങൾ, ഏതാണ്ടു വൃത്താകൃതിയായ സ്മേരമുഖം, തല നിറച്ചു കുടുമ, ഫലിതമയമായ വാക്കു്, സ്നേഹമസൃണമായ നോക്കു്, ഒത്ത ശരീരം, ശരീരത്തിനു ചേൎന്ന പുഷ്ടി, വെളുത്ത നിറം, വൃത്തിയായ വസ്ത്രധാരണം എന്നിവയാണു് ഒടുവിന്റെ ആകൃതിയെപ്പററി ഓൎക്കുമ്പോൾ ആദ്യമായി ഓൎമ്മയിൽ വരുന്നതു്. കണ്ണുകളിൽ കളിയാടിക്കൊണ്ടിരിക്കുന്ന ജീവചൈതന്യം അദ്ദേഹം അതിബുദ്ധിമാനായ ഒരാളാണെന്നു മൌനഭാഷയിൽ പ്രഖ്യാപനം ചെയ്തിരുന്നു. സരസമായ കാവ്യപീയൂഷം എപ്പോഴും തുളുമ്പിക്കൊണ്ടിരുന്ന പ്രസന്നമായ ആ മുഖചന്ദ്രമണ്ഡലം കാണികളുടെ ഹൃദയകൈരവങ്ങളെ വിക

സിപ്പിക്കാൻ മാത്രമല്ല, കുളിർപ്പിക്കാനും പര്യാപ്തമായിരുന്നു. സാഹിത്യരസികന്മാരായ സുഹൃജ്ജനങ്ങളുമായി സല്ലപിക്കുന്നതിനിടയ്ക്കു, കവനകലാവിഷയകമായ സ്വാഭിപ്രായം തുറന്നു പറയേണ്ടിവരുന്ന അവസരങ്ങളിലെല്ലാം സ്വാഭാവികമായ ചില അംഗചേഷ്ടകളാൽ—വിശേഷിച്ചു കൈകൊണ്ടുള്ള ചില ആംഗ്യങ്ങളാൽ—പ്രതിപാദ്യവിഷയത്തിൽ തന്റെ മനസ്സു സുദൃഢമായി പതിഞ്ഞിട്ടുണ്ടെന്നു് അദ്ദേഹം വ്യക്തമാക്കാറുണ്ടായിരുന്നു. ഇങ്ങനെയുള്ള സല്ലാപങ്ങൾക്കിടയിൽ എപ്പോഴെങ്കിലും മേനോൻ എഴുന്നേററു്, ഒരു കൈ മുന്നോട്ടും പിന്നോട്ടും ആട്ടിക്കൊണ്ടു് പതുക്കെ ലാത്തുന്നതു കണ്ടാൽ അദ്ദേഹത്തിന്റെ ഹൃദയത്തിൽ എന്തോ ചില പുതിയ ഉല്ലേഖങ്ങൾ ഉദിച്ചുയരുകയാണെന്നു് എളുപ്പത്തിൽ ഊഹിക്കാം. കൂട്ടുകാരായ കവികളുമായി സാഹിത്യസല്ലാപം നടത്തുന്നതിനിടയ്ക്കു സംഗതിവശാൽ വല്ല വാദപ്രതിവാദത്തിനും ഇടയായാൽ, സ്വതേ പ്രസന്നവദനനായ അദ്ദേഹം പെട്ടെന്നു സരസഗംഭീരമായ ഒരു നില കൈക്കൊണ്ടു്, എതിർകക്ഷികളോടു പോരാടുവാൻ "അരയും തലയും മുറുക്കി" പുറപ്പെടുന്ന ഒരു ഭടനെപ്പോലെ, സന്നദ്ധനാകുന്നതു കാണാം. സ്വാഭിപ്രായസ്ഥാപനത്തിനായി ഉചിതങ്ങളായ പല ഉദാഹരണങ്ങൾ ഉദ്ധരിക്കുകയും അവയുടെ ദാർഢ്യത്തെ തെളിയിക്കാനെന്നപോലെ സ്വാഭാവികമായ ചില ചേഷ്ടകൾ കാണിക്കുകയും ചെയ്യാറുണ്ടായിരുന്നതു് അദ്ദേഹത്തിന്റെ ചുണയ്ക്കും, ചൊടിക്കും ഒരു ഉത്തമദൃഷ്ടാന്തമായിട്ടാണ് കൂട്ടുകാർ കണക്കാക്കിയിരുന്നതു്. "കൂട്ടുകവിത"

കരം എഴുതുമ്പോഴും വിജയലക്ഷ്മിക്കായി സാമാന്യം വാശിയോടുകൂടി പേനയോ, പെൻസിലോ എഴുത്താണിയോ ചാരലെ അഞ്ചു വിരലുകൾക്കുള്ളിൽ അടക്കിപ്പിടിച്ച് വലിയ അക്ഷരങ്ങളിൽ കടലാസുകൾ എത്രയും വേഗത്തിൽ എഴുതിത്തള്ളി വിടുവാൻ ചരിത്രനായകൻ കാണിച്ചിരുന്ന പ്രത്യേകപാടവം മററു കവികളിൽ ആക്കും തന്നെ ഉണ്ടായിരുന്നതായി കേട്ടിട്ടില്ല. സരസങ്ങളായ കൃതികൾ വായിക്കുകയോ രസികതചേരിയ പദ്യങ്ങൾ ഉച്ചരിക്കുകയോ ചെയ്യുമ്പോൾ ചരിത്രനായകൻെറ മുഖമണ്ഡലം പ്രസന്നമാകുകയും ശിരസ്സു ചാഞ്ചാടുകയും ചെയ്യാൽ; ആലോചനാമൃതമായ കവിതാരസത്തിൽ അദ്ദേഹം ആകമാനം നിമഗ്നനായിത്തീന്നിരിക്കുന്നു എന്നാണു് അതിൻെറ അത്ഥം.

"യാത്രാകൃതിസ്തത്ര ഗുണാവസന്തി" എന്ന ആപ്തവാക്യം ഒടുവിനെ സംബന്ധിച്ചിടത്തോളം എത്രയോ പരമാത്ഥമായിരുന്നു. ശാന്തമാനസനായ അദ്ദേഹത്തിൻെറ പ്രവൃത്തികളിലൊന്നിലും "കവിഞ്ഞ ഒരു നില" കണ്ടിരുന്നില്ലെന്നുള്ളതും സുപ്രസിദ്ധമാണു്. സ്വന്തം ആളുകളോടും മററുള്ളവരോടും ഒരേ നിലയിലാണു് അദ്ദേഹം പെരുമാറിയിരുന്നതു്. അധികാരശക്തിയെ ദ്യോതിപ്പിക്കുന്ന ഒരു വാക്കോ, മുഖം കറുപ്പിച്ചുകൊണ്ടുള്ള ഒരു നോക്കോ മജിസ്രേട്ടായിരുന്ന കാലത്തുകൂടി അദ്ദേഹത്തിൽനിന്നു പുറപ്പെട്ടിരുന്നില്ല. ആത്മസ്തുതിയിൽ ചരിത്രനായകൻ തീരെ വിമുഖനായിരുന്നു എന്നു മാത്രമല്ല, മുഖസ്തുതികൊണ്ടു കാര്യം കാണാൻ വന്നിരുന്ന ആളുകളെ അദ്ദേഹം കളിയാക്കി അയക്കാറുമുണ്ടായിരുന്നു.

വൃദ്ധന്മാരായ സാഹിത്യകാരന്മാരോടു ഒട്ടച്ചിനുണ്ടായിരുന്ന ഭക്തിബഹുമാനാദികൾക്കു അളവില്ല. സരസമായ സല്ലാപംകൊണ്ടു സമവയസ്കന്മാരായ കവികളെ ആനന്ദിപ്പിക്കുകയും വാത്സല്യപൂർവ്വമായ അഭിനന്ദനംകൊണ്ടു യുവകവികളെ പ്രോത്സാഹിപ്പിക്കുകയും ചെയ്യുന്നതിൽ ചരിത്രനായകനു തുല്യനായ ഒരാൾ കേരളസാഹിത്യലോകത്തിൽ ഉണ്ടായിട്ടുണ്ടെങ്കിൽ അതു സംസ്കൃതകവികിരീടമണിയും സഹൃദയാഗ്രഗണ്യനുമായ കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻ മാത്രമാകുന്നു. "സാഹിത്യസദസ്സുകളിലും, സഹൃദയസംഘങ്ങളിലും ഒരു ഓജസ്സും തേജസ്സും വർദ്ധിക്കണമെങ്കിൽ അവിടെ ഒട്ടുകൂടി ഉണ്ടായിരിക്കണം" എന്നു സരസകവിയായ കാത്തുള്ളിൽ അച്യുതമേനോനവർകൾ ഒരിക്കൽ പരസ്യമായി പ്രസ്താവിക്കയുണ്ടായിട്ടുണ്ടു. ഈ അഭിപ്രായത്തിൽ അല്പമെങ്കിലും അതിശയോക്തികൂടി കലർന്നിട്ടുണ്ടെന്നു ചരിത്രനായകനുമായി അടുത്തു പരിചയിച്ചിട്ടുള്ള ആരുംതന്നെ പറയുകയില്ലെന്നുള്ളതു നിർവ്വിവാദമാണു.

സകല ജനങ്ങളോടുമുണ്ടായിരുന്ന അസൂയാരഹിതമായ സമഭാവനയാണു കുഞ്ഞുക്കുട്ടമ്മേനവനുണ്ടായിരുന്ന മറെറാരു പ്രധാനഗുണം. ഉയർന്നവനെന്നോ താഴ്ന്നവനെന്നോ, വലിയവനെന്നോ ചെറിയവനെന്നോ ഉള്ള വ്യത്യാസത്തെ അദ്ദേഹം വകവെച്ചിരുന്നില്ല. പേരുകേട്ട കവികളെ വേണ്ടതിലധികം ബഹുമാനിക്കുകയും, യുവകവികളെ വേണ്ടിടത്തോളംപോലും ഗണിക്കാതിരിക്കയുമാണല്ലോ ഇന്നത്തെ പതിവു്. ഇക്കാര്യത്തിൽ തീ

ഒരു വ്യത്യസ്തമായ ഒരു നിലയെയാണു ചരിത്രനായകൻ കൈക്കൊണ്ടിരുന്നതു്. ഉയൎന്നുകഴിഞ്ഞവരെ ആരും ഉയൎത്തേണ്ട ആവശ്യമില്ലെന്നും എന്നാൽ യുവകവികളുടെ നില അതല്ലെന്നുമായിരുന്നു അദ്ദേഹത്തിന്റെ അഭിപ്രായം. ഇന്നു സാഹിത്യലോകത്തിൽ നല്ലൊരു പേരെടുത്തിട്ടുള്ള ശ്രീമാൻ കോയിപ്പള്ളി പരമേശ്വരക്കുറുപ്പവർകളും ഒടുവിന്റെ ഹസ്താവലംബംകൊണ്ടു് ഉയൎന്നുവന്ന ഒരാളാണു്. ഈ വിഷയത്തെ സംബന്ധിച്ചു കൂടുതൽ സംഗതികൾ "സാഹിത്യപ്രോത്സാഹനം" എന്ന തലക്കെട്ടിൽമറെറാരിടത്തു പ്രസ്താവിച്ചിട്ടുള്ളതുകൊണ്ടു് ഇവിടെ വീണ്ടും വിസ്തരിക്കുന്നില്ല.

സാഹിത്യരസികന്മാർ പ്രായേണ ഫലിതപ്രിയന്മാരായിരിക്കും എന്നുള്ളതിനു പല ഉദാഹരണങ്ങളും പറയുവാൻ കഴിയും. എന്നാൽ ഒരു യഥാൎത്ഥസാഹിത്യനായകനായിരുന്ന ഒടുവിന്റെ പ്രയോഗങ്ങൾക്കുള്ള യോഗ്യത ഒന്നു വേറെതന്നെയാണു്. ജനങ്ങളെ പെട്ടെന്നു പൊട്ടിച്ചിരിപ്പിക്കുന്ന വെറും നേരംപോക്കുകൾ പറയുവാൻ സമൎത്ഥന്മാരായ ചില ഫലിതക്കാരുണ്ടു്. ആ കൂട്ടത്തിൽപ്പെട്ട ഒരാളല്ല ചരിത്രനായകൻ. അദ്ദേഹത്തിന്റെ ഓരോ ഫലിതത്തിലും എന്തെങ്കിലും ഒരു "പുതുമ" കാണാതിരിക്കയില്ല. "ആലോചിക്കുന്തോറും ആനന്ദിപ്പിക്കുക" എന്ന കവിതാധൎമ്മം അദ്ദേഹത്തിന്റെ ഫലിതങ്ങളെയും ബാധിച്ചിരുന്നു. സ്നേഹിതന്മാരുമായി വെടിപറഞ്ഞിരിക്കുന്നഅവസരത്തിൽ ഇടയ്ക്കു് എന്തെങ്കിലും ഒരു ഫലിതം തട്ടിമൂളിച്ചു് പൊട്ടിച്ചിരിക്കുന്നതു കേട്ടാൽ വല്ലവരേയും പരിഹസിച്ചുകൊണ്ടായിരിക്കുമോ അപ്രകാരം ചെയ്യുന്നതെന്നു് അദ്ദേഹത്തെ ന

ള്ളുപോലെ മനസ്സിലാക്കീട്ടില്ലാത്തവർ തെററിദ്ധരിക്കാറുണ്ടായിരുന്നു. എന്നാൽ അകവും പുറവും ഒരുപോലെ പരിശുദ്ധമായ അദ്ദേഹത്തിൻെറ ഫലിതപ്രയോഗവും പൊട്ടിച്ചിരിയും തീരെ ദോഷരഹിതങ്ങളായിരുന്നുവെന്നു അനുഭവസ്ഥന്മാർക്കു ധാരാളം ബോദ്ധ്യപ്പെട്ടിട്ടുണ്ടു്.

"ഒരു യഥാർത്ഥകവിയുടെഹൃദയം എപ്പോഴും പരിശുദ്ധമായിരിക്കും" എന്ന തത്വം നമ്മുടെ ചരിത്രപുരുഷനെ സംബന്ധിച്ചു സർവഥാ അന്വർത്ഥമായിരുന്നു. സാധാരണമായി കവികളുടെ ഇടയിൽ നടപ്പുണ്ടായിരുന്ന സാഹിത്യസംബന്ധമായ വാദസമരങ്ങളിൽ "ഒട്ടു" ഒരു പ്രധാനയോദ്ധാവായിട്ടാണു് അക്കാലത്തു പ്രശോഭിച്ചിരുന്നതു്. ശക്തിയും യുക്തിയും തികഞ്ഞ ആശയാസ്ത്രങ്ങളെക്കൊണ്ടു എതിർകക്ഷികളുടെ അഭിപ്രായദുർഗ്ഗത്തെ തട്ടിത്തകർത്തുകളയുവാൻ അദ്ദേഹം പ്രദർശിപ്പിച്ചിരുന്ന സാമർത്ഥ്യം അനന്യസാധാരണമായിരുന്നു എന്നു പറഞ്ഞേ തീരൂ. പ്രസ്തുതവിഷയത്തിൽ മേനോൻ കാണിച്ചിരുന്ന ചുണ കണ്ടു്, അദ്ദേഹം പ്രതിക്രിയാപരനായ ഒരാളാണെന്നുപോലും ചിലർ തെററിദ്ധരിക്കയുണ്ടായിട്ടുണ്ടു്. യുക്തിക്കും ന്യായത്തിനും അടിസ്ഥാനമായ പ്രതിക്രിയ ചെയ്യുവാൻ ഉത്സുകനായിരുന്നുവെന്നല്ലാതെ, വ്യക്തിപരമായ അഭിപ്രായങ്ങളെ ആസ്പദമാക്കി തൻെറ സമരചാതുരതയെ വ്യഭിചരിപ്പിക്കുവാൻ അദ്ദേഹം ഒരിക്കലും സന്നദ്ധനായി കണ്ടിട്ടില്ല. ചില വാദപ്രതിവാദങ്ങളിൽ ഒട്ടുവിൻെറ എതിർഭാഗത്തുനിന്നു പോരാടിയിട്ടുള്ള ആളുകൾ തന്നെ ഇക്കാര്യം തുറന്നുപറയുകയുണ്ടായിട്ടുണ്ടു്. ഉള്ളൂർ ഒരിടത്തു് ഇങ്ങനെ പറഞ്ഞിരി

കണ്ടു — "...... ഇതിൽനിന്നെല്ലാം ഒട്ടു ഒരു കുസൃതിക്കാരനാണെന്നു പ്രഥമദൃഷ്ടിയിൽ തോന്നിയേക്കാമെങ്കിലും വാസ്തവത്തിൽ ഇത്ര ഹൃദയശുദ്ധിയുള്ളവരെ അപൂർവമായി മാത്രമേ ഞാൻ കണ്ടിട്ടുള്ളൂ എന്നു ധൈര്യപൂർവ്വം പറയാം. ഉറങ്ങിക്കിടക്കുന്ന കവിതാപംക്തികൾക്കു ഒരു ഉണർച്ച നൽകുന്നതിനുവേണ്ടി മാത്രമാണു പലപ്പോഴും അദ്ദേഹം ഈവക വാദപ്രതിവാദവിനോദങ്ങളിൽ ഏർപ്പെട്ടിരുന്നതു്. താക്കറേ എന്ന പ്രസിദ്ധനായ ആംഗലസാഹിത്യകാരന്റെ ഗുണങ്ങളിൽ പലതും ഒട്ടുവിന്റെ ആശ്ലേഷിച്ചിരുന്നു."

ഈശ്വരഭക്തന്മാരുടെ കൂട്ടത്തിൽ കുഞ്ഞുകുട്ടൻമേനവന്നു അതിപ്രധാനമായ ഒരു സ്ഥാനത്തിനവകാശമുണ്ടു്. അദ്ദേഹം കൊടുങ്ങല്ലൂർ മജിസ്ട്രേട്ടായിരുന്ന കാലത്തു് അനുഷ്ഠിച്ചിരുന്ന ദേവീഭജനം പ്രസ്താവയോഗ്യമായ ഒരു നിലയിലായിരുന്നു. എന്തെല്ലാം ജോലിത്തിരക്കുണ്ടായിരുന്നാലും ദിവസംപ്രതി രാവിലെ ഏഴുമണിക്കു മുമ്പായി കുളിച്ചു ഭദ്രകാളിക്ഷേത്രത്തിൽ പോയി ഒരു മണിക്കൂറിലധികം സമയം ധ്യാനനിരതനായി നില്ക്കുക പതിവായിരുന്നു. അന്നു് അദ്ദേഹത്തിന്റെ പ്രിയതമയായിരുന്ന ആലത്തൂ നാരായണിക്കുട്ടിഅമ്മയും അദ്ദേഹമൊന്നിച്ചു ദേവീഭജനത്തിനായി ക്ഷേത്രത്തിലേയ്ക്കു പോകുന്നതും ഭജനം കഴിഞ്ഞു മടങ്ങിവരുന്നതും കണ്ടിട്ടു "എല്ലാ വിഷയത്തിലും തുല്യമായ യോജിപ്പുള്ളവരാണു് ഈ ഭാര്യാഭർത്താക്കന്മാർ" എന്നു് ഉള്ളഴിഞ്ഞു പുകഴ്ത്തിപ്പറഞ്ഞിട്ടുള്ള പലരും ഇന്നും ജീവിച്ചിരിപ്പുണ്ടു്. ശങ്കരാചാര്യവിരചിതമായ "സൌന്ദര്യലഹരീസ്തോത്രം" ഒട്ടുവി

ന്റെ നിത്യപാരായണത്തിനു വിഷയീഭവിച്ചിരുന്നു എന്നാണു പറയപ്പെടുന്നത്. പല മുതലായ വല്ല വലിയ പ്രതിബന്ധങ്ങളും നേരിട്ടിട്ടുള്ള അവസരങ്ങളിലല്ലാതെ അദ്ദേഹത്തിന്റെ സ്തോത്രപാരായണം ഒരിക്കലും മുടങ്ങിയിട്ടില്ലത്രേ. വഴിപാടു കഴിക്കു, തീർത്ഥാടനം ചെയ്ക മുതലായ ആസ്തിക്യകൃത്യങ്ങൾ വെറും അന്ധവിശ്വാസത്തിന്റെ ലക്ഷണങ്ങളാണെന്നല്ല അദ്ദേഹം വിശ്വസിച്ചിരുന്നത്. സർവ്വതോമുഖമായ മേനവന്റെ ഈ ആസ്തിക്യബുദ്ധി അദ്ദേഹത്തിന്റെ എല്ലാ പ്രവൃത്തികളിലും പ്രത്യക്ഷപ്പെട്ടിരുന്നു. ഈശ്വരഭക്തിപരമായ സംഗതികൾക്കു പ്രാധാന്യം കല്പിക്കുവാൻ അദ്ദേഹം തന്റെ കൃതികൾക്കു രസസ്ഫൂർത്തിക്കു് ഒട്ടും കുറവുവരുത്താതെ സന്ദർഭങ്ങളുണ്ടാക്കീട്ടുണ്ടു്. ദേവീപരമായും, സുബ്രഹ്മണ്യപരമായും സ്തോത്രങ്ങൾ നിർമ്മിക്കാനും അവയെ ഭക്തിദ്യോതകമായ സ്വരത്തിൽ പാരായണം ചെയ്യാനും അദ്ദേഹം വളരെ ശ്രദ്ധ വിനിയോഗിച്ചിരുന്നതായി കാണുന്നു.

അററം പെടാത്ത വിഷയാബ്ധിയിൽ മുങ്ങിമുങ്ങി
ക്കററം പിഴപ്പതിനു മുൻപിവനെസ്സഹർഷം
തെറ്റെന്നു കൺകയറയച്ചു വലിച്ചു കേററി-
പ്പെററമ്മപോലെ പരമേശ്വരി പോററണം നീ.
അശപതി സുകൃതഫലതാകേ
ഭഗവതി, ഭവ്യേ, ഭവാനി, ഭവദയിതേ!
വിഗതവ്യാജം കഴൽതൊഴു-
മഗതിയിവന്നമ്മയാണൊരവലംബം

ഔരസാത്മജരെന്നു ഞങ്ങളെ
യോർക്കണം തവ തൃക്കഴൽ-
സ്സാരസങ്ങളൊഴിഞ്ഞു മററവ-
ലംബമില്ലടിയങ്ങൾക്കഹോ
നീരസം വരുമാറുവല്ലതുമാചരി-
ക്കിലുമൊക്കെയും
നീരസേന പൊറുത്തു മേൽഗതി
കൈവരാൻ വരമേകണേ.

എന്നിങ്ങനെ സ്വതേ ഭക്തിരസം വഴിഞ്ഞൊഴുകുന്ന പദ്യങ്ങൾ ശാന്തസ്വരത്തിൽ ഉച്ചരിക്കുന്നപക്ഷം, ആരുടെ മനസ്സിനെയാണ് ഈശ്വരഭക്തിയിലേക്കു നയിക്കാൻ ശക്തമായിത്തീരാത്തത്?

കുഞ്ഞികൃഷ്ണമേനവൻറെ ഔദ്യോഗികജീവിതത്തെപ്പററി പ്രത്യേകം ഒരദ്ധ്യായത്തിൽ വിവരിച്ചിട്ടുണ്ടല്ലോ. സൂക്ഷ്മം പറയുകയാണെങ്കിൽ ശമ്പളമുള്ള ജോലിയിൽ കേവലം ഒരു കാരണവരെപ്പോലെയാണ് അദ്ദേഹം പ്രശോഭിച്ചിരുന്നത്. കീഴുദ്യോഗസ്ഥന്മാരെ സ്വന്തം അനന്തരവരെപ്പോലെ സ്നേഹത്തോടും സന്തോഷത്തോടും കൂടി ഭരിച്ചിരുന്ന ചരിത്രനായകനെ അവർ ഒരു തറവാട്ടമ്മാവനെപ്പോലെ ഗണിച്ചതിൽ എന്താണ് വിസ്മയം? പൊതുജനങ്ങൾക്കു ആ ഉദ്യോഗസ്ഥൻറെ നേരെയുണ്ടായിരുന്ന ബഹുമാനവും സീമാതീതമായിരുന്നു. എല്ലാവരും നന്നാകണം എന്നുള്ള വിചാരത്തോടുകൂടി ആർക്കും യാതൊരു ഉപദ്രവവും വരാത്ത നിലയിൽ ഉത്തരവാദിത്വമേറിയ ഒരു ഔദ്യോഗികമണ്ഡലത്തിൽ പ്രകാശിച്ചിരുന്ന ഒരു നയവിശാരദനായിരുന്നു ചരിത്രനായകൻ

എന്നു നിസ്സംശയം പറയാം. മജിസ്ട്രേട്ടിന്റെ നിലയിൽ അദ്ദേഹം വിധിപറഞ്ഞിട്ടുള്ള കേസ്സുകളിൽ മിക്കവയ്ക്കും അവയുടെ യാഥാൎത്ഥ്യത്തിന്നനുരൂപമായ ഫലമാണു കണ്ടിട്ടുള്ളതെന്നു പറഞ്ഞാൽ അദ്ദേഹത്തിന്റെ മനഃശ്ശുദ്ധിയും സത്യാന്വേഷണതല്പരതയും വ്യക്തമാകുന്നുണ്ടല്ലോ. അചഞ്ചലമായ ഈശ്വരഭക്തിയാണു് ഔദ്യോഗികമായ കൃത്യനിൎവ്വഹണത്തിൽ തനിക്കു മാൎഗ്ഗദൎശകമായി നിൽക്കുന്നതെന്നു് ആ ഭക്തശിരോമണി പലപ്പോഴും തുറന്നു പറഞ്ഞിട്ടുണ്ടു്.

ചരിത്രനായകന്റെ പ്രകൃതിമാധുൎയ്യം അദ്ദേഹത്തിന്റെ കുഡുംബജീവിതത്തിലും പ്രതിഫലിച്ചിരുന്നു. കുഡുംബാംഗങ്ങളിൽ ഓരോരുത്തരോടും—വീട്ടിലെ ഭൃത്യരോടുപോലും—മധുരമസൃണമായ രീതിയിലാണു അദ്ദേഹം പെരുമാറിയിരുന്നതു്. പ്രിയപ്പെട്ട മാതാവു് അദ്ദേഹത്തിന്റെ ജീവിതസൎവ്വസ്വമായിരുന്നു എന്നുതന്നെ പറയാം. സഹോദരനായ ശങ്കരൻകുട്ടിമേനവനെ അദ്ദേഹം എത്രമാത്രം സ്നേഹിച്ചിരുന്നു എന്നു നമുക്കു മനസ്സിലായിക്കഴിഞ്ഞിട്ടുണ്ടല്ലോ. മററു സഹോദരങ്ങളുടെ സ്ഥിതിയും അതുതന്നെയായിരുന്നു. ഇപ്രകാരം ആകൃതിയിലും പ്രകൃതിയിലും ആകൎഷണീയമായ ഒരു പ്രത്യേകതയോടുകൂടിയാണു നമ്മുടെ ചരിത്രനായകൻ തന്റെ ജീവിതം നയിച്ചിട്ടുള്ളതു്. അകത്തും പുറത്തും ഒരുപോലെ പരിശുദ്ധിയോടുകൂടിയ ഒരു സാഹിതീരസികൻ ഒടുവിനെപ്പോലെ അടുത്തകാലത്തു കേരളത്തിലുണ്ടായിട്ടുണ്ടോ എന്നു സംശയമാണു്.

## അദ്ധ്യായം ഫ൨.

## ഉപസംഹാരം.

---

കേരളത്തിലെ കവികളിൽ പലതുകൊണ്ടും "പ്രത്യേകപ്പെട്ട" ഒരു നിലയാണു് ഒടുവിൽ കുഞ്ഞുക്കുഞ്ഞിമേനവൎകളായിരുന്നതെന്നു വായനക്കാൎക്കു് ഇപ്പോൾ മനസ്സിലായിരിക്കുമല്ലോ. അപ്രധാനങ്ങളായ ചില സംഗതികൾ ഇനിയും ചരിത്രനായകനെപ്പറ്റി പറയാനുണ്ടു്. പ്രത്യേകം അദ്ധ്യായങ്ങൾ തിരിച്ചുവെക്കത്തക്ക പ്രാധാന്യം അവയ്ക്കില്ലാത്തതിനാൽ ഇനി അധികം വിസ്തരിക്കാതെ ഈ ജീവചരിത്രത്തെ ഉപസംഹരിക്കാമെന്നാണു വിചാരിക്കുന്നതു്. എന്നാൽ ഒരു കാൎയ്യം സൂചിപ്പിക്കയെങ്കിലും ചെയ്യാതെ വിട്ടുകളയുന്നതു് ഉചിതമായിരിക്കുമെന്നു തോന്നുന്നില്ല. ഒരു നടൻ എന്നുള്ള നിലയിൽ ചരിത്രനായകനുണ്ടായിരുന്ന പ്രത്യേകയോഗ്യതയേയാണു് ഞാനിവിടെ സൂചിപ്പിക്കുന്നതു്. കേരളത്തിലെ നടനകല ഇനിയും സൎവസമ്മതമായ ഒരു നിലയിലെത്തിയെന്നു് പറയാറായിട്ടില്ല. ഈയിടെ കുറച്ചു കാലമായി ചിലരൊക്കെ അങ്ങുമിങ്ങുമായി നടനരംഗത്തിൽ പതുക്കെ തലപൊക്കിത്തുടങ്ങിയിട്ടുണ്ടെന്നേയുള്ളൂ. കേരളത്തിലെ ഇന്നത്തെ സ്ഥിതി ഇതാണെങ്കിൽ അന്നത്തേക്കാൎയ്യം പറയേണ്ടതില്ലല്ലോ. കൊല്ലം നാറായണപിള്ള എന്ന ഒരു നടനകലാവിദഗ്ദ്ധനാണു് കേരളീയരുടെ ഇടയിൽ ആദ്യമായി നാടകാഭിനയം തുടങ്ങിയതെന്നു തോന്നുന്നു. ഇദ്ദേഹത്തെ അനുകരിച്ചു്

അങ്ങുമിങ്ങുമായി പല മലയാളികളും നടത്വം അംഗീകരിച്ചുവെങ്കിലും, ഓരോ കാരണങ്ങളാൽ അവരെല്ലാം ആ രംഗത്തിൽനിന്ന് പിൻതിരിയുകയാണുണ്ടായത്. നമ്മുടെ ചരിത്രനായകനേയും ഈക്കൂട്ടത്തിൽ ഒരാളായി ഗണിക്കുന്നതിന് വിരോധമുണ്ടെന്നു തോന്നുന്നില്ല.

മേനോൻ നടന്റെ നിലയിൽ ആദ്യമായി രംഗപ്രവേശം ചെയ്തത് എന്നാണെന്ന് തീർച്ചപറയാൻ നിവൃത്തിയില്ല. എന്നാൽ എറണാകുളം കോളേജിൽ എഫ്. ഏ. പരീക്ഷയ്ക്ക് പഠിച്ചുകൊണ്ടിരുന്ന അവസരത്തിലാണെന്ന് ഊഹിക്കുന്നത് അബദ്ധമായി വരാനിടയില്ല. വിദ്യാർത്ഥിയായ "ഒടുവിൽ കുഞ്ഞുകൃഷ്ണമേനോ"ന്റെ ചില കവിതാഖണ്ഡങ്ങൾ മലയാളമനോരമയിലും ഭാഷാപോഷിണിയിലും മററും പ്രസിദ്ധപ്പെട്ടുതുടങ്ങിയപ്പോൾ ചാത്തനാത്തു ശങ്കുണ്ണിമേനോൻ അവർകൾ കമാണ്ഡന്റെ നിലയിൽ അവയെ ഖണ്ഡിക്കാനായി പുറപ്പെട്ടു. കവിതയിലെ കുറവുകൾ ചൂണ്ടിക്കാണിച്ച് കവിയെ കളിയാക്കുകയായിരുന്നു കമാണ്ഡന്റെ ജോലി. സി. എസ്. ഗോപാലപ്പണിക്കരും ഈ ഖണ്ഡനത്തിനു വിഷയീഭവിച്ചിരുന്നു. "കണ്ടന്തടിക്കു മുണ്ടൻവടി എന്ന സമ്പ്രദായത്തിൽ അവർ രണ്ടുപേരുംകൂടി കോളേജില്ലാത്ത ഒരു ശനിയാഴ്ച ചാത്തൻതുള്ളൽ എന്ന ഒരു ഓട്ടൻതുള്ളൽ ചമച്ച് പിറേറദിവസം പലരേയും ക്ഷണിച്ചുവരുത്തി നമ്മുടെ കവി, വേഷംകെട്ടി എറണാകുളത്തു രങ്കരപ്പിള്ളയുടെ ബങ്കളാവിൽവെച്ചു തുള്ളുകയുണ്ടായി. അന്നവിടെ സന്നിഹിതരായിരുന്നവരെല്ലാം ചിരിച്ചു ശ്വാസംമുട്ടിപ്പോയി." ഇതായിരുന്നിരിക്കാം, പക്ഷെ, അദ്ദേഹത്തിന്റെ ആദ്യത്തെ അഭിനയം.

൧൦൮൭ കന്നി ൨൭-ാംനു എറണാകുളം പുത്തൻ കോവിലകത്തുവെച്ചു ചിലർക്കൂടി കുഞ്ഞിക്കുട്ടൻതമ്പുരാന്റെ ചന്ദ്രിക എന്ന ഭാഷാനാടിക അഭിനയിക്കയുണ്ടായി. രാജാവിന്റെയും പുഷ്കരവർമ്മവുടേയും വേഷം ധരിച്ചിരുന്നതു കുഞ്ഞിക്കുട്ടൻതമ്പുരാൻ തന്നെയായിരുന്നു. കാഞ്ചിദേവിയുടെ ഭാഗമാണു സി. എസ്. ഗോപാലപ്പണിക്കർ അഭിനയിച്ചതു്. ആ സംഘത്തിൽ ചാരിത്രനായകന്മാരും ഉൾപ്പെട്ടിരുന്നുവെന്നും സൂത്രധാരൻ, വിദൂഷകൻ എന്നീ പാട്ടുകൾ കെട്ടിയതു് അദ്ദേഹമായിരുന്നുവെന്നും, അഭിനയം പലരുടേയും പ്രശംസയ്ക്കു പാത്രീഭവിച്ചുവെന്നും ൻൻ തുലാം ൯-ാംനു-യിലെ മനോരമയിൽ ഒരു ലേഖകൻ റിപ്പോർട്ടുചെയ്യുകാണുന്നു. തിരുവനന്തപുരത്തു ബി. എ. യ്ക്കു പഠിച്ചുകൊണ്ടിരുന്ന അവസരത്തിൽ സി. വി. രാമൻപിള്ള തുടങ്ങിയ യോഗ്യന്മാരോടുചേർന്നു ലീയർ നാടകം അഭിനയിക്കുന്നതിലും മേനോൻ പങ്കുകൊള്ളുകയുണ്ടായിട്ടുണ്ടു്. ൧൦൭൨ മീനം ൧൭, ൧൮ എന്നീ തീയതികളിൽ തിരുവനന്തപുരം ജൂബിലിടൌൺഹാളിൽവെച്ചാണു് അതു ആദ്യമായി അഭിനയിക്കപ്പെട്ടതു്. ദിവാൻ ബഹദൂർ എ. ഗോവിന്ദപ്പിള്ള അവർകളായിരുന്നു നാടകപരിഭാഷകൻ. നാടകം തുക്കൺപാക്കുന്നതിനു ശ്രീമൂലംതിരുനാൾ മഹാരാജാവു തിരുമനസ്സുകൊണ്ടും അശ്വതിതിരുനാൾ യുവരാജാവുതിരുമനസ്സുകൊണ്ടും എഴുന്നള്ളിയിരുന്നു എന്നു പറഞ്ഞാൽ മററുള്ളവരുടെ കാര്യം പറയേണ്ടതില്ലല്ലോ. സ്ത്രീകളെ മാത്രം ഉദ്ദേശിച്ചു മീനം ൨൧-ാംനു ജൂബിലിടൌൺഹാളിൽവെച്ചു തന്നെ ആ നാടകം വീണ്ടും അ

ഭിനയിക്കപ്പെട്ടു. അന്നു് അശ്വതിതിരുനാൾ തിരുമനസ്സിലെ അമ്മച്ചിയുംകൂടി സന്നിഹിതയായിരുന്നുവത്രെ. അക്കാലത്തു വടക്കേ ഇൻഡ്യയിൽ അതിഭയങ്കരമായവിധം ബാധിച്ചിരുന്ന ക്ഷാമംനിമിത്തം കഷ്ടപ്പെട്ടിരുന്ന സാധുക്കളെ സഹായിക്കുന്നതിനു ധനശേഖരം ചെയ്യുന്നതിലേക്കായി മീനം ൨൮-ാംനു- മൂന്നാമത്തെ തവണ അതേ നാടകം വീണ്ടും അഭിനയിക്കയുണ്ടായി. യുവരാജാവു്, ബ്രിട്ടീഷ് റസിഡണ്ടു്, ബെൻസിലിസായ്പു്, മി. ഫർഗ്ഗുസൺ മുതലായ അനവധി മാന്യന്മാർ അന്നും സന്ദർശകന്മാരായിട്ടുണ്ടായിരുന്നു. ഈ മൂന്നുതവണത്തെ അഭിനയത്തിലും നമ്മുടെ ചരിത്രനായകനു ധാരാളം അഭിനന്ദനങ്ങൾ ലഭിക്കയുണ്ടായി. ചില മാന്യസന്ദർശകന്മാർ ചേർന്നു യോഗ്യതാനുസരണം നടന്മാർക്കു മാർക്കു കൊടുത്തതിൽ കുഞ്ഞുകൃഷ്ണമേനോനു് എൺപത്തേഴു ശതമാനം മാർക്കു കിട്ടുകയുണ്ടായി എന്നു പറഞ്ഞാൽ അദ്ദേഹം നടനത്തിൽ എത്രമാത്രം സാമർത്ഥ്യം പ്രദർശിപ്പിച്ചിരുന്നു എന്നു തെളിയുന്നുണ്ടല്ലോ. പഠിപ്പു മതിയാക്കി ഉദ്യോഗത്തിൽ ചേർന്നതിനുശേഷവും അദ്ദേഹം ചില നാടകാഭിനയങ്ങളിൽ പങ്കുകൊണ്ടിരുന്നതായി കാണുന്നു. പക്ഷേ, കാലക്രമത്തിൽ ഔദ്യോഗികമായ ചുമതല വർദ്ധിച്ചുവന്നതിനാൽ മനസ്സില്ലാമനസ്സോടെ ആ വിദഗ്ദ്ധനടൻ നാടകരംഗത്തിൽനിന്നു് അന്തർദ്ധാനം ചെയ്യേണ്ടിവന്നു.

* * * *

ഇനി ചരിത്രനായകൻ ജീവിതനാടകരംഗത്തിൽനിന്നു് അന്തർദ്ധാനംചെയ്ത സംഗതിയേയുംകൂടി വിവരിച്ചു